''വാഗ്ദാനത്തിന്റെ സന്തതികൾക്കായി ദിവ്യതയു ടെ അധിമേഖലയിൽ......പുതിയൊരുദ്യാനം പ്രത്യക്ഷ പ്പെട്ടിരിക്കുന്നതായി നാം പ്രഖ്യാപനം ചെയ്യുന്നു. മഹത്വ ത്തിന്റെ പറുദീസായുടെ നിത്യാവകാശികളും അംഗീ കരിക്കപ്പെട്ടവരുമായവർ അതിനെ വലയംചെയ്യുന്നു. അതിനാൽ നിങ്ങളും ആ സങ്കേതത്തിലെത്തിച്ചേരാൻ പ്രയത്നിക്കുകയും, അങ്ങിനെ സ്നേഹത്തിന്റെ നിഗൂഢ തയെ സംബന്ധിക്കുന്ന സംശയങ്ങളുടേയും തെററിദ്ധാര ണകളുടേയും കുരുക്കുകളിൽനിന്നു് രക്ഷപ്പെടുകയും പരി പൂർണ്ണവും ദൈവീകവുമായ ജ്ഞാനത്തിന്റെ രഹസ്യമെ ന്തെന്നു് നിത്യതയുടേതായ അതിന്റെ ഫലങ്ങളിൽ നിന്നു് പഠിക്കുകയും ചെയ്യുക.''

—ബഹാഉള്ള

ഉണർന്നുകൊണ്ടിരിക്കുന്ന ഇന്ത്യൻ ജനതയിൽനിന്നു് പഠിക്കാൻ കഴിഞ്ഞ അർപ്പണബോധം, ആത്മാർത്ഥത, സ്നേഹം എന്നീ ഗുണപാഠങ്ങളോടുള്ള നന്ദിസൂചകമായി ഈ ‘‘നവോദ്യാനം’’ ഞാൻ അവർക്കായി സമർപ്പിച്ചുകൊള്ളുന്നു.

—ഹുസ്മൻദ് ഫത്തേ അസം

# വിഷയവിവരം

൧

# നമ്മുടെ ജീവിതത്തിൻെറ ഉദ്ദേശം

എപ്പോഴെങ്കിലും നിങ്ങൾ ഒരു കാടിനെ ഒരു വയലുമായി താരതമ്യപ്പെടുത്തിയിട്ടുണ്ടോ? കാട്ടിൽ വൃക്ഷങ്ങൾ വന്യമായി വളരുന്നതിനുപുറമെ, ഇടതൂർന്ന കുററിച്ചെടികളും നിയന്ത്രണമില്ലാത്ത വള്ളിപ്പടർപ്പുകളും ഉണ്ട്. വയലിനാകട്ടെ, ക്രമപ്പെടുത്തിയ അതിരുകളും, ഉഴുതുമറിച്ച ഭൂമിയും, സംവിധാനം ചെയ്യപ്പെട്ട ജലസേചനത്തോടുകളും, നീർച്ചാലുകളുമാണുണ്ടായിരിക്കുക— ഒരിടത്തൊരു ധാന്യവയലാണെങ്കിൽ മറെറാരിടത്തൊരു കരിമ്പിൻ തോട്ടം.

ഒരു വനവും ഒരു വയലും തമ്മിലുള്ള വ്യത്യാസമെന്താണ്?

ഒരു വയലിൽ എല്ലാ കാര്യങ്ങളിലും ഒരു ക്രമീകരണവും നിയന്ത്രണവും നിങ്ങൾക്ക് കാണാൻ കഴിയും. എന്നാൽ, ഒരു വനത്തിൽ യാതൊരു ക്രമീകരണവുമില്ല. വയലിൽ എല്ലാം ശ്രദ്ധിക്കപ്പെടുകയും പരിപാലിക്കപ്പെടുകയും ചെയ്യുമ്പോൾ, വനത്തിൽ എല്ലാം യാദൃച്ഛികമായും ക്രമമില്ലാതെയും വളരുന്നു.

ക്രമീകരണം എവിടെയുണ്ടോ, അവിടെ ഒരുദ്ദേശമുണ്ട്. ഉദ്ദേശമില്ലാതെ നാം നിലമൊരുക്കാറില്ല. ഉദ്ദേശമില്ലാതെ നാം തോടുകളും കിണറുകളും കുഴിക്കാറുമില്ല ഇതെല്ലാം നാം ചെയ്യുന്നതു് ലക്ഷ്യബോധത്തോടെയാണ്. അങ്ങനെ ചെയ്യുവാൻ ഒരുദ്ദേശവുമില്ലായിരുന്നുവെ

ങ്കിൽ ആ സ്ഥലം നാം മഴയ്ക്കും, കാററിനും, വെയിലിനു മായി വിട്ടുകൊടുക്കുമായിരുന്നു. ഉദ്ദേശമില്ലാതെ ഉപേക്ഷിക്കുകയാണെങ്കിൽ, ആ സ്ഥലം തികഞ്ഞ ഒരു കാടായി വളരുവാൻ അനുവദിക്കുകയാണു് നാം ചെയ്യുന്നതു്.

വയലിനു് ക്രമീകരണമുണ്ടു്, അതിനൊരുദ്ദേശമുണ്ടു്. സൃഷ്ടികളെ നാം മൊത്തത്തിൽ നോക്കിക്കാണുക. പൂർണ്ണമായ ക്രമീകരണം നാം എവിടേയും കാണുന്നില്ലേ? ചന്ദ്രനെ നോക്കുക. എങ്ങനെ അതു വരുകയും പോകുകയും ചെയ്യുന്നു. അമാവാസി കഴിഞ്ഞാലുള്ള ചന്ദ്രക്കല ഒരു പൊന്നരിവാൾ കണക്കേ ആകാശത്തിൽ ഒരിക്കൽ കൂടി വെട്ടിത്തിളങ്ങുന്നു. 14 ദിവസങ്ങൾക്കുശേഷം ശ്രദ്ധിച്ചാൽ പൂർണ്ണചന്ദ്രൻ ഒരു വെള്ളിത്തളികപോലെ മനോഹരമായി ഉദിച്ചുയരുന്നതു കാണാം. ഒരേക്രമത്തിൽ വരുകയും പോകുകയും ചെയ്യുന്നതിനാൽ ചന്ദ്രൻെറ ദിവസങ്ങൾ നമുക്കു എണ്ണിത്തിട്ടപ്പെടുത്തുവാൻ സാധിക്കുന്നു. സൂര്യനെ ശ്രദ്ധിക്കുക, കാലാവസ്ഥയുടെ മാററങ്ങൾ നോക്കുക, ഒരു ശിശുവിൻെറ ജനനം, വളരുന്ന വയൽ— എല്ലാം ഒരു നിയമത്തിനു വിധേയമായി സംഭവിക്കുന്നു. എല്ലായിടത്തും ക്രമീകരണം കാണുന്നതിനാൽ, എല്ലാററിൻേറയും പിന്നിൽ ഒരുദ്ദേശമുണ്ടെന്നു് വ്യക്തമാകുന്നു. ഇതിൻെറ എല്ലാം പിന്നിൽ അവ സംഭവിക്കുന്നതിനു് കാരണവുമുണ്ടായിരിക്കും.

നാം സൃഷ്ടിക്കപ്പെട്ടിരിക്കുന്നതിൻെറ ഉദ്ദേശമെന്താണു്? സ്രഷ്ടാവിനെ അറിയുകയും ആരാധിക്കുകയും ചെയ്യുക എന്നുള്ളതുതന്നെ.

ആ സ്രഷ്ടാവിനെ നാം അറിയുന്നുവെങ്കിൽ നമ്മുടെ ജീവിതത്തിൻെറ ഉദ്ദേശം പൂർത്തീകരിക്കപ്പെടുന്നു. ഒരു

വിളക്കിന്റെ ഉദ്ദേശം പ്രകാശം തരുകയെന്നുള്ളതാണ്. ഒരു ഓടക്കുഴലിന്റെ ഉദ്ദേശം കർണ്ണാനന്ദകരമായ നാദധാരപകരുകയെന്നുള്ളതാണ്. നമ്മുടെ ജീവിതത്തിന്റെ ലക്ഷ്യം സാക്ഷാത്ക്കരിക്കപ്പെടണമെങ്കിൽ നാം ദൈവത്തെ അറിയുകയാണ് വേണ്ടത്. നാം അദ്ദേഹത്തെ അറിയുന്നില്ലെങ്കിൽ നമ്മുടെ ജീവിതം തെളിക്കപ്പെടാത്ത വിളക്കുകൾപോലെയും നിശ്ശബ്ദങ്ങളായ ഓടക്കുഴലുകൾപോലെയും ആയിരിക്കും.

ഈ യുഗത്തിലെ, ഈശ്വരന്റെ ധർമ്മാത്മാവായ ബഹാഉള്ള വെളിപ്പെടുത്തുന്ന ഒരു പ്രാർത്ഥനയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:

> "അല്ലയോ എന്റെ ദൈവമേ! അങ്ങയെ അറിയുവാനും ആരാധിക്കുവാനും ആണ് അവിടുന്നെന്നെ സൃഷ്ടിച്ചതെന്ന് ഞാൻ സാക്ഷ്യം വഹിക്കുന്നു. ഈ നിമിഷത്തിൽ, എന്റെ ബലഹീനതയും അവിടുത്തെ ബലപാരമ്യവും എന്റെ ദാരിദ്ര്യവും അങ്ങയുടെ ഐശ്വര്യവും എനിക്കു പ്രമാണമായിരിക്കുന്നു. അവിടുന്നല്ലാതെ, ആപൽബാന്ധവനും സ്വയംഭൂവുമായി മറ്റൊരു ദൈവവുമില്ല "

നാം എന്തിനുവേണ്ടി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നുള്ള വസ്തുത വിസ്മരിക്കാതിരിക്കാനായി എല്ലാ മദ്ധ്യാഹ്നങ്ങളിലും ഈ പ്രാർത്ഥന ഉരുവിടണമെന്ന് ബഹാഉള്ള ആജ്ഞാപിച്ചിട്ടുണ്ട്. നമുക്കു ദൈവസ്തുതികളെകൊണ്ട് സ്വരമാധുരിയാർന്ന ഓടക്കുഴലുകളാകാം. നാം നിശ്ശബ്ദങ്ങളായ ഓടക്കുഴലുകളാകാതിരിക്കട്ടെ.

# ദൈവത്തെ എങ്ങനെ അറിയാം?

ഭൂമിയിലെ നമ്മുടെ ജീവിതം ആശ്രയിച്ചിരിക്കുന്നതു് പ്രധാനമായും സൂര്യനെയാണു്. അതു് നമുക്കു് ജീവനും പ്രകാശവും നല്കുന്നു. ഒരു നിമിഷത്തേയ്ക്കെങ്കിലും സൂര്യന്റെ ആ അനുഗ്രഹം പിൻവലിക്കപ്പെടുകയാണെങ്കിൽ ഈ ഭൂമുഖം നിർജ്ജീവമായിപ്പോകും. എങ്ങിനെയായാലും, നമുക്കു് സൂര്യനോടു് വളരെ അടുക്കാനോ സൂര്യനിലെത്താനോ സാദ്ധ്യമല്ല. അങ്ങിനെ നാം ചെയ്യുന്നപക്ഷം, ജീവന്റേയും പ്രകാശത്തിന്റേതുമായ അതേ ശക്തികൊണ്ടുതന്നെ സൂര്യൻ നമ്മെ കരിച്ചു ചാമ്പലാക്കിക്കളയും. ശക്തിമാനായ സൂര്യന്റെ നേരിട്ടുള്ള ചൂടും വെളിച്ചവും താങ്ങാനുള്ള ശേഷി നമുക്കില്ല. എന്നാൽ സൂര്യൻ അതിന്റെ ഊർജ്ജം, താപം, പ്രകാശം, ജീവൻ എന്നിവ അതിന്റെ രശ്മികളിൽക്കൂടി നമുക്കു തരുന്നു. സൂര്യന്റെ രശ്മികൾ നമ്മെ സൂര്യനുമായി ബന്ധപ്പെടുത്തുന്നു.

സർവ്വവ്യാപിയും, സ്രഷ്ടാവും, സർവ്വശക്തനുമായ ദൈവം നമ്മുടെ ഭാവനാവ്യത്തത്തിനതീതനാണു്. അവനാകുന്നു "അജ്ഞേയസർവ്വസാരം". നമ്മുടെ സ്വന്തം പരിശ്രമംകൊണ്ടു് എങ്ങിനെ അദ്ദേഹത്തിലെത്തിച്ചേരാൻ കഴിയും? സൂര്യനോടു് കൂടുതൽ അടുക്കാൻ ശ്രമിച്ചാൽ നാം കത്തിചാമ്പലായി പോകുന്നു. എന്നാൽ പിന്നെ സകലതിന്റെയും സ്രഷ്ടാവും, സർവ്വ മഹത്വത്തിന്റെയും ഇരിപ്പിടവും, സർവാതീതനുമായ ദൈവത്തിലെത്തിച്ചേരാൻ നമുക്കു സാധിക്കുമെന്നു് എങ്ങനെ പ്രതീക്ഷിക്കാൻ കഴിയും?. നമുക്കു് അദ്ദേഹത്തിലേയ്ക്കു് പോകാൻ സാദ്ധ്യമല്ല, അദ്ദേഹത്തിനു് നമ്മിൽ എത്തിച്ചേരാൻ കഴിയും. സൂര്യൻ അതിന്റെ ഊർജ്ജം രശ്മികൾ

വഴിയായി നമ്മിലേയ്ക്കുയയ്ക്കുന്നു. ദൈവത്തിൻെറ മാർഗ്ഗദർശനവും മഹത്വവും നമ്മിലേയ്ക്കു് വരുന്നതു് ശ്രീകൃഷ്ണൻ, യേശുക്രിസ്തു, മുഹമ്മദുനബി, ബഹാഉള്ള എന്നിങ്ങനെയുള്ള ദൈവാവതാരങ്ങൾ മുഖാന്തരമാണു്. ദൈവത്തിങ്കലേയ്ക്കു് നമ്മെ നയിക്കുന്നതിനുള്ള ഉപാധികൾ ദൈവാവതാരങ്ങൾ മാത്രമാകുന്നു. അവരില്ലായിരുന്നെങ്കിൽ, നമ്മുടെ ഈ പ്രപഞ്ചം ഇരുളടഞ്ഞതും, സൃഷ്ടിജാലങ്ങളെല്ലാം ജീവസ്സററവയും ആയിപ്പോകുമായിരുന്നില്ലേ?.

ദൈവാവതാരങ്ങളെ നാം അംഗീകരിക്കുന്നുവെങ്കിൽ ദൈവത്തേയും നാം അംഗീകരിക്കുന്നു. അവരെ നാം നിരാകരിക്കുന്നുവെങ്കിൽ ദൈവത്തേയും നിരാകരിക്കുന്നു.

നമ്മുടെ ഈ യുഗത്തിൻെറ ദൈവാവതാരമായ ബഹാഉള്ള പറയുന്നു:

> "പൗരാണികനായ ഈശ്വരനെക്കുറിച്ചുള്ള ജ്ഞാനത്തിൻെറ കവാടം മനുഷ്യൻെറ മുമ്പിൽ അന്നും എന്നും കൊട്ടിയടയ്ക്കപ്പെട്ടിരിക്കുന്നു. മനുഷ്യൻേറതായ യാതൊരു ധാരണകളും അവൻെറ പരിപാവനമായ സന്നിധാനത്തിലെത്തിച്ചേരുവാൻ ഒരിക്കലും പ്രാപ്തമായിത്തീരുന്നില്ല. അവൻെറ കരുണയുടെ അടയാളമെന്ന നിലയ്ക്കു്, അവൻെറ സ്നേഹനിർഭരമായ ദയാവായ്പിൻെറ അടയാളമെന്ന നിലയ്ക്കു്, അവൻെറ ദിവ്യമായ മാർഗ്ഗദർശനത്തിൻെറ ഉജ്ജ്വല നക്ഷത്രങ്ങൾ മനുഷ്യർക്കായി അവതരിപ്പിച്ചു. ദൈവീക ഐക്യത്തിൻെറ ചിഹ്നങ്ങളെന്ന നിലയ്ക്കു് ഈ അനുഗ്രഹീതാവതാരങ്ങളുടെ ജ്ഞാനം ദൈവീകജ്ഞാനത്തോടുതുല്യമായി വിധിക്കപ്പെട്ടിരിക്കുന്നു. അവരെ അംഗീകരിക്കുന്നവർ

ദൈവത്തേയും അംഗീകരിക്കുന്നു. അവരുടെ ആഹ്വാനങ്ങൾ ചെവിക്കൊള്ളുന്നവർ ദൈവത്തിൻെറ സ്വരം കേൾക്കുന്നു. അവരുടെ അരുളപ്പാടുകളാകുന്ന സത്യത്തെ അറിഞ്ഞാദരിക്കുന്നവർ, ദൈവത്തിൻെറ സത്യത്തെ തന്നെയാകുന്നു അറിഞ്ഞാദരിച്ചംഗീകരിക്കുന്നത്. അവരെ അവിശ്വസിക്കുന്നവർ ദൈവത്തെ അവിശ്വസിക്കുന്നു. അവരിലോരോരുത്തരും തന്നെ ദൈവീകമാർഗ്ഗങ്ങളാകുന്നു. അവർ സങ്കല്പാതീതമായ ആ അധീശകേന്ദ്രത്തിൻെറ ശക്തിയുമായി ഈ ഭൗതികലോകത്തെ ബന്ധിപ്പിക്കുന്നു. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള അവൻെറ അധീശാധികാരമാകുന്ന സത്യത്തിൻെറ നിലവാരത്തിലേയ്ക്ക് എല്ലാവരേയും ഉയർത്തുകയും ചെയ്യുന്നു. അവർ മനുഷ്യരുടെയിടയിൽ ദൈവത്തിൻെറ പ്രത്യക്ഷാവതാരങ്ങളും അവൻെറ സത്യത്തിൻെറ തെളിവുകളും അവൻെറ മഹത്വത്തിൻെറ അടയാളങ്ങളും ആകുന്നു.''

## ദൈവസ്നേഹം

ദൈവാവതാരങ്ങളെക്കുറിച്ചുള്ള അറിവ് നമ്മുടെ ഹൃദയങ്ങളിൽ ദൈവസ്നേഹം സൃഷ്ടിക്കുന്നു. ദൈവസ്നേഹം അനശ്വരാനന്ദത്തിനുള്ള ഉപാധിയാകുന്നു. നാം സൃഷ്ടിക്കപ്പെടാൻ കാരണവും സ്നേഹം തന്നെ.

ബഹാഉള്ള പറയുന്നു:

''അല്ലയോ, മനുഷ്യപുത്രാ! ഊഹാതീതമായ എൻെറ അസ്തിത്വത്താൽ ആച്ഛാദനം ചെയ്യപ്പെട്ട, പൂർവ്വീകവും അനന്തവുമായ എൻെറ അന്ത:സത്ത വഴിയായി നിന്നോടുള്ള എൻെറ സ്നേഹത്തെ ഞാനറിഞ്ഞി

രുന്നു. അതിനാൽ നിന്നെ ഞാൻ സൃഷ്ടിച്ചു. എന്റെ രൂപം നിന്നിൽമുദ്രണംചെയ്യുകയും എന്റെസൗന്ദര്യം നിനക്കായി വെളിപ്പെടുത്തിത്തരുകയും ചെയ്തു.''

ദൈവം നമ്മെ സ്നേഹിക്കുകയും സൃഷ്ടിക്കുകയും ചെയ്തു. ദൈവം നമ്മെ സ്നേഹിക്കുകയും സ്നേഹിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നതിനാൽ നമ്മുടെ നിസ്സഹായതയിൽ ഒരിക്കലും അദ്ദേഹം നമ്മെ കൈവിടുകയില്ല. കാലാകാലങ്ങളിൽ അദ്ദേഹം തന്നെത്തന്നെ മനുഷ്യർക്കായി വെളിപ്പെടുത്തിക്കൊടുക്കുന്നു.

അബ്ദുൾബഹാ പറയുന്നു:

''ദൈവത്തിന്റെ സ്നേഹം എത്ര വലിയ അളവിലാണ് പ്രത്യക്ഷീഭവിക്കുന്നത് എന്ന് നോക്കുക. ലോകത്തിൽ കാണുന്ന ദൈവസ്നേഹത്തിന്റെ അടയാളങ്ങളിൽ ചിലതാണ് പ്രത്യക്ഷാവതാരങ്ങളുടെ ഉദയസ്ഥാനങ്ങൾ. എത്രയോ അളവററ സ്നേഹമാണ് പ്രത്യക്ഷാവതാരങ്ങൾ മനുഷ്യവർഗ്ഗത്തിലേക്ക് പ്രതിഫലിപ്പിക്കുന്നത്! മനുഷ്യഹൃദയങ്ങളെ പുനരുജ്ജീവിപ്പിക്കുന്നതിനും അങ്ങിനെ മനുഷ്യർക്ക് മാർഗ്ഗദർശനം നൽകുന്നതിനും അവർ സ്വന്തം ജീവിതങ്ങൾ സന്തോഷത്തോടുകൂടി സമർപ്പിക്കുകയുണ്ടായി. അവർ ക്രൂശിക്കപ്പെട്ടു മനുഷ്യാത്മാക്കൾ പരമാവധി പുരോഗതി കൈവരിക്കേണ്ടതിനായി അവർ അവരുടെ പരിമിതമായ കാലയളവിൽ പരമാവധി കഷ്ടപ്പാടുകളും പരീക്ഷണങ്ങളും നേരിട്ടു...

''മനുഷ്യാത്മാക്കൾ മററുള്ളവർക്കുവേണ്ടി അവരവരുടെ സുഖസന്തോഷങ്ങൾ ത്യജിക്കുന്നത് എത്ര വീരളമാണെന്ന് നോക്കുക. മററൊരാളുടെ നന്മയ്ക്കുവേ

ണ്ടി സ്വന്തംകണ്ണോ അവയവമോ ഒരോരം ഉപേക്ഷി ക്കുകയെന്നതു് എത്രയോ അപൂർവ്വമാണു് എന്നാൽ ദൈവീകാവതാരങ്ങളെല്ലാം തന്നെ മനുഷ്യവർഗ്ഗ ത്തിനുവേണ്ടി കഷ്ടപ്പാടുകൾ സഹിക്കുകയും അവ രുടെ ചൈതന്യവും, രക്തവും സമർപ്പിക്കുകയും അ വരുടെ അസ്തിത്വവും, സുഖങ്ങളും എന്നുവേണ്ട അവ രുടെ സർവ്വസ്വവും മനുഷ്യവർഗ്ഗത്തിനുവേണ്ടി ബലി യർപ്പിക്കുകയും ചെയ്തുവരാണു്. അവർ എത്രത്തോ ളം സ്നേഹിക്കുന്നുവെന്നു് ഇതിൽനിന്നും മനസ്സിലാ ക്കുക. അവർ പ്രകാശധാരകൾ ചൊരിഞ്ഞില്ലായി രുന്നുവെങ്കിൽ മനുഷ്യാത്മാക്കൾ ദീപ്തങ്ങളായിത്തീ രുമായിരുന്നില്ല. അവരുടെ സ്നേഹം എത്രയോ ഫല പ്രദമായിരുന്നു ...... ഇതു് ദൈവസ്നേഹത്തിന്റെ ഒരടയാളമാകുന്നു. യാഥാർത്ഥ്യമാകുന്ന സൂര്യന്റെ ഒരു കിരണം.''

ദൈവം നമ്മെ സ്നേഹിക്കുന്നു. നമ്മളാൽ സ്നേഹിക്ക പ്പെടണമെന്നും ദൈവം ആഗ്രഹിക്കുന്നു. ബഹാഉള്ള പറ യുന്നു:

''അല്ലയോ, അത്ഭുതദർശനത്തിന്റെ സന്താനമേ!

''എന്നെ സ്നേഹിക്കുന്നതിനായി എന്റെ ആത്മാ വിന്റെ ഒരു കണികയെ ഞാൻ നിന്നിൽ നിക്ഷേ പിച്ചിരിക്കുന്നു. എന്നിട്ടും എന്തുകൊണ്ടു് നീ എന്നെ തിരസ്കരിക്കുകയും ഞാനല്ലാത്ത മറെറാരു സ്നേഹപാ ത്രത്തെ തിരയുകയും ചെയ്തു?.''

''ദൈവസ്നേഹിയായിരിക്കുക! ഒരു ബഹായിയെ സംബന്ധിച്ചിടത്തോളം ഏകലക്ഷ്യം അതാണു്. ദൈ വത്തെ ഏററവും അടുത്ത ചങ്ങാതിയും ഉററസ്നേഹിതനു

മായി ലഭിക്കുക, അവന്റെ അതുല്യ സ്നേഹപാത്രമാകുക, അവന്റെ സാന്നിദ്ധ്യത്തിൽ ആനന്ദത്തിന്റെ പരിപൂർണ്ണതയനുഭവിക്കുക. ദൈവത്തെ സ്നേഹിക്കുകയെന്നുള്ളതിന്റെ അർത്ഥം എല്ലാററിനേയും എല്ലാവരേയും സ്നേഹിക്കുകയെന്നുള്ളതാണു്. എന്തുകൊണ്ടെന്നാൽ, എല്ലാം ദൈവത്തിന്റേതാകുന്നു. യഥാർത്ഥ ബഹായി പരിപൂർണ്ണകാമുകൻ തന്നെയായിരിക്കും. അവൻ എല്ലാവരേയും പരിശുദ്ധമായ ഹൃദയത്തോടെ ഉജ്ജ്വലമായി സ്നേഹിക്കും. അവൻ ആരേയും വെറുക്കുകയില്ല സ്നേഹനിധയായ ദൈവത്തിന്റെ മുഖം എല്ലാ മുഖങ്ങളിലും കണ്ടെത്താൻ പഠിച്ചിരിക്കുകമൂലവും അവന്റെ ലക്ഷണങ്ങൾ എവിടെയും കണ്ടെത്തുകകൊണ്ടും ആരെയും നിരാകരിക്കുന്നില്ല. അവന്റെ സ്നേഹത്തിനു് ജാതീയമോ വർഗ്ഗീയമോ വിഭാഗീയമോ ദേശീയമോ ആയ പരിധികളില്ല.''*

ദൈവത്തിന്റെ സ്നേഹം നമ്മുടെ ഹൃദയങ്ങളിലുണ്ടെങ്കിൽ മനുഷ്യർ തമ്മിലുള്ള സ്നേഹം അനായാസകരമാണു്. അബ്ദുൾബഹായുടെ വാക്കുകളിൽ, ''വിശ്വാസികളായിട്ടുള്ളവരുടെ ഹൃദയങ്ങളിൽ നിലനില്ക്കുന്ന പരസ്പരസ്നേഹം ഐക്യത്തിന്റേതായ ആത്മീയ പ്രചോദനത്താൽ പരിപോഷിപ്പിക്കപ്പെട്ടുപോരുന്നു. ഈ സ്നേഹം ദൈവജ്ഞാനത്താൽ ഉളവായതാകയാൽ അവരിൽ ദൈവികസ്നേഹം പ്രതിഫലിക്കുന്നതായികാണുന്നു. ഓരോരുത്തരും മററുള്ളവരുടെ ആത്മാവിൽ ദൈവത്തിന്റെ സൗന്ദര്യം പ്രതിഫലിക്കുന്നതു് കാണുന്നതിനാൽ അവർ പരസ്പരം സ്നേഹത്താൽ ആകർഷിക്കപ്പെടുന്നു. ഈ സ്നേഹം എല്ലാ മനുഷ്യരേയും ഒരേസമുദ്രത്തിലെ അലകളെപ്പോലെയും ഒരേ

---

* ബഹാഉള്ളയും നവയുഗവും

ആകാശത്തിലെ നക്ഷത്രങ്ങളെപ്പോലെയും ഒരേ വൃക്ഷത്തിലെ ഫലങ്ങളെപ്പോലെയും ആക്കിത്തീർക്കുന്നു. ഈ സ്നേഹം യഥാർത്ഥ ഐക്യത്തിനു് അടിസ്ഥാനമായ ഏകഭാവത്തെ അനുഭവവേദ്യമാക്കുന്നു.''

ദൈവത്തിൻെറ ആഹ്വാനത്തെക്കുറിച്ചോർക്കുക:

''അല്ലയോ മനുഷ്യപുത്രാ! നീ എന്നെ സ്നേഹിക്കുക. അല്ലാത്തപക്ഷം, എൻെറ സ്നേഹം നിന്നിൽ ഒരു കാരണവശാലും പ്രതിഫലിക്കുന്നതല്ല. ദാസന്മാരെ ഈ സത്യം നിങ്ങൾ മനസ്സിലാക്കുക.''

## മതത്തിലെ ഏകത്വം

കഴിഞ്ഞകാലങ്ങളിലുള്ള എല്ലാമതങ്ങളുടെയും ഉറവിടം ഈശ്വരനിൽനിന്നാണെന്നു് ബഹായികളായ നാം വിശ്വസിക്കുന്നു. ബഹായികളാകുന്നതിനു് നാം സമുദായ പരിവർത്തനം നടത്തുന്നില്ല. എന്തുകൊണ്ടെന്നാൽ, ദൈവത്തിൻേറതായ ഒരേ ഒരു മതം കാലകാലങ്ങളിൽ മനുഷ്യരാശിക്കു് എത്തിച്ചുകൊടുക്കുന്നതായി നാം വിശ്വസിക്കുന്നു. എല്ലാ യുഗത്തിലേയും മതധർമ്മത്തെ അംഗീകരിക്കുന്നതിൽക്കൂടെ ദൈവത്തിലുള്ള നമ്മുടെ വിശ്വാസം നാം പരിപൂർണ്ണമാക്കുന്നു. നാം അതിനെ മാററിയിട്ടില്ല. ഒരു വിത്തു് ആദ്യം വേരുകൾ പുറപ്പെടുവിക്കുന്നു. പിന്നീടു്, തണ്ടും ഇലകളും പൂക്കളും ഫലങ്ങളും ഉണ്ടാകുന്നു. ആ വൃക്ഷം എല്ലാകാലത്തും ഒരേ വൃക്ഷം തന്നെയാണു്. അതിനു് മാററമുണ്ടാകുന്നില്ല. അതു വളരുക മാത്രം ചെയ്യുന്നു. ചക്രവാളത്തിലെവ്യത്യസ്ത ഉദയസ്ഥാനങ്ങളിലാണു് സൂര്യൻ ഉദിക്കുന്നതെങ്കിലും സൂര്യൻ എല്ലായിപ്പോഴും ഒന്നുതന്നെയാണു്. ലോകത്തിലെ ജനങ്ങൾ അന്ധമായ

അനുകരണവും അറിവില്ലായ്മയും കാരണം തങ്ങളുടെ പൂർവ്വികന്മാർ ദർശിച്ചതായ ദൈവത്തിന്റെ പ്രത്യക്ഷാവതാരമായ ആത്മീയ സൂര്യന്റെ ഉദയസ്ഥാനങ്ങളെ ആരാധിക്കുന്നു. അതേ സൂര്യൻ ഒരു വ്യത്യസ്ത ദിശയിൽ ഉദിക്കുന്നതായിക്കണ്ടാൽ അവരതിനെ അവഗണിക്കുകയും പരിഭ്രാന്തരാകുകയും ചെയ്യുന്നു. എന്നാൽ നാം ഉദയസ്ഥാനങ്ങളെ അവഗണിച്ചുകൊണ്ടു് സൂര്യനെ നോക്കുകയാണെങ്കിൽ മററു് ഉദയസ്ഥാനങ്ങളിൽ ഉദിച്ചിരുന്ന അതേ സൂര്യൻ തന്നെയാണിതെന്നു് തിരിച്ചറിയുവാൻ സാധിക്കുന്നു.

കഴിഞ്ഞകാലത്തെ എല്ലാ പ്രവാചകന്മാരും പദവിയിലും ഉദ്ദേശത്തിലും തുല്യരാണെന്നു് ബഹായികൾ വിശ്വസിക്കുന്നു. അവരെല്ലാവരും ഈശ്വരനാകുന്ന അനുഗൃഹീതവൃക്ഷത്തിന്റെ വളർച്ചയെ സഹായിക്കുന്ന ദിവ്യന്മാരായ ഉദ്യാനപാലകന്മാരാണു്. അതിനാൽ ബഹായികളായ നാം ഒരു പൊതുധർമ്മത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നു.

ബഹാഉള്ള എഴുതുന്നു:

''സൂര്യനെ നോക്കുക. 'ഇന്നലത്തെ സൂര്യൻ തന്നെയാണു് ഞാൻ' എന്നു് ഇപ്പോഴതു് പറയുകയാണെങ്കിൽ ആ പ്രസ്താവന സത്യമായിരിക്കും. സമയത്തിന്റെ അനുസ്യൂതതത്വം മനസ്സിലാക്കിക്കൊണ്ടു് മറെറാരു സൂര്യനാണെന്നു് അവകാശപ്പെടുകയാണെങ്കിൽ അതും സത്യമായിരിക്കും. അതുപോലെ തന്നെ എല്ലാ ദിവസങ്ങളും ഒരൊററദിവസം തന്നെയാണെന്നു് പറഞ്ഞാൽ അതു് ശരിയും സത്യവും ആയിരിക്കും. എന്നാൽ ഓരോ ദിവസത്തിന്റെയും

പ്രത്യേക പേരുകളും സ്ഥാനനിർണ്ണയങ്ങളും വച്ചു കൊണ്ടു് അവയോരോന്നും വ്യത്യസ്തങ്ങളാണെന്നു് പറഞ്ഞാൽ അതുംശരിതന്നെ. എന്തുകൊണ്ടെന്നാൽ, അവയെല്ലാം ഒന്നുതന്നെയാണെങ്കിലും ഓരോന്നി നും ഓരോ പ്രത്യേകസ്ഥാനവും സവിശേഷതകളും പ്രത്യേക സ്വഭാവങ്ങളും നാം കല്പിക്കുന്നതിനാൽ അവ വ്യത്യസ്തങ്ങളാണു്. സവിശേഷതകളുടെയും ഐക്യത്തിന്റെയും നിഗൂഢതകളെ സംബന്ധിച്ചു് നാമങ്ങളുടെയും ഗുണങ്ങളുടെയും സ്രഷ്ടാവു് തന്നി ട്ടുള്ള സൂചനകൾ നിങ്ങൾ മനസ്സിലാക്കുവാനും, എന്തുകൊണ്ടു് ആ നിത്യസൗന്ദര്യം പല കാലഘട്ട ങ്ങളിലായി വ്യത്യസ്തങ്ങളായ നാമങ്ങളിൽ സ്വയം വിളിച്ചിരുന്നു എന്ന നിങ്ങളുടെ ചോദ്യത്തിനു് സ്വയം ഉത്തരം കണ്ടെത്താനുമായി പരിശുദ്ധിയുടെ നിരവധി പ്രത്യക്ഷാവതാരങ്ങളുടെ പ്രത്യേക ഗുണ ങ്ങളും,സവിശേഷതകളും,വ്യതിയാനവും ഐക്യവും നിങ്ങൾ സങ്കല്പിക്കുക''.

ദൈവത്തിന്റെ അവതാരങ്ങൾ തമ്മിൽ വ്യത്യാസ ങ്ങളോ അവർക്കുള്ള യോഗ്യതകൾ തമ്മിൽ ഏററക്കു റച്ചിലുകളോ ഇല്ലെന്നു് ബഹാഉള്ള ഉറപ്പു തന്നിട്ടുണ്ടു്. അവരുടെ പേരുകൾ വ്യത്യസ്തങ്ങളായിരിക്കാമെങ്കി ലും അവരെല്ലാം ഒരേസത്യത്തെ പ്രതിനിധീകരിക്കു കയും, ഒരേ സിംഹാസനത്തിലിരിക്കുകയും, ഒരേ വിധ ത്തിൽ ദൈവസാമീപ്യം ആസ്വദിക്കുകയും, ചെയ്യുന്നു. അവരിലെല്ലാം വിശ്വസിക്കുവാൻ നമ്മെ ആഹ്വാനം ചെയ്തുകൊണ്ടു് അദ്ദേഹം പറയുന്നു:

''അല്ലയോ ദൈവീക ഐക്യത്തിൽ വിശ്വാസമുള്ള വരേ! ദൈവീക ധർമ്മത്തിന്റെ പ്രത്യക്ഷാവതാര

ങ്ങൾ തമ്മിലോ അവരുടെ വെളിപാടുകളുടെ പ്രഖ്യാപനത്തെ അനുഗമിച്ചിരുന്ന സൂചനകൾ തമ്മിലോ യാതൊരുവിധ ഭേദവും ദർശിക്കാതിരിക്കാൻ ജാഗ്രതയായിരിക്കുക. ഈ സത്യം നിങ്ങൾ മനസ്സിലാക്കുകയും വിശ്വസിക്കുകയും ചെയ്യുകയാണെങ്കിൽ തീർച്ചയായും, ഇതാണ് ദൈവീക ഐക്യത്തിന്റെ യഥാർത്ഥമായ പൊരുൾ. അതിനും പുറമേ ഓരോ ദൈവാവതാരങ്ങളുടെയും പ്രവൃത്തികളും അനുഷ്ഠാനങ്ങളുംമാത്രമല്ല അവരുമായി ബന്ധപ്പെട്ടതും ഭാവിയിൽ അവർ വെളിപ്പെടുത്തുന്നതുമായഎല്ലാംതന്നെ ദൈവനിയോഗങ്ങളും അവന്റെ ഇച്ഛയുടേയും ഉദ്ദേശത്തിന്റെയും പ്രതിഫലനവുംആണെന്ന് ഉറപ്പായി വിശ്വസിച്ചാലും. അവർ തമ്മിലോ, അവരുടെ സന്ദേശങ്ങൾ തമ്മിലോ, പ്രവൃത്തികളും രീതികളും തമ്മിലോ, അല്പമെങ്കിലും വ്യത്യാസങ്ങൾകാണുകയാണെങ്കിൽ, അവർ ദൈവത്തെ അവിശ്വസിക്കുകയും ദൈവീക സൂചനകളെനിരാകരിക്കുകയും ദൈവീക ദൂതന്മാരുടെ സന്ദേശത്തെ വഞ്ചിക്കുകയും ആയിരിക്കും ചെയ്യുന്നത്."

## മതം സ്വയം ആവർത്തിക്കുന്നു

ഓരോ വർഷത്തിലും വ്യത്യസ്ത ഋതുക്കളുണ്ട്. എല്ലാവിധമായ സൗന്ദര്യത്തോടുംകൂടെ ആദ്യം വസന്തകാലം വരുന്നു. പിന്നീട് കൊയ്ത്തിന്റേയും സമൃദ്ധിയുടേയുമായ വേനൽക്കാലമാണ്. തുടർന്ന് ശീതകാലം ആരംഭിക്കുകയും സമൃദ്ധിയും മഹത്വവും പ്രകൃതിയിൽനിന്ന് അപഹരിക്കപ്പെടുകയും ചെയ്യുന്നു. എന്നാൽ ഓരോ ശീതകാലത്തിന്റെയും അവസാനം മറ്റൊരു വസന്തകാല

ത്തിന്റെ ആരംഭമാണ്. തുടർന്ന് വീണ്ടും കൊയ്ത്തു കാലം ഉണ്ടാകുന്നു.

എല്ലാ ദിവസവും രാവിലെ സൂര്യൻ ക്രമേണ ഉദിച്ചുയർന്ന് ഉച്ചാവസ്ഥയെ പ്രാപിക്കുന്നു. പിന്നീടത്ത് അസ്തമിക്കുന്നതുവരെ ക്രമേണ താഴ്ന്നുപോകുകയും ചെയ്യുന്നു. സൂര്യൻ അസ്തമിച്ചു കഴിയുമ്പോൾ, ആ ഭാഗത്തുള്ള എല്ലാററിനേയും അന്ധകാരം ആവരണം ചെയ്യുന്നു. എന്നാൽ ഈ അന്ധകാരത്തെ അതിജീവിക്കാൻ ലോകത്തിലെ എല്ലാ വിളക്കുകളും മെഴുകുതിരികളും പരാജയപ്പെട്ടപ്പോൾ സൂര്യൻ വീണ്ടും ഉദിക്കുന്നു— അതേ മനോഹാരിതയോടും മഹത്വത്തോടും കൂടിയ സൂര്യൻ. ശരിക്കും ഇതു തന്നെയാണ് മഹത്തായ മതധർമ്മങ്ങളുടെ കാര്യത്തിലും സംഭവിച്ചുകൊണ്ടിരിക്കുന്നത്.

യാഥാർത്ഥ്യമാകുന്ന സൂര്യന്റെ ഉദയത്തോടുകൂടി, മഹത്വത്തിന്റേതായ ഒരു ദിവസം പിറക്കുകയായി. പ്രകാശം എല്ലായിടത്തും പരക്കുന്നു. അന്ധകാരത്തിന്റെ യുഗം കഴിഞ്ഞതിനാൽ എല്ലാവരും ആഹ്ലാദഭരിതരായിത്തീരുന്നു. ഒരു പുതിയദിവസം ആരംഭിക്കുകയും ക്രമാനുഗതമായിഅതവസാനിക്കുകയും ചെയ്യുന്നു. കേവലം മനുഷ്യനിർമ്മിതമായ പ്രബോധനങ്ങളാൽ സത്യം മറയ്ക്കപ്പെടുന്ന ഒരുസമയം ഓരോ മതധർമ്മത്തിനും വന്നണയും. ദൈവീക പ്രബോധനങ്ങൾ എത്രകണ്ട് മനുഷ്യർ മറക്കുന്നുവോ അത്രകണ്ട് ഇരുളടഞ്ഞതായിത്തീരും അവന്റെ ആത്മീയ ജീവിതം. മനുഷ്യൻ അവന്റെ സ്വന്തം പ്രബോധനങ്ങൾ അവതരിപ്പിക്കുകയും അവന്റെ സ്വാർത്ഥതയ്ക്കനുയോജ്യമായവിധം മതധർമ്മത്തെ വ്യാഖ്യാനിക്കുകയും ചെയ്യുമ്പോൾ ലോകത്തെ അന്ധകാരത്തിന്റെ യുഗം ആവരണംചെയ്യുന്നു. ഇങ്ങനെ അന്ധകാരാവൃതമായ കാലഘട്ട

ത്തിൽ പ്രകാശത്തിൻെറ ഉറവിടങ്ങളായി നിലകൊള്ളുന്ന ദിവ്യന്മാരും പുണ്യാത്മാക്കളും സൂര്യാസ്തമനത്തിനു ശേഷം എരിഞ്ഞുകൊണ്ടിരിക്കുന്ന ചെറിയ മൺവിളക്കുകളും മെഴുകുതിരികളും പോലെയാണു്. ഈ ചെറു പ്രകാശങ്ങളും ഓരോന്നായി അണഞ്ഞുപോകുകയും അങ്ങിനെ ലോകം അജ്ഞതയുടേതായ ദീർഘനിദ്രയിൽ ആണ്ടുപോകുകയും ചെയ്യുന്നു. ഇങ്ങനെയുള്ള സന്ദർഭങ്ങളിൽ സത്യസൂര്യൻ വീണ്ടും ഉദയംചെയ്യുന്നു. കഴിഞ്ഞ കാലങ്ങളിൽ ശ്രീകൃഷ്ണൻ, ബുദ്ധൻ, യേശുക്രിസ്തു, മുഹമ്മദ് നബി തുടങ്ങിയവരിൽ കൂടെ സത്യസൂര്യൻ പ്രകാശം പരത്തുകയുണ്ടായി. ഈ ഇരുണ്ട കാലഘട്ടത്തിൽ ദൈവ തേജസ്സായ ബഹാഉള്ളയിൽകൂടി സത്യസൂര്യൻ ഒരിക്കൽ കൂടി പ്രകാശിക്കുന്നു. നാം ഇനിയും നമ്മുടെ ചെറിയ മൺവിളക്കുകളും ക്ഷണികമായ മെഴുകുതിരികളുംകൊണ്ടു് സംതൃപ്തിയടയാതിരിക്കുക. സൂര്യൻ അതാ പ്രകാശിക്കുന്നു. ഉണരുക! ഉണരുക!

ബഹാഉള്ള പ്രഖ്യാപിക്കുന്നു:

''വാഗ്ദാനം ചെയ്യപ്പെട്ടവൻെറ മുഖം മനുഷ്യവർഗ്ഗം കാണുകയും അവൻെറ സ്വരംകേറംക്കുകയും ചെയ്യുന്ന ദിവസം ഇതാകുന്നു എന്നു് തീർച്ചയായും ഞാൻ പറയുന്നു. ദൈവത്തിൻെറ ആഹ്വാനം ഉച്ചൈസ്ഥരമാക്കപ്പെടുകയും അവൻെറ കരുണാകടാക്ഷം മനുഷ്യനിലേയ്ക്കുയർത്തപ്പെടുകയും ചെയ്തിരിക്കുന്നു. ഓരോ മനുഷ്യനും അവൻെറ ഹൃദയഫലകത്തിൽനിന്നു ആലസ്യത്തിൻെറ വാക്കുകളുടെ ഓരോ കണികയും തുടച്ചുനീക്കുന്നതിനു് ഇതു് ഉചിതമായിരിക്കും തുറന്നതും പരിശുദ്ധവുമായ ഒരു മനസ്സോടെ ഈശ്വരൻെറ വെളിപാടിൻെറ സൂചനകളിലേയ്ക്കും അ

വൻെറ ദൗത്യത്തിൻെറ അടയാളങ്ങളിലേയ്ക്കും അവൻെറ മഹത്വത്തിൻെറ തെളിവുകളിലേയ്ക്കും ഉററുപ്പിച്ചു നോക്കിക്കാണുവാൻ മനുഷ്യനെ അർഹതയുള്ളവനാക്കുന്നു.''

## പുരോഗമന മതങ്ങൾ

അബ്ദുൾബഹാ പറയുന്നു:

''യാഥാർത്ഥ്യമാകുന്ന വിത്തിൽനിന്നും മുളച്ചുപൊന്തി ഇലകളും ശാഖകളും പൂക്കളും നിറഞ്ഞ ഒരു വൃക്ഷമായി മതം വളർന്നു. കുറേക്കാലത്തിനുശേഷം, ഈ വൃക്ഷം നാശോന്മുഖമായ ഒരവസ്ഥയിലേയ്ക്കു് മാറുന്നു. ഇലകളും പൂക്കളും വാടികരിയുകയും വൃക്ഷം കേടാകുകയും ഫലശൂന്യമായിത്തീരുകയും ചെയ്യുന്നു. ഒരിക്കൽ ഫലം തന്നിരുന്നതിനാൽ അതിൻെറ ജീവശക്തി കുറയുന്നില്ലെന്നും, അതിൻെറ ഫലങ്ങൾ അമൂല്യങ്ങളാണെന്നും അതിൻെറ നിലനില്പ് നിത്യമാണെന്നും അവകാശപ്പെട്ടുകൊണ്ടു് ആ മനുഷ്യൻ പഴയ മരത്തെ കാത്തുസൂക്ഷിക്കണമെന്നു് പറയുന്നതു് യുക്തിശൂന്യതയാണു്. യാഥാർത്ഥ്യത്തിൻെറ വിത്തുകൾ വീണ്ടും മനുഷ്യഹൃദയങ്ങളിൽ വിതയ്ക്കുകയും അങ്ങിനെ ഒരു പുതിയ വൃക്ഷം വളർന്നുവന്നു് പുതിയ ദിവ്യഫലങ്ങൾകൊണ്ടു് ലോകത്തെ പരിപോഷിപ്പിക്കുകയുമാണു് വേണ്ടതു്. ഈ ഉപാധികൾ മുഖേന മതധർമ്മത്തിൻെറ പേരിൽ വ്യത്യസ്ത മാനദണ്ഡങ്ങൾ വച്ചു പുലർത്തുന്ന രാഷ്ട്രങ്ങളും ജനതകളും ഐക്യത്തിലേയ്ക്കാനയിക്കപ്പെടുകയും അനുകരണങ്ങളെല്ലാം ഉപേക്ഷിച്ചു് യാഥാർത്ഥ്യത്തിൽ അധിഷ്ഠിതമായ ഒരു ആഗോള സാഹോദര്യം സ്ഥാ

പിക്കുകയും ചെയ്യും. യുദ്ധവും സമരവും മനുഷ്യവർ ഗ്ഗത്തിന്റെ ഇടയിൽനിന്നും തിരോഭവിക്കും; എല്ലാവരും ദൈവത്തിന്റെ ദാസന്മാരെന്ന നിലയിൽ സ്നേഹത്താൽ രഞ്ജിപ്പിക്കപ്പെടും.........''

മനുഷ്യവർഗ്ഗത്തിന് ദിവ്യമായ പ്രബോധനങ്ങളും, ആത്മാവിനും ശരീരത്തിനും അഭിവൃദ്ധിയും നൽകുന്ന ആത്മീയവിദ്യാലയമാണ് മതധർമ്മം. ദൈവമാണ് ഈ വിദ്യാലയത്തിന്റെ സ്ഥാപകൻ. മനുഷ്യസന്തതികൾ പുരോഗതിയും ആനന്ദവും അഭിലഷിക്കുന്നുവെങ്കിൽ ഈ ആത്മീയവിദ്യാലയത്തിൽക്കൂടി കടന്നുപോകേണ്ടിയിരിക്കുന്നു. തുടക്കത്തിൽ ഓരോരുത്തരും ഒന്നാം സ്റ്റാൻഡേർഡിൽതന്നെ പോകേണ്ടിയിരിക്കുന്നു. സ്നേഹസമ്പന്നനായ അദ്ധ്യാപകൻ അക്ഷരമാലയും പ്രാഥമിക പാഠങ്ങളും അവിടെവെച്ച് പഠിപ്പിച്ചു തുടങ്ങുന്നു. നമ്മുടെ അദ്ധ്യാപകന്റെ ശ്രദ്ധയും ദയയുംകൊണ്ട് നമുക്കു വേണ്ടത്ര മാനസികവികാസം നേടിക്കഴിയുമ്പോൾ, നാം രണ്ടാം സ്റ്റാൻഡേർഡിലേക്കയയ്ക്കപ്പെടുകയും അവിടെയുള്ള മറ്റൊരദ്ധ്യാപകൻ നാം ആദ്യം തുടങ്ങിയ അടിസ്ഥാനത്തിൽത്തന്നെ പുതിയ കുറെ അറിവുകൾ നമുക്ക് പകർന്നുതരികയുംചെയ്യുന്നു. അങ്ങിനെ നമ്മുടെ മനസ്സും ശരീരവും ഈ വിദ്യാലയത്തിലെ അദ്ധ്യാപകരുടെ ശിക്ഷണത്തിൽ വളർച്ച പ്രാപിക്കുന്നു.

വിവിധ ക്ലാസ്സുകളിൽ പഠിപ്പിക്കുന്ന ഈ അദ്ധ്യാപകരിൽ ആരെങ്കിലും മററുള്ളവരേക്കാൾ പ്രഗത്ഭരാണെന്നു

പറയുവാൻ നമുക്ക കഴിയുമോ? ഒന്നാം സ്റ്റാൻഡേർഡി ലെ അദ്ധ്യാപകനെ നാം സ്നേഹിക്കാൻ ഇടയായി എന്ന ഏകകാരണത്താൽ രണ്ടാം സ്റ്റാൻഡേർഡിലെ അദ്ധ്യാപ കനെ വെറുക്കാൻ നമുക്ക കഴിയുമോ? രണ്ടാം സ്റ്റാൻഡേർ ഡിൽ പഠിപ്പിച്ച പാഠങ്ങളേക്കാറം നല്ലതു് ഒന്നാം സ്റ്റാൻ ഡേർഡിൽ പഠിപ്പിച്ചതായിരുന്നെന്നു് പറയാനാവുമോ? തീർച്ചയായും ഇല്ല! ഈ വ്യത്യസ്തമായ ക്ലാസ്സുകറം ഒരേ വിദ്യാലയത്തിലുള്ളതാണു്. അവർ ഒരേ ബോധനരീതി തന്നെ തുടർന്നുപോരുന്നു. എന്നാൽ ഓരോ ക്ലാസ്സിലേയും നമ്മുടെ പ്രായവും കഴിവുകളും വ്യത്യസ്തങ്ങളായിരിക്കം. നമുക്ക ആറു വയസ്സായിരുന്നപ്പോറം, നമ്മുടെ കഴിവുകറം പരിമിതങ്ങളായിരുന്നു. ആ പ്രായത്തിൽ നമുക്ക മനസ്സി ലാക്കാൻ കഴിവുള്ള അളവിൽമാത്രം അറിവു പകർന്നു തരുവാൻ നമ്മളെ പഠിപ്പിക്കുന്ന അദ്ധ്യാപകനു് ബുദ്ധി മാനായ വിദ്യാലയസ്ഥാപകൻ നിർദ്ദേശങ്ങറം നൽകി. ആ ക്ലാസ്സിൽ നാം പഠിച്ച പാഠങ്ങറം ആ പ്രായത്തിൽ പഠിക്കാൻ സാധിക്കുന്നതിൽ ഏററവും മികച്ചവയായി രുന്നു. ആരംഭത്തിൽ നാം മൂന്നാംക്ലാസ്സിലെ പാഠങ്ങറം പഠിച്ചു തുടങ്ങുകയായിരുന്നെങ്കിൽ നമുക്കു് ഒരു പുരോഗ തിയും കൈവരിക്കുവാൻ കഴിയുമായിരുന്നില്ല മതധർമ്മ ത്തെ സംബന്ധിച്ചും ഇതുതന്നെയാണു് വാസ്തവം. ദൈ വം ഒന്നുതന്നെ. അദ്ദേഹത്തിന്റെ മതധർമ്മവും ഒന്നു തന്നെ. നമുക്കാണു് വ്യത്യസ്ത കാലഘട്ടങ്ങളിൽ വ്യത്യ സ്തങ്ങളായ കഴിവുകളുണ്ടാകുന്നതു്.

ഈശ്വരാവതാരങ്ങളായ നമ്മുടെ ദൈവീക ഗുരുക്ക ന്മാർ ജ്ഞാനികളായ പ്രബോധകന്മാരാണു്. ദൈവീക

സാമ്രാജ്യത്തിൽ പുരോഗമിക്കുന്നതിൽ നമ്മെ സഹായി ക്കുക എന്നതാണ് അവരുടെയെല്ലാം ഏകലക്ഷ്യം. എ ന്നാൽ മനുഷ്യൻ കാലംചെല്ലുന്തോറും വികസിച്ചുകൊ ണ്ടിരിക്കുകയും അവൻെറ കഴിവുകറം വ്യത്യാസപ്പെടുക യും ചെയ്തുകൊണ്ടിരുന്നു. അതിനാൽ വ്യത്യസ്ത കാലഘട്ട ങ്ങളിലെ അവതാരങ്ങളിൽകൂടെ ദൈവം നമുക്കായി വ്യ വസ്ഥപ്പെടുത്തിയിരിക്കുന്ന ഈ പരിണാമാത്മകമായ പുരോഗതിയുടെ ജ്ഞാനത്തെ നാം മനസ്സിലാക്കേണ്ടി യിരിക്കുന്നു. പ്രസ്തുത ആത്മീയ വിദ്യാലയത്തിലെ ഏ തെങ്കിലുമൊരു അദ്ധ്യാപകനോട് നമുക്ക് കൂടുതൽ സ്നേ ഹമുള്ളതുകൊണ്ട് അദ്ദേഹത്തിൻെറ ക്ലാസ്സിൽ തങ്ങി നിൽക്കാൻ നാം സ്വയം അനുവദിക്കരുതു്. നമ്മുടെ ഗുരു നാഥനോട് നാം കാണിക്കേണ്ട യഥാർത്ഥ സ്നേഹം ഇതായിരിക്കരുതു്. നാം അദ്ദേഹത്തിൻെറ ക്ലാസ്സിൽ ത്തന്നെ തങ്ങിനില്ക്കുകയാണെങ്കിൽ അദ്ദേഹം ദുഃഖിത നാകുകയേയുള്ളു. നാം മുന്നോട്ടുപോകുകയും മററു ക്ലാസ്സുക ളിലെ അദ്ധ്യാപകരിൽനിന്നും ശിക്ഷണം നേടുകയും വേണമെന്നാണ് അദ്ദേഹത്തിൻെറ ആഗ്രഹം. ഒരു അ ദ്ധ്യാപകൻെറ അറിവ് മറെറാരദ്ധ്യാപകനെ അപേ ക്ഷിച്ച് കറവാണെന്നല്ല ഇതിൻെറ അർത്ഥം. ഈ എല്ലാ അദ്ധ്യാപകരും ഒരേ ക്രമത്തിൽ അറിവുള്ളവരാണ്. മാ ത്രമല്ല, അവരെല്ലാം തുല്യജ്ഞാനമുള്ളവരും തുല്യപ്രാധാ ന്യമർഹിക്കുന്നവരുമാണ്. അവർ ജ്ഞാനികളായതുകൊ ണ്ടാണ് ഒരു നിശ്ചിത സമയത്തു് നമുക്കാവശ്യമായ അളവിൽ മാത്രം അറിവു പകർന്നു തരുന്നതു്. നാം നമ്മു ടെ കഴിവിൻെറ പരമാവധി പരിശ്രമിക്കുകയും അവരു ടെ നിർദ്ദേശങ്ങറം പിന്തുടരുകയും ചെയ്താൽ കൂടുതൽ പു രോഗതിയിലേയ്ക്ക് നമ്മെ നയിക്കാൻ കഴിവുള്ള മറെറാ ദ്ധ്യാപകനെ നമുക്ക് ലഭിക്കും എന്നു് അവർ ഉറപ്പ് തരു

ന്നുണ്ട്. നമ്മുടെ അടുത്ത അദ്ധ്യാപകനാകട്ടെ, നമുക്ക് അറിവുപകർന്നുതന്ന ആദ്യത്തെ അദ്ധ്യാപകന്റെ കഴിവുകളേയും പരിശ്രമത്തേയും പുകഴ്ത്തുകയായിരിക്കും ചെയ്യുക. ഇതേപോലെതന്നെ, ദൈവത്തിന്റെ പ്രവാചകന്മാരും അവക്കു മുമ്പേ വന്നിരുന്ന അവതാരങ്ങളെ പുകഴ്ത്തുകയും അവക്കുശേഷം വരാനിരിക്കുന്ന ഒരു അദ്ധ്യാപകനിലൂടെ കൂടുതൽ അദ്ധ്യായനം ഉറപ്പുനൽകുകയും ചെയ്തതായി നമുക്കു കാണാം.

ദൈവിക വിദ്യാലയത്തിലെ മുന്നേററം നമ്മളിൽ ആരെങ്കിലും തടയുകയാണെങ്കിൽ, അവൻ പരാജിതനാകുന്നു നേരെമറിച്ച്, അയാറം പുരോഗതിയിലും ദൈവാവതാരങ്ങളുടെ ജ്ഞാനത്തിലും, വിശ്വസിക്കുകയാണെങ്കിൽ, അവന്റെ കാലഘട്ടത്തിലേയ്ക്കായി പ്രബോധനങ്ങറം കൊണ്ടുവരുന്ന ദൈവീകഗുരുവിൽനിന്നും വലിയ അളവിലുള്ള ജ്ഞാനം സമ്പാദിക്കുവാൻ അവൻ പ്രാപ്തനായിത്തീരുന്നു.

എല്ലാ മതധർമ്മങ്ങളുടെയും അടിസ്ഥാനം ഒന്നുതന്നെയാണെന്നു് ബഹാഉള്ള പഠിപ്പിച്ചിരിക്കുന്നു. വിദ്യാലയത്തിലെ എല്ലാ ക്ലാസ്സുകളിലും സത്യസന്ധതയുള്ളവരും വിശ്വസ്തരും ദയയുള്ളവരുമായിരിക്കുവാൻ അദ്ദേഹം നമ്മെ പഠിപ്പിക്കുന്നു. നാം ഉയർന്ന ക്ലാസ്സുകളിലേയ്ക്കു് മാറുമ്പോഴും ഈ അടിസ്ഥാന നിയമങ്ങറംക്കു് മാററമുണ്ടാകുന്നില്ല. ഒന്നാംക്ലാസിലായാലും രണ്ടിലോ മൂന്നിലോ ആയാലും സ്വർഗ്ഗീയമായ ഈ സവിശേഷതകറം എല്ലായ്പ്പോഴും പുകഴ്ത്തപ്പെട്ടുതന്നെ പോരുന്നു. അവ എല്ലാ കാലഘട്ടങ്ങളിലും സത്യമായി നിലകൊള്ളുന്നു. അസ്ഥിവാരങ്ങറം ഇവയെല്ലാമാണു്. എന്നാൽ, അസ്ഥിവാരം ഒന്നുകൊ

ണ്ടുമാത്രം മതിയാവുന്നതല്ല. വ്യത്യസ്ത കാലഘട്ടങ്ങളിലെ നമ്മുടെ ആവശ്യങ്ങൾക്ക യോജിക്കുന്ന എന്തെങ്കിലും ഈ അസ്ഥിവാരത്തിൽ പടുത്തുയർത്തേണ്ടിയിരിക്കുന്നു. ഇതാണ് യഥാർത്ഥത്തിൽ ദൈവത്തിൻേറതായ മതധർമ്മങ്ങൾ ചെയ്യുന്നതു്. മാററമില്ലാത്ത സത്യത്തിൻെറ അതേ അസ്ഥിവാരത്തിൽ അവർ മനുഷ്യൻെറ ജ്ഞാനവും കഴിവും അവൻെറ വളർച്ചയുടെ ഓരോ ഘട്ടത്തിനും അനുസൃതമായ അളവുകളിൽ ഉയർത്തി മാററുന്നു. ഉയർന്ന ക്ലാസ്സുകളിൽ പഠിപ്പിക്കുന്നതായ ബീജഗണിതം ശൈശവദശയിൽ പഠിച്ച പ്രാഥമിക ഗണിതത്തിൻെറ നിയമങ്ങളെ ആധാരമാക്കുന്നതുപോലെ, മുൻഗാമികളായ പ്രവാചകന്മാർ പഠിപ്പിച്ച ജ്ഞാനത്തിൻെറ അസ്ഥിവാരത്തിലാണ് പിൻഗാമികളായ ദൈവാവതാരങ്ങൾ തങ്ങളുടേതായ ഉപദേശങ്ങളും നിയമങ്ങളും പടുത്തുയർത്തുന്നതു്.

മാനുഷികശക്തിയുടെ ഒരു നൂതന കാലചക്രത്തിലാണ് നാം ഇന്നു് ജീവിക്കുന്നതു്. ഇന്നു് നാം ഒരു പുതിയ കാലഘട്ടത്തിലാണ് ജീവിക്കുന്നതെന്നും ഇതിനു മുമ്പെല്ലാം ഉണ്ടായിരുന്നതിനേക്കാൾ കൂടുതൽ ശക്തികളും കഴിവും നമുക്കുണ്ടെന്നുമാണ് ഇതുകൊണ്ടർത്ഥമാക്കുന്നതു്. ഈ നവയുഗത്തിലെ ഈശ്വരൻെറ ജിഹ്വയായ ബഹാഉള്ളയിൽക്കൂടി ലഭിച്ച ഈശ്വരജ്ഞാനം വലിയൊരളവിൽ സ്വീകരിക്കുവാൻ നമ്മെ പര്യാപ്തമാക്കി നിർത്തിയിരിക്കുന്നതു് മുൻഗാമികളായ ദൈവത്തിൻെറ പ്രത്യക്ഷാവതാരങ്ങൾവഴി ലഭിച്ച പ്രബോധനങ്ങളാണ്.

ദൈവത്തിൻെറയും, മതധർമ്മത്തിൻെറയും, മനുഷ്യവർഗ്ഗത്തിൻെറയും ഏകത്വമാണ് ബഹാഉള്ള നമ്മെ

പഠിപ്പിക്കുന്നതു്. അദ്ദേഹം കഴിഞ്ഞകാലത്തെ എല്ലാ പ്രവാചകന്മാരെയും പുകഴ്ത്തുകയും, സമയത്തിന്റെ നിർവ്വഹണഘട്ടങ്ങളിൽ വാഗ്ദത്തം ചെയ്യപ്പെട്ട ദിവ്യപുരുഷൻ ഭൂജാതനാകുമെന്നു് അവരെല്ലാം തന്നിട്ടുള്ള ശുഭവാർത്തകൾ നമുക്കു് ചൂണ്ടിക്കാണിക്കുകയും ചെയ്തിട്ടുണ്ടു്. പ്രവാചകത്വത്തിന്റേതായ സുവർണ്ണശൃംഖല ബഹാഉള്ളയിൽക്കൂടെ ബന്ധിക്കപ്പെട്ടിരിക്കുന്നു. ഇതു് കൗതുകകരമായ ഒരു കഥയാണു്.

# ശ്രീകൃഷ്ണൻ

ശ്രീകൃഷ്ണൻ ദൈവത്തിൻെറ ഒരു സന്ദേശവാഹകനായിരുന്നു. അദ്ദേഹത്തിൻെറ സന്ദേശം സ്നേഹത്തിൻേറതായിരുന്നു. അദ്ദേഹം ജനിച്ചതു് ഒരു കാരാഗൃഹത്തിലാണു്. നാമെല്ലാവരും സ്വാർത്ഥമാകുന്ന കാരാഗൃഹത്തിലും ലോകമെന്ന കാരാഗൃഹത്തിലും ജനിച്ചവരാണെന്നറിയുന്നതിലേയ്ക്കുള്ള ഒരടയാളമായിരുന്നു ഇതു്. കൃഷ്ണൻ കാരാഗൃഹത്തിൽനിന്നും അത്ഭുതകരമായി രക്ഷപ്പെട്ടു. നാം നല്ലവരാകാൻ ശ്രമിക്കുമെങ്കിൽ, ഈശ്വരഭക്തിയുള്ളവരാകുമെങ്കിൽ, നമുക്കും സ്വാർത്ഥമാകുന്ന കാരാഗൃഹത്തിൽനിന്നും രക്ഷപ്രാപിക്കാൻ കഴിയും.

മറെറല്ലാ അവതാരങ്ങളേയുംപോലെ തന്നെ, കൃഷ്ണനും തിന്മയുടെ ശക്തികളെ അഭിമുഖീകരിക്കേണ്ടി വന്നു. തിന്മകൾക്കെതിരെ അദ്ദേഹം പോരാടുകയും വിജയം വരിക്കുകയും ചെയ്തു. തിന്മ എത്ര ശക്തിമത്തായിരുന്നാൽ തന്നെയും സത്യത്തിൻെറ ശക്തിയായിരിക്കും എപ്പോഴും വിജയിക്കുന്നതു്.

കൃഷ്ണൻ ദ്വാരകയിലെ രാജാവായിത്തീർന്നു. (ദ്വാരകയ്ക്കു് ഏസ്വകവാടം എന്നാണർത്ഥം) അദ്ദേഹം ദൈവജ്ഞാനത്തിൻെറ കവാടം തന്നെയായിരുന്നു. അദ്ദേഹത്തിൻെറ പ്രബോധനങ്ങൾ മനുഷ്യൻെറ നന്മയ്ക്കുവേണ്ടിയുള്ളവയായിരുന്നു. എന്നാൽ കഷ്ടം! മനുഷ്യൻ അവയെ നിരാകരിച്ചു.

ജനങ്ങൾ തൻെറ യാഥാർത്ഥ്യം മനസ്സിലാക്കാത്തതിൽ അദ്ദേഹം വ്യസനിച്ചു. താൻ മനുഷ്യരൂപത്തിൽ വന്നതിനാൽ ജനങ്ങൾ തന്നിൽവിശ്വസിക്കുന്നില്ല എന്നദ്ദേഹം വിലപിച്ചു. ദൈവത്തെക്കുറിച്ചും ദൈവാവതാര

ങ്ങളെക്കുറിച്ചും ജനങ്ങൾക്ക് അവരുടേതായ മിഥ്യാ ബോധങ്ങളുണ്ടായിരുന്നു. ആ യത്നുകൊണ്ട്, താൻ ദൈവാവതാരമാണെന്ന് കൃഷ്ണൻ അവകാശപ്പെട്ടപ്പോൾ, ജനങ്ങൾ അതു നിരസിച്ചു. കൃഷ്ണൻ ഗീതയിൽ പറയുന്നതു് ഇതാണ്:

> ''എന്റെ പരമതത്വത്തെ അറിയാതെ, മൂഢന്മാരായവർ സകലഭൂതങ്ങൾക്കും മഹേശ്വരനായ എന്നെ മനുഷ്യദേഹത്തെ ആശ്രയിച്ച് ഇരിക്കുന്നവനായി വിചാരിച്ച് അപമാനിക്കുന്നു.'' (ix, 11)

ഏററവും പ്രിയശിഷ്യനായ അർജ്ജുനനുപോലും കൃഷ്ണനിലുള്ള ദൈവീകശക്തി മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. മനുഷ്യന്റെ ദേഹം ദേവാലയമായിത്തീരാവുന്നതാണെന്നു് വിശ്വസിക്കാൻ അർജ്ജുനനു് കഴിഞ്ഞില്ല. കൃഷ്ണന്റെ ശക്തിയും മഹത്വവും അർജ്ജുനനു് നേരിൽ കണ്ടു് വിശ്വസിക്കേണ്ടതിനായി കൃഷ്ണനു് തന്റെ വിശ്വരൂപം കാണിക്കേണ്ടി വന്നുവെന്നു് അവർ പറയുന്നു. അർജ്ജുനനു് ദൈവത്തിൽ വിശ്വാസം കണ്ടെത്താൻ കഴിയുന്നതിനുമുമ്പ് ദൈവത്തിന്റെ ആത്മീയമായ ഔന്നത്യവും പ്രതാപവും മനസ്സിലാക്കാൻ കൃഷ്ണൻ അർജ്ജുനനെ സഹായിച്ചു എന്നാണു് ഇതിന്റെ അർത്ഥം. ദൈവത്തെ അനുസരിക്കാൻ അർജ്ജുനൻ ആയുധം കയ്യിലെടുത്തപ്പോൾ കുരുക്ഷേത്ര യുദ്ധത്തിന്റെ ഗതി വ്യത്യാസപ്പെട്ടു

ഈ യുദ്ധം നന്മയും തിന്മയും തമ്മിലുള്ള പോരാട്ടമായിരുന്നുവെന്നു് നിങ്ങൾക്കറിയാം. പാണ്ഡവരുടെ പിതൃസഹോദരപുത്രന്മാരായ കൗരവരാണിതാരംഭിച്ചതു്. അന്ധകാരത്തിന്റെ ശക്തികൾക്കെതിരെ യുദ്ധം ചെയ്യാൻ

പാണ്ഡവരിൽ വില്ലാളിവീരനായ അർജ്ജുനൻ ശ്രീകൃഷ്ണനാൽ നയിക്കപ്പെട്ടു. കൃഷ്ണനായിരുന്നു അർജ്ജുനന്റെ സാരഥി. എന്നാൽ അർജ്ജുനനു് സ്വന്തം ബന്ധുജനങ്ങളോടു് യുദ്ധം ചെയ്യുന്നതിൽ താല്പര്യമില്ലായിരുന്നു. കൗരവസൈന്യത്തിൽ അദ്ദേഹത്തിന്റെ പ്രിയപ്പെട്ട ഗുരുവും സ്നേഹിതന്മാരുമുണ്ടായിരുന്നു. തർക്കിക്കുന്നതിനും അദ്ദേഹത്തിന്റെ മഹത്തായ വില്ലു് താഴെ വെയ്ക്കുന്നതിനും അർജ്ജുനൻ ശ്രമിച്ചു. എന്നാൽ എല്ലാം തന്നിൽ സമർപ്പിച്ചുകൊണ്ടു് തന്നെ പിന്തുടരണമെന്നാണു് ശ്രീകൃഷ്ണൻ അർജ്ജുനനോടാവശ്യപ്പെട്ടതു്.

നാം ദൈവാവതാരത്തെ കണ്ടുമുട്ടുകയും അദ്ദേഹത്തിന്റെ ധർമ്മത്തെ ആശ്ലേഷിക്കുകയും ചെയ്യുമ്പോൾ, അദ്ദേഹത്തിന്റെ ആജ്ഞകളെ അനുസരിക്കേണ്ടതാണു്. ഇതാണു് ശ്രീകൃഷ്ണൻ ഗീതയിലൂടെ നമ്മെപഠിപ്പിക്കുന്നതു്.

> "സകല കർമ്മങ്ങളേയും മനസ്സുകൊണ്ടു് എന്നിൽ സമർപ്പിച്ചു് എന്നെ പ്രാപിക്കുന്നതാണു് പരമപുരുഷാർത്ഥമെന്ന വിചാരത്തോടുകൂടി, നിശ്ചയബുദ്ധിയെ ആശ്രയിച്ചു് എപ്പോഴും എന്നിൽതന്നെ മനസ്സിനെഉറപ്പിച്ചവനായി ഭവിക്കുക." (xviii,57)

ശ്രീകൃഷ്ണൻ സമാധാനത്തിന്റെ ഇരിപ്പിടമായിരുന്നു. അദ്ദേഹം നമ്മെ തന്നിലേയ്ക്കു വിളിച്ചുകൊണ്ടു് പറയുകയാണു്:

> "സർവ്വ ധർമ്മങ്ങളെയും പരിത്യജിച്ചു് നീ എന്നെത്തന്നെ ശരണംപ്രാപിച്ചാലും. ഞാൻ നിന്നെ സകല പാപങ്ങളിൽനിന്നും മോചിപ്പിക്കാം. നീ വ്യസനിക്കേണ്ട."
>
> (ഗീത xviii. 66)

ദൈവാവതാരമായ ശ്രീകൃഷ്ണന്റെ ഉദയം ഒരു പുതിയ സംസ്കാരത്തിനു് തുടക്കം കുറിച്ചു. അദ്ദേഹം മനുഷ്യനെ തിന്മയിൽനിന്നും ദുഃഖത്തിൽനിന്നും കരകയററി. താൻ ചെയ്ത പ്രവർത്തികൾ ആവർത്തിച്ചുകൊണ്ടിരിക്കാൻ ഭാവിയിലും ദൈവാവതാരങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുമെന്നു് ശ്രീകൃഷ്ണൻ തന്റെ അനുയായികൾക്കു് ഉറപ്പു് നൽകിയിട്ടുണ്ടു്. ലോകത്തിൽ അലഞ്ഞുതിരിയുന്ന മനുഷ്യരെ ദൈവത്തിന്റെ നേർവഴിയിലേയ്ക്കു് നയിക്കാൻ വേണ്ടി അദ്ദേഹം പറയുന്നു:

> "അല്ലയോ ഭരതവംശജാ (അർജ്ജുനാ), ഏതേതു് കാലത്തിൽ ധർമ്മത്തിനു് ക്ഷയവും അധർമ്മത്തിനു് അഭിവൃദ്ധിയും ഉണ്ടാകുന്നുവോ, അപ്പോൾ ഞാൻ തന്നത്താനെ സൃഷ്ടിക്കുന്നു. സാധുക്കളെ രക്ഷിക്കുന്നതിനും ദുഷ്ടന്മാരെ നശിപ്പിക്കുന്നതിനും ധർമ്മത്തെ നിലനിർത്തുന്നതിനുംവേണ്ടി ഞാൻ യുഗംതോറും അവതാരം ചെയ്യുന്നു."
>
> (ഗീത iv. 7, 8)

ഈ വാഗ്ദാനം എങ്ങിനെ നിറവേറപ്പെട്ടു എന്നു് തുടരെയുള്ള പുറങ്ങളിൽനിന്നും നമുക്കു മനസ്സിലാക്കാം.

## ശ്രീബുദ്ധൻ

ഹിമാലയൻ രാഷ്ട്രത്തിലെ ഒരു രാജകുടുംബത്തിലാണു് ബുദ്ധൻ ജനിച്ചതു്. വയോധികനും ദിവ്യനുമായ അസിത മഹർഷി കൊട്ടാരം സന്ദർശിക്കുന്നകാലത്തു് ബുദ്ധൻ കേവലം ഒരു ശിശുമാത്രമായിരുന്നു ബുദ്ധൻ മനുഷ്യരുടെ ഒരു രക്ഷകനായിത്തീരും എന്ന ശുഭവാർത്ത ബുദ്ധന്റെ പിതാവിനെ ബ്രഹ്മജ്ഞാനിയായ അസിതൻ അറിയിച്ചു.

ഗൗതമരാജകുമാരൻ എന്ന പേരിലാണ് ബുദ്ധൻ അന്നു് അറിയപ്പെട്ടിരുന്നതു്. ജീവിതത്തിലെ എല്ലാ ആനന്ദങ്ങളും ആ അച്ഛൻ തന്റെ പ്രിയപുത്രനു് പ്രദാനം ചെയ്തു. മകനെ ഒരു നല്ല രാജാവാക്കിത്തീർക്കുക എന്നതായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. എന്നാൽ ലൌകികസുഖങ്ങൾ മാത്രമല്ല സന്തുഷ്ടിക്കു് നിദാനമെന്നു് ഗൗതമൻ മനസ്സിലാക്കി. ഒരിക്കൽ അദ്ദേഹം ഒരു വൃദ്ധനെ കണ്ടു. പിന്നെ ഒരു രോഗിയെ, അതുകഴിഞ്ഞു് ഒരു മൃതദേഹം. എല്ലാ മനുഷ്യരും യാതനകൾക്കും മരണത്തിനും വിധേയരാണു് എന്നു് അദ്ദേഹം മനസ്സിലാക്കി. ആത്മീയസുഖം ഒന്നുകൊണ്ടു് മാത്രമെ എല്ലാ മനുഷ്യരും സന്തുഷ്ടരാവുകയുള്ളു എന്നും അദ്ദേഹം മനസ്സിലാക്കി. അദ്ദേഹം ഭാര്യയേയും കുഞ്ഞിനേയും വീടിനേയും ഉപേക്ഷിച്ചു് ആത്മീയ സത്യം തേടിപ്പുറപ്പെട്ടു. ആരംഭത്തിൽ അദ്ദേഹം ഭക്ഷണവും സുഖസൗകര്യങ്ങളുമെല്ലാമുപേക്ഷിച്ചു് വിദൂരങ്ങളായ വനങ്ങളിലേയ്ക്കു് പോയി. അതു് പ്രയോജനകരമായിരുന്നില്ല. എന്തുകൊണ്ടെന്നാൽ, ശരീരം ക്ഷീണിച്ചുപോയാൽ മാനസികമായ കഴിവുകളും ശക്തിയും കുറഞ്ഞുപോകും. ഇൻഡ്യയിലുള്ള ഒരു ബോധിവൃക്ഷച്ചുവട്ടിൽവച്ചാണു് ബുദ്ധനു് ആത്മജ്ഞാനം ലഭിച്ചതു്. ആ ദിവസംമുതൽ മനുഷ്യവർഗ്ഗത്തെ ദുരിതങ്ങളിൽനിന്നു് രക്ഷിക്കുവാനുള്ള അദ്ദേഹത്തിന്റെ മഹത്തായ ദൗത്യം ആരംഭിച്ചു. ആത്മാവും മനസ്സും ശുദ്ധീകരിക്കുന്നതിനും, അത്യാഗ്രഹവും വഞ്ചനയും ഉപേക്ഷിക്കുന്നതിനും, യാതകൾ നിറഞ്ഞ ഈ ലോകം അനന്തമായ ആത്മീയസുഖവും സന്തുഷ്ടിയും നേടുന്നതിലേയ്ക്കു് തയ്യാറെടുക്കേണ്ട സ്ഥലമാണെന്നു് മനസ്സിലാക്കുവാനും അദ്ദേഹം ജനങ്ങളെ ഉപദേശിച്ചു.

അദ്ദേഹത്തിൻെറ അനുഗൃഹീത ജീവിതം നമുക്ക് എന്നും ഒരു മാതൃകയാണ്. ബോധിവൃക്ഷച്ചുവട്ടിൽ അദ്ദേഹം ധ്യാനനിരതനായിരിക്കുമ്പോൾ 'മാരൻ' എന്ന തിന്മയുടെ ശക്തി ലൗകീക സുഖാനുഭൂതികളും ധനവും വാഗ്ദാനംചെയ്ത് അദ്ദേഹത്തെ പ്രലോഭിപ്പിക്കുവാൻ ശ്രമിച്ചു. എന്നാൽ ആത്മീയബോധത്താൽ തേജസ്വിയായ ബുദ്ധൻ ആ തിന്മകളെ കീഴടക്കി. അദ്ദേഹത്തിൻെറ ശക്തി ആത്മീയചൈതന്യമായിരുന്നു.

ബുദ്ധൻ തൻെറ മഹത്തരങ്ങളായ പ്രബോധനങ്ങൾ വഴി വിവിധ രാഷ്ട്രങ്ങളിലെ ലക്ഷക്ഷണക്കിനാളുകളെ ആത്മീയനിർവൃതി നേടുന്നതിന് സഹായിച്ചു.

ബുദ്ധൻെറ കാലത്ത്, അദ്ദേഹത്തിൻെറ രാജ്യത്തിലെ ജനങ്ങൾ ദൈവത്തിൻെറ പേരിൽ പരസ്പരം പടവെട്ടുകയായിരുന്നു. വ്യത്യസ്തരായ പല ദേവന്മാരേയും ദേവിമാരേയും ജനങ്ങൾ അവക്കുവേണ്ടി വച്ചുപുലർത്തിയിരുന്നു. ദൈവസന്നിധിയിലേയ്ക്കുള്ള മാർഗ്ഗം അവൻെറ അവതാരങ്ങളിൽക്കൂടെ മാത്രമാണെന്ന് ബുദ്ധൻ അറിഞ്ഞിരുന്നു. അദ്ദേഹം ദൈവത്തിൻെറ അവതാരമായിരുന്നു. അതുകൊണ്ട്, അദ്ദേഹത്തിൽക്കൂടെ മാത്രം അവർക്കറിയാൻ കഴിയുമായിരുന്ന ദൈവത്തിൻെറ പേരിൽ ജനങ്ങൾ പരസ്പരം കലഹിക്കുന്നതദ്ദേഹം ഇഷ്ടപ്പെട്ടില്ല. അദ്ദേഹം ബുദ്ധിമാനായ ഒരു പ്രബോധകനായിരുന്നു. ജനങ്ങളുടെ ഇടയിലെ കലഹങ്ങളൊഴിവാക്കാനായി അദ്ദേഹം ഏറിയകൂറും ദൈവത്തെക്കുറിച്ച് മൗനിയായിരുന്നു. എന്നാൽ, സത്യത്തിൻെറ സാക്ഷാത്കരമായ തന്നെ അനുസരിക്കാൻ അദ്ദേഹം അവരോടാവശ്യപ്പെട്ടിരുന്നു. ഈ വിധത്തിൽ, ദൈവത്തിൻേറയോ ജാതി

വ്യത്യാസത്തിന്റെയോ പേരിൽ ഭിന്നിച്ചു കഴിഞ്ഞിരുന്ന കോടിക്കണക്കിനു ജനങ്ങളെ ഏകോപിപ്പിക്കുന്നതിൽ അദ്ദേഹം വിജയിച്ചു. അദ്ദേഹം പറഞ്ഞു: ''ജന്മം കൊണ്ടു് ഒരാ‍ം ബ്രാഹ്മണനായിത്തീരുന്നില്ല, ജന്മം കൊണ്ടു് ഒരാ‍ം അധഃകൃതനാകുന്നില്ല. പ്രവൃത്തികൊണ്ടാണു് ഒരാ‍ം ബ്രാഹ്മണനാകുന്നതു്, പ്രവൃത്തികൊണ്ടാണു് ഒരാ‍ം അധഃകൃതനാകുന്നതു്.''

ഇഹലോകജീവിതത്തോടു് യാത്രപറയുന്നതിനു് അല്പം മുമ്പു്, തന്റെ ധർമ്മം ക്രമേണ മാഞ്ഞുപോകുമോ എന്നു ഭയന്നിരുന്ന അനുയായികളോടു് അദ്ദേഹം മഹത്തായ ഒരു വാഗ്ദാനം ചെയ്യുകയുണ്ടായി. അദ്ദേഹം പറഞ്ഞു:

''ഞാൻ ഭൂമിയിൽ വന്നിട്ടുള്ള ആദ്യത്തേയോ അവസാനത്തെയോ ബുദ്ധനല്ല. യഥാസമയം പരിശുദ്ധനും, പരമമായി ബോധോദയം ഉണ്ടായവനും, പെരുമാററത്തിൽ വിവേകം ഉള്ളവനും, നിർമ്മലനും വിശ്വജ്ഞാനിയും മനുഷ്യജാതിയുടെ അതുല്യനായ നായകനും, മാലാഖമാരുടെയും നാശത്തിനു് വിധേയമാകുന്നവരുടെയും യജമാനനുമായ മറെറാരു ബുദ്ധൻ ഈ ലോകത്തിൽ അവതരിക്കും. ഞാൻ നിങ്ങളെ പഠിപ്പിച്ചതായ അതേ അനശ്വരസത്യങ്ങ‍ം തന്നെ അദ്ദേഹവും നിങ്ങ‍ംക്കു വെളിപ്പെടുത്തിത്തരും. മഹനീയ മൗലികത്വമുള്ളതും, പരമകാഷ്ഠയിൽ മഹോന്നതവും, ലക്ഷ്യത്തിൽ മഹത്വമേറിയതുമാണു് ഈ മതധർമ്മമെന്നു് അദ്ദേഹം അക്ഷരത്തിലും അർത്ഥത്തിലും നിങ്ങളെ പഠിപ്പിക്കും. ഞാനിപ്പോ‍ം പ്രഖ്യാപിക്കുന്നതുപോലെതന്നെ പരിശുദ്ധവും കറയററതുമായ ഒരു ധർമ്മജീവിതം അദ്ദേ

ഹം പ്രഖ്യാപിക്കും. എന്റെ അനുയായികൾ നൂറു കണക്കിലായിരിക്കുമ്പോൾ, അദ്ദേഹത്തിന്റെ അനുയായികൾ ആയിരക്കണക്കിലായിരിക്കും.''

ഈ വാഗ്ദാനം ബുദ്ധമതസ്ഥർക്ക് അവർ ഈ ഭൂമിയിൽ ഒററപ്പെട്ടകയില്ലെന്നും മഹാനായ മററൊരു ബുദ്ധനിൽനിന്നും മാർഗ്ഗനിർദ്ദേശത്തിന്റേതായ വെളിച്ചം ലഭിക്കുമെന്നുമുള്ള പ്രത്യാശ നൽകി. അദ്ദേഹത്തിന്റെ അനശ്വരമായ വാസസ്ഥാനത്തിരുന്നു ബുദ്ധൻ ഇപ്പോൾ ആനന്ദിക്കുകയാവും. എന്തുകൊണ്ടെന്നാൽ, ഈശ്വരതേജസ്സായ ബഹാഉള്ളയിൽക്കൂടെ തന്റെ മഹത്തായ വാഗ്ദാനങ്ങളുടെ പൂർത്തീകരണം അദ്ദേഹം ദർശിക്കുന്നു.

## മോസസ് ('മൂശെ' അല്ലെങ്കിൽ 'മൂസ')

വിദൂരമായ ഒരു നാട്ടിൽ കഷ്ടപ്പെട്ട് ജീവിതം നയിച്ചിരുന്ന ഒരുപററം അടിമകളുണ്ടായിരുന്നു. അവർ 'ഇസ്രായേലിന്റെ സന്തതികൾ' എന്ന പേരിലാണ് അറിയപ്പെട്ടിരുന്നത്. ഈജിപ്തിലെ പ്രതാപവാനായ ചക്രവർത്തിയുടെ കീഴിൽ അവർ അടിമകളായി പണിയെടുത്തുകൊണ്ടിരുന്നു. ഇന്ന് ഇസ്രായേൽ എന്നറിയപ്പെടുന്ന മററൊരു രാജ്യത്തിലെ ജനങ്ങളായ ഇവർ ബലപ്രയോഗത്താൽ അവരുടെ വീടുകളിൽനിന്നും കൊണ്ടുപോകപ്പെട്ടു. ഈ യാതനകളിൽനിന്നും അവരെ രക്ഷിക്കാൻ ഒരു ദൈവാവതാരത്തിനു മാത്രമെ കഴിയുമായിരുന്നുള്ളു. അങ്ങിനെ, മോസസ് ഈ ജനതയുടെ മോചനത്തിനായി ഉണർന്നു് പ്രവർത്തിക്കുവാൻ നിയോഗിക്കപ്പെട്ടു. അദ്ദേഹം ഏകനായിരുന്നു. ഈജിപ്തിലെ ചക്രവർത്തിക്ക് ആദ്ദേഹത്തെ നശിപ്പിക്കുവാനുള്ള എല്ലാവിധമായ കഴി

വുകളും ഉണ്ടായിരുന്നു. എന്നാൽ ദൈവാവതാരം വരു മ്പോഴും ഭൂമിയിലുള്ള യാതൊരു ശക്തിക്കും കീഴ്പ്പെടു ത്തുവാൻ കഴിയാത്തവിധം അദ്ദേഹം വലിയ ശക്തികൊ ണ്ട് അനുഗ്രഹീതനായിത്തീരും. നിസ്സഹായനായി, ഏ കനായി ദൈവസാമ്രാജ്യത്തെക്കുറിച്ചുള്ള സന്തോഷവാർ ത്തകൾ തന്റെ ജനങ്ങളെ അറിയിക്കാൻ മോസസ് ഉ ണർവോടെ പ്രവർത്തിച്ചു.

മോസസ്, താൻ ദൈവാവതാരമാണെന്ന് സ്വയം പ്രഖ്യാപിച്ചപ്പോൾ, തങ്ങളുടെ ദുരിതങ്ങൾ അവസാനി ച്ചിരിക്കുന്നതായി ഇസ്രായേലിന്റെ സന്തതികൾ മന സ്സിലാക്കി. അവർ അദ്ദേഹത്തെ പിന്തുടർന്നു. അവർ വിശുദ്ധഭൂമിയായ ഇസ്രായേലിൽ തിരിച്ചെത്തി ഒരു പുതിയ ജീവിതം ആരംഭിച്ചു. ഈജിപ്തിലെ ചക്രവർത്തി, തന്റെ സർവ്വശക്തിയും സർവ്വാധികാരവും പ്രയോഗി ച്ചിട്ടുപോലും, അവരെ തടയാൻ കഴിഞ്ഞില്ല. ചക്രവർ ത്തിയും അദ്ദേഹത്തിന്റെ സൈന്യവും, അവരെ തട യാൻ ശ്രമിച്ചതോടുകൂടി ചെങ്കടലിൽ മുങ്ങിമരിച്ചു.

ഈശ്വരവചനങ്ങൾ ഇസ്രായേലിന്റെ സന്തതികളു ടെ ജീവിതത്തിൽ സമൂല പരിവർത്തനം വരുത്തി. കേ വലം അടിമകളായിരുന്നുവെങ്കിലും സമ്പന്നമായ ഒരു രാഷ്ട്രം പടുത്തുയർത്തുവാൻ അവർക്ക് കഴിഞ്ഞു. അവർ മാ നവരാശിയുടെ പ്രഗത്ഭന്മാരായ ഗുരുക്കന്മാരായിത്തീർന്നു. മററു പല രാജ്യങ്ങളിലെ തത്വജ്ഞാനികളും ഗുരുക്കന്മാ രും അവരുടെ വിജ്ഞാനം മോസസിന്റെ അനുയായി കളിൽനിന്നും നേടിയെടുത്തു. എന്തുകൊണ്ടെന്നാൽ ദൈ വാവതാരത്തിന്റെ ആവിർഭാവം നമുക്ക് ആഹ്ലാദം പ്രദാനം ചെയ്യുക മാത്രമല്ല, വിജ്ഞാനത്തിന്റെയും

വിവേകത്തിൻെറയും ഉറവിടമായി നിലകൊള്ളുകയും ചെയ്യുന്നു.

മോസസ് അദ്ദേഹത്തിൻെറ പ്രബോധനങ്ങൾ പത്തു പ്രമാണങ്ങളിലൊതുക്കിനിർത്തി. അവ സുന്ദരങ്ങളായ നിയമങ്ങളായിരുന്നു. ദൈവത്തെ സ്നേഹിക്കുവാനും, ദൈവത്തിലുപരിയായി മറെറാന്നിനെയും സ്നേഹിക്കാതിരിക്കുവാനും, നമ്മുടെ മാതാപിതാക്കളെ സ്നേഹിക്കാനും അനുസരിക്കാനും അദ്ദേഹം നമ്മളോട് പറഞ്ഞു. മോഷ്ടിക്കരുതെന്നും, അന്യരെ പീഢിപ്പിക്കരുതെന്നും, പവിത്രതയും പരിശുദ്ധിയും പരിരക്ഷിക്കണമെന്നും, എപ്പോഴും സത്യസന്ധതയുള്ളവരായിരിക്കണമെന്നും അദ്ദേഹം നമ്മളെ ഉൽബോധിപ്പിച്ചു. ഈ സുന്ദരങ്ങളായ പ്രബോധനങ്ങൾക്ക് പുറമെ, കാലമാകുമ്പോൾ 'യഹോവയായ' ദൈവം (Lord of hosts) അവരെ എല്ലാ ദുരിതങ്ങളിൽനിന്നും രക്ഷിക്കുവാനായിവരുമെന്ന്, മോസസ് തൻെറ ജനങ്ങളോട് വാഗ്ദാനം ചെയ്തു. യഹോവയായ ദൈവം വരുമ്പോൾ, ഇസ്രായേലിൻെറ സന്തതികൾ നെടുനാളത്തെ വിരഹത്തിനുശേഷം, ഒരിക്കൽകൂടി പുണ്യഭൂമിയിലേയ്ക്കു് മടങ്ങുമെന്നും അവരുടെ പൂർവ്വികന്മാരുടെ ഭൂമിയിൽ വീണ്ടും യോജിക്കുമെന്നും അദ്ദേഹം വാഗ്ദാനം ചെയ്തു.

യഹോവയായ ദൈവം വന്നുകഴിഞ്ഞു. പൗരാണിക വിശുദ്ധഗ്രന്ഥങ്ങളിൽ വാഗ്ദാനം ചെയ്യപ്പെട്ടിരിക്കുന്ന ദൈവത്തിൻെറ ദിവസം വന്നണഞ്ഞിരിക്കുന്നു എന്ന് ബഹാഉള്ള പ്രഖ്യാപിച്ചു. മോസസിൻെറ അനുയായികൾക്ക്, അവർ സ്നേഹപൂർവ്വം ലാളിച്ചു പോന്നിരുന്ന വാഗ്ദാനം നിറവേററപ്പെട്ടു എന്ന സന്തോഷവാർത്ത അദ്ദേഹം നൽകി. എല്ലാ രാജ്യങ്ങളിലുമുള്ള യഹൂദന്മാർ,

ദീർഘകാലത്തെ അപമാനിതവും യാതനാപൂർണ്ണവുമായ വേർപാടിനുശേഷം, ഇപ്പോൾ വിശുദ്ധഭൂമിയിൽഒന്നിച്ചു ചേർന്നിരിക്കുന്നു. ഇസ്രായേൽ എന്നു വിളിക്കപ്പെടുന്ന ഒരു പുതിയ മാതൃഭൂമി അവർ തങ്ങൾക്കായി പ്രത്യേകം സ്ഥാപിച്ചു. മോസസിൻെറ വാഗ്ദാനപ്രകാരം, യഹോവ യായ ദൈവം ഭൂമിയിൽ വിധിന്യായത്തിൻെറ സിംഹാസനത്തിലിരിക്കുമ്പോൾ ഇതെല്ലാം സഫലീകൃതമായിത്തീരേണ്ടതാണു് വിശുദ്ധഗ്രന്ഥങ്ങളിലെ വാഗ്ദാനപ്രകാരം ഇസ്രായേൽ സന്തതികൾ വിശുദ്ധഭൂമിയിൽ ഒന്നിച്ചുചേരുന്നതായിക്കണ്ടപ്പോൾ യഹോവയായ ദൈവം വന്നെത്തിയെന്നു് പല യഹൂദന്മാരും മനസ്സിലാക്കി. അല്ലായിരുന്നുവെങ്കിൽ, അവർ ഒന്നിച്ചുകൂടുകയെന്നതു് അസാദ്ധ്യമാകുമായിരുന്നു.

തങ്ങളുടെ യശഃസ്ക്കരനായ വാഗ്ദത്തപുരുഷനാണു് ''ബഹാഉള്ള'' എന്നു വിശ്വസിക്കുന്ന ധാരാളം യഹൂദന്മാർ ബഹായി ധർമ്മത്തിലുണ്ടു്.

## യേശുക്രിസ്തു

യേശുക്രിസ്തുവിൻെറ കഥ വളരെ സുന്ദരമായ ഒന്നാണു്. ഈശ്വരസ്നേഹത്തിൻെറയും മനുഷ്യവർഗ്ഗസ്നേഹത്തിൻെറയും കഥയാണതു്. ഒരു ദൈവാവതാരത്തിൻെറ കഥയാണതു്.

ക്രിസ്തു തൻെറ ദൗത്യം മനുഷ്യരാശിക്കു് വെളിപ്പെടുത്തിക്കൊടുക്കുന്നതിനുമുമ്പു് 'സ്നാപകയോഹന്നാൻ' എന്നു പേരുള്ള ഒരു പുണ്യാത്മാവു് ജീവിച്ചിരുന്നു. മനുഷ്യരാശിയുടെ രക്ഷിതാവു് അവതരിക്കുമെന്നുള്ള സന്തോഷവാർത്ത എങ്ങിനെയാണു് വിശുദ്ധനായ ഒരു മനുഷ്യൻ

നൽകിയതു് എന്നു് നാം ബുദ്ധൻെറ കഥയിൽ കണ്ടു. ക്രിസ്തു അദ്ദേഹത്തിൻെറ ദൗത്യം വെളിപ്പെടുത്തുന്നതിനു മുമ്പും ഇതുതന്നെയാണു് സംഭവിച്ചതു്. ദൈവത്തിൻെറ സന്ദേശവാഹകൻ എല്ലാ ദുരിതങ്ങളുടെയും ദൂരീകരണത്തിനായി വന്നുചേരുമെന്നുള്ള സന്തോഷവാർത്ത സ്നാപകയോഹന്നാൻ ജനങ്ങൾക്കു് നൽകി. അക്കാലത്തെ ജനങ്ങൾ അവരുടെ ആശയങ്ങൾ മാററുവാൻ ഇഷ്ടപ്പെട്ടിരുന്നില്ല. അവരുടെ പൂർവ്വികന്മാർ നൂററാണ്ടുകളായി ചെയ്തു പോന്നിരുന്ന കാര്യങ്ങൾ അതേപടി അനുകരിച്ചുകൊണ്ടിരിക്കാനാണവർ ആഗ്രഹിച്ചതു്. ജനങ്ങളെ നയിച്ചിരുന്ന പുരോഹിതന്മാർ ഒരു ദൈവദൂതൻ വരണമെന്നു് ആഗ്രഹിച്ചില്ല. കാരണം, അദ്ദേഹം വന്നാൽ തങ്ങളുടെ സ്ഥാനം നഷ്ടപ്പെടുമെന്നു് അവർ ഭയന്നിരുന്നു. അതുകൊണ്ടു്, അവർ സ്നാപകയോഹന്നാനെ തുറുങ്കിലടയ്ക്കുകയും പിന്നീടു് അദ്ദേഹത്തിൻെറ തലകൊയ്യുകയും ചെയ്തു. ദൈവീകമാർഗ്ഗത്തിൽ തൻെറ ജീവനുപേക്ഷിക്കുന്നതിൽ പോലും യോഹന്നാനു് സന്തോഷമായിരുന്നു.

യേശുക്രിസ്തു ഒരു ചെറിയ വീട്ടിലാണു് ജനിച്ചതു്. അദ്ദേഹത്തിൻെറ പിതാവായി അറിയപ്പെടുന്ന ജോസഫ്, ഒരു മരപ്പണിക്കാരനായിരുന്നു. വിശുദ്ധ ഭൂമിയിലാണു് ക്രിസ്തു പിറന്നതു്. കുട്ടിയായിരിക്കുമ്പോഴും, പിതാവിനോടൊപ്പം ആശാരിപ്പണി ചെയ്യുമ്പോഴും, അദ്ദേഹം ജനങ്ങളോടുള്ള പെരുമാററത്തിൽ വളരെ നല്ലവനും കാരുണ്യവാനും ആയിരുന്നു. "എൻെറ യഥാർത്ഥ സ്വർഗ്ഗീയ പിതാവിൻെറ കാര്യങ്ങൾ നിർവ്വഹിച്ചു തുടങ്ങുവാനുള്ള മുഹൂർത്തമായി" എന്നു് യുവാവായിരുന്ന അവസരത്തിൽ അദ്ദേഹം പറയുകയുണ്ടായി.

വളരെ ദിവസങ്ങൾ ധ്യാനനിരതനായിരുന്നശേഷം അദ്ദേഹം തന്റെ ശരിയായ ദൗത്യം ജനങ്ങൾക്ക് വെളിപ്പെടുത്തി. ദൈവരാജ്യത്തെക്കുറിച്ചുള്ള സുവിശേഷങ്ങൾ അദ്ദേഹം ജനങ്ങൾക്ക് നൽകി. ഒരിക്കൽ അദ്ദേഹം ഒരു പുണ്യസ്ഥലത്തുപോയി. ഇതു് യഹൂദന്മാർ ആദരിച്ചുവന്നിരുന്ന ഒരു തീർത്ഥാടനകേന്ദ്രമായിരുന്നുവെങ്കിലും, അവർ അതിനെ ഒരു വ്യാപാരസങ്കേതവുംകൂടി ആക്കിത്തീർത്തിരുന്നു. ക്രിസ്തു അവിടെച്ചെന്നു് അവരുടെ കടകൾ വലിച്ചുതാഴെയിടുകയും പുണ്യസ്ഥലത്തുനിന്നും അവരെ ഓടിക്കുകയും ചെയ്തു. അദ്ദേഹം പറഞ്ഞു: 'ഇതു് ദേവാലയമാണു്. നിങ്ങൾ ലൗകികതാല്പര്യങ്ങൾകൊണ്ടു് ഇതിനെ മലിനമാക്കരുതു്.' ദൈവികധർമ്മം ഭൗതികമായനേട്ടങ്ങൾക്കുള്ള ഉറവിടമായി നിലകൊള്ളരുതെന്നു് കാണിക്കുവാനാണു് അദ്ദേഹം ആഗ്രഹിച്ചതു്.

ക്രിസ്തുവിന്റെ കാലത്തു്, ആത്മീയമായി രോഗം പിടിപെട്ടവരും ആത്മീയമായി മൃതപ്രായരുമായ നിരവധി ജനങ്ങളുണ്ടായിരുന്നു. ക്രിസ്തു അവരെയെല്ലാം ദൈവവചനത്തിന്റെ ശക്തിയാൽ സുഖപ്പെടുത്തുകയും പുനരുജ്ജീവിപ്പിക്കുകയും ചെയ്തു. വളരെവേഗം അദ്ദേഹം പ്രസിദ്ധനായിത്തീർന്നു. ജനങ്ങളെ ഒരു നൂതന ജീവിതരീതിയെപ്പററി പഠിപ്പിക്കുന്ന ഒരു നിസ്സാര മനുഷ്യനിൽ അവരുടെ അനുയായികൾ ആകൃഷ്ടരാകുന്നതിനെ പുരോഹിതന്മാർ ഇഷ്ടപ്പെട്ടിരുന്നില്ല. എന്നു മാത്രമല്ല, അവർ അതിൽ അസൂയാലുക്കളുമായിത്തീർന്നു. വിശുദ്ധഗ്രന്ഥങ്ങളിൽ വാഗ്ദത്തം ചെയ്യപ്പെട്ടിരിക്കുന്ന അവരുടെ ആത്മീയരാജാവാണു് താനെന്നു് അദ്ദേഹം പറഞ്ഞപ്പോൾ പുരോഹിതന്മാർ കോപാകുലരായിത്തീർന്നു. കാരണം, അവരുടെ രാജാവു് ലൗകികസമ്പത്തുള്ള ഒരാളായിരിക്ക

ണമെന്നു് അവർ പ്രതീക്ഷിച്ചു. എന്നാൽ യേശുക്രിസ്തു ഒരു സാധാരണമനുഷ്യനായിരുന്നു. അദ്ദേഹത്തിനു് പാദരക്ഷകംപോലുമുണ്ടായിരുന്നില്ല. എന്നിരുന്നാലും, താൻ ഇസ്രായേലിന്റെ രാജാവാണെന്നു് അദ്ദേഹം പ്രഖ്യാപിച്ചു. ''ഞാനാണു് നിങ്ങളുടെ യഥാർത്ഥ രാജാവു്. ഞാൻ പുതിയ സാമ്രാജ്യത്തിന്റെ മേധാവിയാണു്. അനശ്വരമായ ദൈവത്തിന്റെ സാമ്രാജ്യവുമായി താരതമ്യം ചെയ്യുമ്പോൾ ഈ ഭൗതികസാമ്രാജ്യങ്ങൾ വെറും നിസ്സാരങ്ങളാണു്.'' എന്നു് അദ്ദേഹം അവരെ അറിയിച്ചു. എന്നാൽ യഹൂദന്മാർ അദ്ദേഹത്തെ വിശ്വസിക്കാൻ ഇഷ്ടപ്പെട്ടിരുന്നില്ല. അവർ അദ്ദേഹത്തെ എതിർക്കുകയും രണ്ടു കള്ളന്മാരോടൊപ്പം കുരിശിൽ തറച്ചുകൊല്ലുവാൻ കളമൊരുക്കുകയും ചെയ്തു. കുരിശിൽ കിടക്കുമ്പോൾപോലും തന്റെ ശത്രുക്കളോടു് പൊറുക്കണമെന്നു് യേശുക്രിസ്തു ദൈവത്തോടപേക്ഷിച്ചു.

യഹൂദന്മാർക്കു് അവരുടെ വിശുദ്ധഗ്രന്ഥത്തിന്റെ യഥാർത്ഥ പൊരുൾ മനസ്സിലായിരുന്നില്ല. ദൈവാവതാരത്തെ കൊല്ലുന്നതുകൊണ്ടു് ദൈവത്തിന്റേതായ അദ്ദേഹത്തിന്റെ വചനത്തെ നിശ്ചലമാക്കാൻ സാധിക്കുകയില്ലെന്നും, മറിച്ചു് എല്ലാ ഭൂവിഭാഗങ്ങളിലും അതു് കേൾക്കപ്പെടുമെന്ന വിവരംപോലും അവർ അറിഞ്ഞിരുന്നില്ല.

ക്രിസ്തു മരിച്ചപ്പോൾ, അദ്ദേഹത്തിൽ വിശ്വസിച്ചിരുന്നവരുടെ കൂട്ടത്തിൽ നിസ്സാരന്മാരും സാധാരണക്കാരും ഉണ്ടായിരുന്നു. ക്രിസ്തുവിന്റെ വചനത്തിന്റെ ശക്തികൊണ്ടു് അവർക്കു് പുതിയ ആത്മീയചൈതന്യം ലഭിച്ചിരുന്നു. അവർ അജ്ഞതയുടെ കുഴിമാടങ്ങളിൽനിന്നും ഉയർത്തപ്പെട്ടു. ക്രിസ്തുവിന്റെ ഈ ആദികാലശിഷ്യ

ന്മാർ എളിയമുക്കവരും, സാധാരണ ഗൃഹസ്ഥന്മാരും, കൃഷീവലരും, നിലമുഴവുകാരുമൊക്കെയായിരുന്നുവെങ്കിലും അവരെല്ലാം ഒരു ദൈവാവതാരത്താൽ നയിക്കപ്പെടുകയും അദ്ദേഹത്തിലൂടെ നവചൈതന്യങ്ങൾ കൈവരിക്കുകയുംചെയ്തു. അവർ ലോകത്തിലെ നാനാഭാഗങ്ങളിലും ചെന്നെത്തി അവരുടെ നാഥനായ ക്രിസ്തുവിൻെറ സുവിശേഷം പ്രചരിപ്പിച്ചു. അദ്ദേഹത്തിൻെറ ധർമ്മത്തിനുവേണ്ടി അവരിൽ പലരും ജീവത്യാഗംപോലും ചെയ്തിട്ടുണ്ട്. വലിയ കഷ്ടപ്പാടുകൾ സഹിച്ചും മരണഭീഷിണികൾ നേരിട്ടും അവർ അദ്ദേഹത്തിൻെറ സന്ദേശം വ്യത്യസ്ത ജനവിഭാഗങ്ങൾക്കിടയിൽ എത്തിക്കുകയും യേശുവിലൂടെ ഭൂമിയിൽ ദൈവരാജ്യം സ്ഥാപിക്കപ്പെട്ടിരിക്കുന്നു എന്നു് ഉച്ചത്തിൽ ഉൽഘോഷിക്കുകയുംചെയ്തു. അവർ കേവലം മീൻപിടുത്തക്കാരും, കൃഷിക്കാരുമായിരുന്നുവെങ്കിലും ലോകത്തിലെ മുഴുവൻ എതിർശക്തികളേയും അതിജീവിക്കുവാൻ അവർക്കു് കഴിഞ്ഞു. അവർ ദൈവവചനത്താൽ രാജ്യങ്ങൾ ഓരോന്നായി കീഴടക്കുകയും അവരുടെ സ്വാധീനത്തിൽ വന്നവർക്കെല്ലാം പുതിയ ഒരാത്മീയജീവിതം പകർന്നുകൊടുക്കുകയും ചെയ്തു. ദൈവാവതാരമായ യേശുക്രിസ്തുവിൻെറ ദിവ്യശക്തി ഇതായിരുന്നു.

ശ്രീകൃഷ്ണൻ, മോസസ് എന്നിവർ പ്രവചിച്ചതുപോലെ, കല്പിത സമയം വരുമ്പോൾ സ്വർഗ്ഗീയ പിതാവിൻെറ തേജസ്സോടുകൂടി താൻ വീണ്ടും പ്രത്യക്ഷപ്പെടുമെന്നു്, ദേഹവിയോഗംചെയ്യുന്നതിനുമുമ്പു് യേശുക്രിസ്തു ജനങ്ങൾക്കു് ഉറപ്പു നൽകിയിരുന്നു. ഇനിയും പലതും തനിക്കു് ഉപദേശിക്കുവാനുണ്ടെന്നും, അവ ഗ്രഹിക്കുവാനുള്ള കഴിവു് അവർക്കില്ലെന്നും അദ്ദേഹം അന്നത്തെ ജന

ങ്ങളോട് പ്രസ്താവിച്ചിരുന്നു. എന്നിരുന്നാലും, ദൈവത്തെസംബന്ധിച്ചും മതധർമ്മത്തെ സംബന്ധിച്ചും അവരെ കൂടുതൽ ബോധവാന്മാരാക്കുന്നതിനുവേണ്ടി മഹാനായ മറെറാരു ദൂതൻ വരുമെന്ന് അദ്ദേഹം വാഗ്ദാനം ചെയ്യുകയുണ്ടായി.

പിതാവിൻെറ മഹത്വത്തോടുകൂടി ക്രിസ്തു വീണ്ടും വന്നിരിക്കുന്നുവെന്ന ശുഭവാർത്തയാണ് ബഹായികൾ തങ്ങളുടെ ക്രിസ്തീയ സഹോദരന്മാർക്ക് നൽകുന്നത്. "തീർച്ചയായും, പിതാവ് വന്നുകഴിഞ്ഞിരിക്കുന്നു. സ്വർഗ്ഗരാജ്യത്തിൽ നിങ്ങൾക്കായി വാഗ്ദാനം ചെയ്യപ്പെട്ടവ പൂർത്തീകരിച്ചിരിക്കുന്നു." ഇതാണ് ബഹാഉള്ള ക്രിസ്തീയ നേതാക്കളോട് പറഞ്ഞിട്ടുള്ളത്.

## മുഹമ്മദ് നബി

അറേബ്യാ എന്നു് വിളിക്കപ്പെടുന്ന ഒരു രാജ്യമുണ്ടു്. ഇതിൻെറ ഭൂരിഭാഗവും ജലദൗർലഭ്യവും, ഉഷ്ണാധിക്യവും അനുഭവപ്പെടുന്ന പ്രതികൂല കാലാവസ്ഥയോടുകൂടിയ മരുഭൂമിയാണ്. ഈ ദുഷ്കരഭൂമിയിൽ എല്ലായ്പോഴും പരസ്പരം യുദ്ധം ചെയ്തുകൊണ്ടിരുന്ന നിഷ്ഠൂരന്മാരായ ഗോത്രവർഗ്ഗക്കാർ ജീവിച്ചിരുന്നു. വളരെ ക്രൂരരും അജ്ഞരുമായിരുന്ന അവർ സ്വന്തം പുത്രികളെപോലും ജീവനോടെ കുഴിച്ചുമൂടുക പതിവായിരുന്നു. സ്ത്രീകളുടെ സ്ഥിതി അക്കാലത്തു് അടിമകളുടേതിനേക്കാൾ ഒട്ടും മെച്ചമായിരുന്നില്ല.

എന്നാൽ ഈ ജനങ്ങൾ ഇത്ര ക്രൂരന്മാരായിരുന്നെങ്കിൽത്തന്നെയും ഈശ്വരസന്തതികളായിരുന്നതിനാൽ

അവരെയും വിദ്യാദാനം ചെയ്തു രക്ഷിക്കേണ്ടിയിരുന്നു. അങ്ങിനെ ദൈവത്തിൻെറ പ്രവാചകനായ മുഹമ്മദ് അവരുടെ കൂട്ടത്തിൽ ജനിച്ചു.

മുഹമ്മദ് ഒരു നിസ്സാര മനുഷ്യനായിരുന്നു. അറേബ്യയിൽനിന്നു് ഒട്ടകങ്ങളുടേയും മററും പുറത്തു് കച്ചവടച്ചരക്കുകൾ കയററിക്കൊണ്ടുപോയി അന്യരാജ്യങ്ങളിൽ വില്പന നടത്തുന്ന ഒരു സാർത്ഥവാഹകസംഘത്തിൻെറ മേധാവിയായിരുന്നു അദ്ദേഹം. ദൈവാവതാരങ്ങളിൽ അധികപക്ഷവും നിസ്സാരന്മാരായിരുന്നു. ബുദ്ധനെപ്പോലെ ജീവിതത്തിൻെറ ഉന്നത ശ്രേണികളിൽനിന്നു് വന്നിട്ടുള്ളവർപോലും ലളിതജീവിതം നയിക്കുന്നതിനുവേണ്ടി അവരുടെ രാജകീയപദവികളെല്ലാം പരിത്യജിച്ചു. തൻെറ അവതാരങ്ങളിൽകൂടി പ്രത്യക്ഷമാകുന്നതു് ദൈവീകഐശ്വര്യവും, ദൈവീകസ്വാധീനവുമാണെന്നു് കാണിക്കുവാൻ ദൈവം ആഗ്രഹിക്കുന്നു. ദൈവീകശക്തി ഒരുവനിൽ കേന്ദ്രീകരിച്ചാൽ, അവനെത്ര നിസ്സാരനാണെങ്കിൽതന്നെയും ലോകത്തിലെ എല്ലാ ശക്തികളുടേയുംമേൽ വിജയം കൈവരിക്കുന്നു.

ഒരുദിവസം മുഹമ്മദ് ഒരു മലമുകളിൽ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹത്തിനു് ദൈവീകപ്രചോദനം ലഭിച്ചു. അദ്ദേഹം ഒരു പാഠശാലയിലുംപോയിട്ടില്ല. സ്വന്തം പേരു് എഴുതുവാൻപോലും അദ്ദേഹത്തിനു് കഴിയുമായിരുന്നില്ല. എന്നാൽ ആ നിമിഷംമുതൽ അദ്ദേഹത്തിൽകൂടി വിശുദ്ധ 'ഖുർആൻ'ൻെറ വരികൾ വെളിവായിത്തുടങ്ങി. അപ്പോൾമുതൽ മുഹമ്മദ് സാർത്ഥവാഹകസംഘത്തിൻെറ മേധാവിയല്ലാതായിത്തീർന്നു. പ്രത്യുത, അദ്ദേഹം ദൈവത്തിൻെറ സന്ദേശവാഹകനായി

ത്തീർന്നു. തന്റെ ദൗത്യവുംകൊണ്ടു് മുഹമ്മദ് ജനമദ്ധ്യ ത്തിലേയ്ക്കിറങ്ങിച്ചെന്നു. ആദ്യമൊന്നും ആരും അദ്ദേഹം പറഞ്ഞതു് ശ്രദ്ധിച്ചിരുന്നില്ല. വിഗ്രഹങ്ങളെ ആരാധി ക്കുന്ന സമ്പ്രദായം അവർ അവസാനിപ്പിക്കണമെന്നും അദ്ദേഹം നിർബ്ബന്ധിച്ചപ്പോൾ അറേബ്യയിലെ ജന ങ്ങൾ അദ്ദേഹത്തിനെതിരെ അണിനിരന്നു. അവർ അ ദ്ദേഹത്തെ ഭ്രാന്തനെന്നു് വിളിച്ചു. 'പാമരകവി' എന്നു് പറഞ്ഞു് അദ്ദേഹത്തെ അപഹസിച്ചു. "അല്ലയോ ജന ങ്ങളെ ഞാൻ ദൈവത്തിന്റെ സന്ദേശവാഹകനാകുന്നു. നിങ്ങളെ രക്ഷിക്കാനും സത്യത്തിന്റെ പാതയിലേയ്ക്കു് നയിക്കാനുമായി ഞാൻ വന്നിരിക്കുന്നു." എന്നു് മുഹമ്മ ദ് പറഞ്ഞുകൊണ്ടേയിരുന്നു. അറേബ്യയിലെ അഹങ്കാ രികളായ ജനങ്ങൾക്കു് ഇതു് വളരെ കടന്ന കൈയ്യായി ട്ടാണു് തോന്നിയതു്. ആദ്യമൊക്കെ അവർ മുഹമ്മദി ന്റെ നേർക്കു് സഹിഷ്ണുത കാണിച്ചു. പക്ഷേ പി ന്നീടു് അദ്ദേഹത്തേയും അദ്ദേഹത്തിന്റെ അനുയായിക ളേയും അവർ പീഡിപ്പിച്ചു. എന്നാൽ യാതനകളുടേതായ നീണ്ട 13 വർഷങ്ങൾക്കുശേഷവും, കരുണാനിധിയായ ഏകദൈവത്തിൽ വിശ്വസിക്കുവാനും അദ്ദേഹത്തിന്റെ കല്പനകൾ അനുസരിക്കുവാനും മുഹമ്മദ് ജനങ്ങളെ ഉൽ ബോധിപ്പിച്ചുകൊണ്ടിരുന്നു. അവരുടെ സ്വന്തം ദൈവ ങ്ങളെ എന്തിനവർ ഉപേക്ഷിക്കണം? ഇതായിരുന്നു അവ രുടെ ചിന്താഗതി. അതിനുംപുറമെ തുടർച്ചയായ പോരാ ട്ടത്തിൽ അവർ തിരക്കിട്ടു് വ്യാപൃതരായിരുന്നു. മുഹമ്മ ദിന്റെ കാര്യത്തിൽ അവർക്കു ക്ഷമ അററുകഴിഞ്ഞു. അ ങ്ങിനെ അവർ അദ്ദേഹത്തെയും അദ്ദേഹത്തിന്റെ ഒരു പിടി അനുയായികളേയും കൊന്നുകളയാൻ തീരുമാനി ച്ചു. എന്നാൽ മുഹമ്മദിന്റെ ദൗത്യം അപ്പോഴും പൂർത്തി യായിരുന്നില്ല. അദ്ദേഹത്തിനു് തന്റെ കാലഘട്ടത്തി

ലെ ജനങ്ങൾക്ക് മററു പലേ നിയമങ്ങളും വെളിപ്പെടുത്തികൊടുക്കുവാനുണ്ടായിരുന്നു. അദ്ദേഹം സ്വന്തം ജന്മസ്ഥലമായ മെക്കാവിട്ട് ഇന്നു് മെദീനാ എന്നു് അറിയപ്പെടുന്ന മറെറാരു സ്ഥലത്തേയ്ക്കു് പോയി.

ദൈവീക ധർമ്മത്തിന്റെ ശത്രുക്കൾ മുഹമ്മദിനേയും അദ്ദേഹത്തിന്റെ അനുയായി സംഘത്തേയും കൊല്ലുവാനായി വലിയ സൈന്യങ്ങളെ സംഘടിപ്പിച്ചു. മുഹമ്മദിനു് ദൈവീകധർമ്മത്തെയും ദൈവവിശ്വാസികളേയും സംരക്ഷിക്കേണ്ട ചുമതലയുണ്ടായിരുന്നതിനാൽ അവരെ നശിപ്പിക്കാൻ ആഗ്രഹിച്ചിരുന്ന ഈ നിഷ്ഠൂരന്മാർക്കെതിരെ യുദ്ധംചെയ്യാൻ അദ്ദേഹം തന്റെ അനുയായികൾക്ക് അനുവാദം നൽകി. ശ്രീകൃഷ്ണന്റെ കാലത്തെന്നപോലെ, മുഹമ്മദിന്റെ കാലത്തും പ്രകാശത്തിന്റേയും അന്ധകാരത്തിന്റേയും ശക്തികൾ അന്യോന്യാഭിമുഖമായി അണിനിരന്നു.

മുഹമ്മദ് അമാനുഷികനായ ഒരു ഇടയനായിരുന്നു. അദ്ദേഹത്തിനു് നിഷ്കളങ്കരായ സ്വന്തം ആട്ടിൻപററത്തെ നിഷ്ഠൂരരായ ചെന്നായ്ക്കളിൽനിന്നും സംരക്ഷിക്കേണ്ടിയിരുന്നു. ആരംഭത്തിൽ മുഹമ്മദിനും അനുയായികൾക്കും വളരെ പ്രയാസമേറിയ സമയമായിരുന്നു. ശത്രുക്കളുടെ ഉഗ്രമായ കടന്നാക്രമണത്തിനെതിരെ സ്വരക്ഷയ്ക്കു വേണ്ടി പൊരുതുന്നതിനിടയിൽ അവരിൽ പലരും മരണമടഞ്ഞു. ദൈവത്തിന്റെ ധർമ്മം എപ്പോഴും വിജയിച്ചിട്ടുണ്ടെന്നും തുടർന്നും, എല്ലായ്പോഴും വിജയിച്ചുകൊണ്ടിരിക്കുമെന്നും ഓരോ സന്ദർഭത്തിലും മുഹമ്മദ് അവർക്കുറപ്പ് കൊടുത്തിരുന്നു. ശത്രുക്കളുടെ എണ്ണം വർദ്ധിക്കുകയും അവർ മുഹമ്മദിന്റെ അനുയായികളെ നാലുഭാഗ

ത്തുനിന്നും വളയുകയും ചെയ്തപ്പോഠം പ്രബലമായ സാമ്രാജ്യങ്ങഠം അവരുടെ മുമ്പിൽ വളരെവേഗം തകർന്നുവീഴും എന്നു് മുഹമ്മദ് പ്രവചിച്ചു. എന്തുകൊണ്ടെന്നാൽ, അവർ ദൈവീക ചൈതന്യത്താൽ ജീവിക്കുമ്പോഠം മററുള്ളവർ ആത്മീയമായി മൃതിയടഞ്ഞവരാണു്.

നമുക്കെല്ലാവക്കും അറിയാവുന്നതുപോലെ അതു് അപ്രകാരം സംഭവിച്ചുകഴിഞ്ഞു. ദൈവത്തിൻെറ പ്രവാചകനായ മുഹമ്മദിൽ വിശ്വസിക്കുകയും അദ്ദേഹത്തിൻെറ ദിവ്യസന്ദേശങ്ങഠം അംഗീകരിക്കുകയും ചെയ്യുകമൂലം ജീവിതത്തിൽ സമൂലമാററം സംഭവിച്ച ഒരുപിടി അറബികളാൽ മഹത്തായ പേർഷ്യൻ, റോമൻ സാമ്രാജ്യങ്ങഠം തോല്പിക്കപ്പെട്ടു. ഇസ്ലാം പ്രബോധനങ്ങഠം ഇന്ത്യമുതൽ സ്പെയിൻവരെയും പ്രചരിച്ചതിൽനിന്നും ദൈവത്തിൻെറ സന്ദേശം കോടിക്കണക്കിനു് മനുഷ്യജീവിതങ്ങളിൽ പരിവർത്തനം വരുത്തിയെന്നു് വ്യക്തമാകുന്നു. ഇസ്ലാമിൻെറ സുവർണ്ണ സംസ്ക്കാരത്തിൻെറ കാലഘട്ടത്തിൽ വ്യത്യസ്ത രാജ്യങ്ങഠം മഹത്തായ ഒരു സാഹോദര്യത്തിൽ ഐക്യം പ്രാപിച്ചു. അവരുടെ ദൈനംദിന പ്രാർത്ഥനകഠം അവർ കരുണാനിധിയും അനുഗ്രഹദായകനുമായ ഏക ദൈവത്തിനായി സമർപ്പിച്ചു. നന്മനിറഞ്ഞതും സർവ്വശക്തനായ ഈശ്വരൻെറ ഹിതത്തിനായി സമർപ്പിക്കപ്പെട്ടതുമായ ഒരു ജീവിതത്തെ നിർദ്ദേശിക്കുന്ന വിശുദ്ധ ഖുർആൻ അവർ പാരായണം ചെയ്തു. ഇന്നും ലോകത്തിൽ വ്യാപിച്ചുകിടക്കുന്ന അനേകകോടി ജനങ്ങഠം അതേ പ്രാർത്ഥനതന്നെജപിക്കുന്നു. അതേ വിശുദ്ധ ഗ്രന്ഥം തന്നെ പാരായണംചെയ്യുന്നു. കഴിഞ്ഞകാലത്തെ മററെല്ലാ അവതാരങ്ങളെപോലെതന്നെ മുഹമ്മദും തനിക്കുശേഷം മഹാനായ മറെറാരു സന്ദേശവാഹകൻ ഉദയം

ചെയ്യുമെന്നു് അദ്ദേഹത്തിൻെറ അനുയായികരംക്ക ഉറപ്പു നൽകി. ദൈവസന്നിധിയിൽനിന്നും തന്നിലൂടെ അവതരിച്ച മതധമ്മം ആയിരം കൊല്ലങ്ങരംക്കശേഷം ദൈവത്തിലേയ്ക്കു തന്നെ മടങ്ങുമെന്നു് അദ്ദേഹം പറഞ്ഞു. ഒരായിരം വർഷത്തിനിടയ്ക്കു് ജനങ്ങരം തൻെറ പ്രബോധനങ്ങരം മറന്നുപോകുമെന്നാണു് ഇതുകൊണ്ടദ്ദേഹം അർത്ഥമാക്കുന്നതു്. എന്നാൽ അതിനുശേഷം ദൈവീകധർമ്മത്തിൻെറ ഒരു കണികപോലും ഭൂമിയിൽ അവശേഷിക്കാതാകുമ്പോരം, ശക്തമായ ഒരു കാഹളധ്വനി കേരംക്കാറാകും— ഒരിക്കലല്ല, രണ്ടു പ്രാവശ്യം— അന്നു് ലോകത്തിലെ ജനങ്ങരം ദൈവചൈതന്യത്തെ നേരിൽ നോക്കിക്കാണുന്നതാണു്.

കാഹളധ്വനിയെന്നാൽ ദൈവത്തിൻെറ വിളി എന്നർത്ഥമാകുന്നു. മുഹമ്മദിൻെറ പ്രവചനപ്രകാരം ദൈവത്തിൻെറ വിളി ഈ കാലഘട്ടത്തിൽ രണ്ടുപ്രാവശ്യം ഉയർത്തപ്പെട്ടു കഴിഞ്ഞു. ഇസ്ലാമികവെളിപാടിനുശേഷം കൃത്യം ആയിരം വർഷങ്ങരം കഴിഞ്ഞപ്പോരം 'ബാബ' പ്രത്യക്ഷപ്പെട്ടു. തുടർന്നു്, ബഹാഉള്ള അദ്ദേഹത്തിൻെറ ദൗത്യം പ്രഖ്യാപനം ചെയ്തു. മനുഷ്യരെ ദൈവീകമാർഗ്ഗത്തിലേയ്ക്കു് വിളിക്കുകയും ദൈവത്തിൻെറ മഹത്തായ വാഗ്ദാനത്തെക്കുറിച്ചവരെ ഓമ്മപ്പെടുത്തുകയും ചെയ്തതു് ബാബ് അല്ലാതെമററാരുമല്ലല്ലോ? ബാബിനുശേഷം അധികം താമസിയാതെ രണ്ടാമതായി ദൈവത്തിൻെറ വിളിഉച്ചത്തിലുയർത്തുകയും തൻെറചൈതന്യം നേരിൽ നോക്കിക്കാണുവാൻ ദൈവസന്താനങ്ങളെ ആഹ്വാനം ചെയ്യുതും ബഹാഉള്ള ആയിരുന്നില്ലേ?

## ബാബ്

'ബാബ്'' എന്നാൽ കവാടം എന്നർത്ഥമാകുന്നു. പുതിയ സാമ്രാജ്യത്തിലേയ്ക്കുള്ള കവാടം— ഭൂമിയിലെ ദൈവസാമ്രാജ്യം— ആയിരുന്നു ബാബ്.

ദൈവം അദ്ദേഹത്തിനു നൽകിയ സന്ദേശത്തെപ്പററി ജനങ്ങളോട്ട് പറഞ്ഞപ്പോരം ബാബ് വളരെ ചെറുപ്പമായിരുന്നു. അദ്ദേഹത്തിന്റ് കേവലം ഇരുപത്തഞ്ചു വയസ്സുമാത്രം പ്രായമായിരുന്നു. ഇറാൻെറ തെക്കുഭാഗത്തായി സ്ഥിതിചെയ്യുന്ന 'ഷിറാസ്'' എന്നു് വിളിക്കപ്പെടുന്ന മനോഹരമായ ഒരു നഗരമാണു് ബാബിൻെറ ജന്മസ്ഥലം. ഇറാനിലെ ജനങ്ങരം മുഹമ്മദീയരായിരുന്നു. അതിനാൽ, ആ രാജ്യത്തിൽ ധാരാളമായി ഉപയോഗിച്ചിരുന്ന ഒരു പേരു് അദ്ദേഹത്തിനു നൽകപ്പെട്ടു അദ്ദേഹം അലിമുഹമ്മദ് എന്നു വിളിക്കപ്പെട്ടു. പ്രവാചകനായ മുഹമ്മദിൻെറ തന്നെ വംശപരമ്പരയിൽപ്പെട്ടവനായിരുന്നു അദ്ദേഹം ബാബിൻെറ ജനനം കഴിഞ്ഞു് അധികം താമസിയാതെ അദ്ദേഹത്തിൻെറ പിതാവു് മരിച്ചുപോയതിനാൽ അദ്ദേഹം മാതൃസഹോദരൻെറ സംരക്ഷണയിൽ ഏല്പിക്കപ്പെട്ടു. ബാല്യത്തിൽ അദ്ദേഹത്തെ ഖുർആനും പ്രാഥമിക വിഷയങ്ങളും പഠിക്കുന്നതിലേയ്ക്കു ഒരു അദ്ധ്യാപകൻെറ അടുത്തേക്കു് അയച്ചു. എന്നാൽ, കുട്ടിക്കാലം മുതല്ക്കുതന്നെ ബാബ് മററു കുട്ടികളിൽനിന്നും വളരെ വ്യത്യസ്തനായിരുന്നു. അദ്ദേഹം എപ്പോഴും വിഷമകരങ്ങളായ ചോദ്യങ്ങരം ചോദിക്കുകയും അദ്ദേഹത്തിൻെറ ജ്യേഷ്ഠന്മാരെ അമ്പരപ്പിക്കുന്നവിധം അദ്ദേഹം തന്നെ അവയ്ക്കുള്ള ഉത്തരങ്ങരം പറയുകയും ചെയ്യുമായിരുന്നു. മിക്കവാറും മററു കുട്ടികളെല്ലാം വിനോദങ്ങളിൽ

വ്യാപൃതരായിരിക്കുമ്പോഠം, അദ്ദേഹം വല്ല വൃക്ഷത്തണലിലോ അല്ലെങ്കിൽ സ്വസ്ഥമായ മറേറതെങ്കിലുമൊരു സ്ഥലത്തോ പ്രാർത്ഥനയിൽ മുഴുകിയിരിക്കുന്നതായി കാണപ്പെട്ടിരുന്നു.

പിന്നീട്, താൻ ദൈവത്തിൻെറ പ്രത്യക്ഷാവതാരമാണെന്ന യാഥാർത്ഥ്യം ബാബ് വെളിപ്പെടുത്തിയപ്പോഠം, അദ്ദേഹത്തിൻെറ മാതുലനും അദ്ധ്യാപകനും അദ്ദേഹത്തിൽ വിശ്വസിച്ചു. എന്തുകൊണ്ടെന്നാൽ, ശൈശവം മുതൽക്കേ അവരദ്ദേഹത്തെ അറിയുകയും അദ്ദേഹവും മററു കുട്ടികളും തമ്മിലുള്ള അന്തരം കാണുകയും ചെയ്തിരുന്നു. അദ്ദേഹത്തിൻെറ മാതുലൻ, അനന്തിരവനായ ബാബിൽകൂടി വെളിപ്പെടുത്തപ്പെട്ട ദൈവീക ധർമ്മത്തിനുവേണ്ടി രക്തസാക്ഷിത്വം വഹിക്കുകയും ചെയ്തു.

ദൈവത്തിൻെറ ഒരു സന്ദേശവാഹകൻ എന്ന നിലയിൽ തൻെറ ദൗത്യം ബാബ് വെളിപ്പെടുത്തുന്നതിനു മുമ്പുതന്നെ ഖുർആനും, വിശുദ്ധ പാരമ്പര്യവുമനുസരിച്ച് ഇസ്ലാമിലെ വാഗ്ദത്ത പുരുഷൻ താമസിയാതെ പ്രത്യക്ഷപ്പെടും എന്ന് സുപ്രസിദ്ധരായ രണ്ടു ഗുരുക്കന്മാർ പറഞ്ഞിരുന്നു ഈ രണ്ടു ഗുരുക്കന്മാർ ഷെയ്ഖ് അഹ്മദും അദ്ദേഹത്തിൻെറ പ്രധാന ശിഷ്യൻ സയ്യിദ് കാസിമും ആയിരുന്നു അവർ പരിശുദ്ധരും ജ്ഞാനികളും ആയിരുന്നതിനാൽ വളരെയധികം ജനങ്ങഠം അവർ പറഞ്ഞതു് വിശ്വസിക്കുകയും വാഗ്ദത്ത പുരുഷനെ സ്വീകരിക്കുവാൻ സന്നദ്ധരാകുകയുംചെയ്തു.

സയ്യിദ്കാസിമിൻെറ കാലശേഷം അദ്ദേഹത്തിൻെറ അനുയായികഠം വാഗ്ദത്തപുരുഷനെതേടി നാനാദേശങ്ങളിലേയ്ക്കും തിരിച്ചു. അവരിലൊരു സംഘം

പുണ്യാത്മാവും പണ്ഡിതനുമായ മുല്ലാഹുസൈൻെറ നേതൃത്വത്തിൽ നാല്പതു് ദിവസം പ്രാർത്ഥനയിലും ഉപവാസത്തിലുമായി കഴിച്ചുകൂട്ടിയശേഷം ഷിറാസിലേയ്ക്കുള്ള പാത സ്വീകരിച്ചു.

അവരുടെ പ്രാർത്ഥന ദൈവം കൈക്കൊണ്ടു. ഷിറാസിൻെറ കവാടത്തിനുസമീപം അദ്ദേഹത്തെ സ്വീകരിക്കാനായി വന്നെത്തിയിരുന്ന തേജസ്വിയായ ഒരു യുവാവിനെ മുല്ലാഹുസൈൻ കണ്ടുമുട്ടി. ഈ യുവാവു് ബാബ് അല്ലാതെ മററാരുമായിരുന്നില്ല.

അദ്ദേഹം മുല്ലാഹുസൈനെ തൻെറ വീട്ടിലേക്കു് ക്ഷണിച്ചു അവിടെവെച്ചു് ഏകദേശം 140 വർഷങ്ങൾക്കുമുമ്പു്, 1844 മെയ് 23-ാംതിയ്യതി താനാണു് ആ വാഗ്ദത്ത പുരുഷനെന്നു് ബാബ് പ്രഖ്യാപിച്ചു.

ഷിറാസിൻെറ കവാടത്തിനു പുറത്തുവച്ചു് ബാബിനെ കണ്ടുമുട്ടിയ നിമിഷം മുതൽ മുല്ലാഹുസൈൻെറ ഹൃദയം അദ്ദേഹത്തിലേയ്ക്കാകർഷിക്കപ്പെട്ടു കഴിഞ്ഞിരുന്നു. എന്നാൽ ഇപ്പോൾ തൻെറ ആതിഥേയൻ മഹത്തായ ഈ പ്രഖ്യാപനം നടത്തിക്കഴിഞ്ഞപ്പോൾ വാഗ്ദത്തം ചെയ്യപ്പെട്ടിരിക്കുന്നവനാണെന്നു് തിരിച്ചറിയുവാൻ കഴിയുന്ന ചില തെളിവുകൾ നൽകാൻ മുല്ലാഹുസൈൻ ആവശ്യപ്പെട്ടു. ഒരു ദൈവാവതാരത്താൽ വെളിവാക്കപ്പെടുന്ന ദിവ്യ സൂക്തങ്ങളെക്കാൾ മഹത്തായ മററു യാതൊരു തെളിവുകൾ ഇല്ലെന്നാണു് ബാബ് പറഞ്ഞതു് എന്നിട്ടദ്ദേഹം പേനയും കടലാസുമെടുത്തു് തൻെറ ആദ്യത്തെ പരിശുദ്ധ ലേഖനം എഴുതി. ശൈശവദശയിൽ ലഭിച്ച ചുരുങ്ങിയ കാലത്തെ വിദ്യാഭ്യാസമല്ലാതെ മററു യാതൊരു വിദ്യാലയങ്ങളിലും അദ്ദേഹം പോയിരുന്നില്ലെങ്കിൽ

തന്നെയും, മററെല്ലാ ദൈവാവതാരങ്ങളെയുംപോലെ തന്നെ ബാബും ദൈവത്തിൻെറ വിശേഷദാനമായ അഗാധജ്ഞാനത്താൽ അനുഗൃഹീതനായിരുന്നു. വളരെ വേഗത്തിൽ അദ്ദേഹം എഴുതുകയും, എഴുതുന്നതിനിടയിൽ ദിവ്യമായ മൃദുസ്വരത്തിൽ അദ്ദേഹം പ്രസ്തുതകാവ്യങ്ങളെ സങ്കീർത്തനം ചെയ്യുകയുംചെയ്തു. മുല്ലാഹുസൈൻ കൂടുതലായ തെളിവുകളൊന്നും വേണ്ടിവന്നില്ല. നിറഞ്ഞ കണ്ണുകളോടെ അദ്ദേഹം ദൈവാവതാരത്തിനുമുമ്പിൽ സാഷ്ടാംഗപ്രണാമംചെയ്തു.

മുല്ലാഹുസൈനായിരുന്നു ബാബിൻെറ പ്രഥമശിഷ്യൻ. കവാടത്തിൻെറ കവാടം എന്നർത്ഥമുള്ള 'ബാബുൽ ബാബ്'' എന്ന സ്ഥാനപ്പേർ ബാബ് അദ്ദേഹത്തിനു നൽകി. അന്നത്തെ രാത്രി ഒരു പുതിയ യുഗത്തിൻെറ ആരംഭം കുറിക്കുകയായിരുന്നു. ആ വർഷം മുതൽ ബഹായി പഞ്ചാംഗം ആരംഭിക്കുന്നു.

ഏറെ താമസിയാതെതന്നെ ഒട്ടേറെ ജനങ്ങൾ ബാബിൽ വിശ്വസിച്ചുതുടങ്ങി. ചിലർ അദ്ദേഹത്തെ നേരിൽ കണ്ടു. ചിലർ അദ്ദേഹത്തിൻെറ പുണ്യകൃതികൾ വായിച്ചു. മററു ചിലർ സ്വപ്നദർശനങ്ങൾവഴി അദ്ദേഹത്തെ തിരിച്ചറിഞ്ഞു.

ദൈവാവതാരം സൂര്യനെപ്പോലെയാണ്. സൂര്യനുദിക്കുമ്പോൾ നിദ്രയിലാണ്ടുകിടക്കുന്നവരൊഴിച്ച് മററുള്ളവരെല്ലാംതന്നെ അതിനെ കാണുന്നു. ഈ ഉറങ്ങിക്കിടക്കുന്നവർപോലും അധികം താമസിയാതെ സൂര്യൻ പ്രകാശിച്ചുകൊണ്ടിരിക്കുന്നു എന്ന് അറിയാനിടവരും.

ഇറാനിലെ ജനങ്ങൾക്കാണ് ബാബ് തൻെറ സന്ദേശം ആദ്യമായി നൽകിയത്. എന്നാൽ അവരുടെ വാഗ്ദത്തപുരുഷൻ വന്നു കഴിഞ്ഞു എന്ന് മററു രാജ്യങ്ങളിലെ മുസ്ലീംങ്ങൾ ഇനിയും അറിഞ്ഞിരുന്നില്ല. അതിനാൽ, എല്ലാ രാജ്യങ്ങളിൽ നിന്നുമുള്ള ആയിരക്കണക്കിനു് മുസ്ലീംങ്ങൾ തീർത്ഥാടനത്തിനു് മെക്കായിൽ ഒന്നിച്ചു കൂടിയ അവസരത്തിൽ, അവരുടെ ആരാധനയുടെ ഉദ്ദേശം സാധിച്ചിരിക്കുന്നു എന്നും ആ വാഗ്ദത്തപുരുഷൻ താനാണെന്നും അവരെ അറിയിക്കുവാൻ ബാബ് ഇസ്ലാമിൻെറ ഏററവും പരിപാവനമായ ആ സ്ഥലത്തേയ്ക്കു് യാത്രചെയ്തു. ആരും അദ്ദേഹം പറഞ്ഞതു് ശ്രദ്ധിച്ചില്ല. എന്നാൽ ബാബ് അദ്ദേഹത്തിൻെറ വിളംബരം പൂർത്തീകരിച്ചു.

ബാബ് തൻെറ ജന്മസ്ഥലത്തു് തിരിച്ചെത്തിയപ്പോൾ, തന്നെ അറസ്റ്റുചെയ്യാൻ വന്നിരിക്കുന്ന ഒരു സംഘം പട്ടാളക്കാരെയാണ് കണ്ടതു്. ഈ പുതിയ ധർമ്മം പ്രചരിക്കുന്നതു് മതഭ്രാന്തന്മാരായ മുല്ലമാർ ഇഷ്ടപ്പെട്ടില്ല. അനുഗ്രഹീതനായ ബാബിൻെറ ഹൃദയത്തിൽ ജ്വലിച്ചുകൊണ്ടിരുന്ന ഈശ്വരജ്ഞാനം അണച്ചുകളയുവാൻ ഈ മുല്ലമാർ എല്ലാവിധ ശ്രമങ്ങളും ചെയ്തു. അന്നുമുതൽ ബാബിനു പലതരത്തിലുള്ള കഷ്ടപ്പാടുകൾ സഹിക്കേണ്ടതായി വന്നു. അദ്ദേഹം തൻെറ പ്രഖ്യാപനം നടത്തിയതിനുശേഷം, ചുരുങ്ങിയതെങ്കിലും ഉജ്ജ്വലമായ തൻെറ ജീവിതത്തിലധികഭാഗവും കാരാഗൃഹത്തിലാണ് കഴിച്ചുകൂട്ടിയതു്. ശൈത്യമേറിയതും ബീഭത്സജനകവുമായ മലമ്പ്രദേശത്തു പണിതജയിലുകളിൽ രണ്ടുതവണ അദ്ദേഹം അടയ്ക്കപ്പെട്ടു. എന്നാൽ ബന്ധനങ്ങൾക്കോ കാരാഗൃഹങ്ങൾക്കോ ഈശ്വരൻെറവിളി വ്യാപിക്കുന്നതിനെ നിരോധിക്കാൻ ഒരിക്കലും കഴിഞ്ഞില്ല. ബാബ് തട

വിലായിരുന്നപ്പോൾ, അദ്ദേഹത്തിൻെറ വിശ്വാസം അനു യായികൾ രാജ്യമെങ്ങും അദ്ദേഹത്തിൻെറ ദൗത്യം പ്രച രിപ്പിക്കുകയും ആ ചുരുങ്ങിയ കാലയളവിൽ ആയിര ക്കണക്കിനു ജനങ്ങൾ അവരുടെ ജീവൻ അദ്ദേഹത്തി ൻെറ ധർമ്മത്തിനുവേണ്ടി ബലിയർപ്പിക്കുകയും ചെയ്തു.

ബാബ് കേവലം മുപ്പത്തൊന്നു വയസ്സുമാത്രം പ്രായ മുള്ള യുവാവായിരിക്കുമ്പോഴാണ് അവർ അദ്ദേഹത്തെ വധിക്കാൻ തീരുമാനിച്ചത്. ദൈവത്തിൻെറ മാർഗ്ഗ ത്തിൽ താൻ രക്തസാക്ഷിയാകേണ്ടിവരുമെന്ന് ബാബ് മുൻകൂട്ടി അറിഞ്ഞിരുന്നു. ലോകത്തിലെ ജനങ്ങൾ അവ രുടെ ജീവിതോദ്ദേശം മനസ്സിലാക്കി ദൈവത്തിങ്കലേ ക്കും അനശ്വരമായ ദൈവരാജ്യത്തിലേക്കും തിരിയേ ണ്ടതിനായി തൻെറ ജീവൻ നൽകുന്നതിൽ അദ്ദേഹം സന്തുഷ്ടനായിരുന്നു. അദ്ദേഹം രക്തസാക്ഷിത്വം വരിച്ച ദിവസം 1850 ജൂലൈ 9-ാംതീയതി ആയിരുന്നു. ബാ ബിൻെറ വധശിക്ഷ നടപ്പാക്കാൻ നിയോഗിക്കപ്പെട്ടി രുന്ന ഉദ്യോഗസ്ഥൻ രാവിലെ അദ്ദേഹത്തിൻെറ കാരാ ഗൃഹമുറിയിൽ ചെന്നു. തൻെറ അന്തിമോപദേശങ്ങൾ കു റിച്ചെടുത്തുകൊണ്ടിരുന്ന ഒരനുയായിയോട് ബാബ് സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു. നിങ്ങളെ വധി ക്കാനുള്ള സമയമായി, നഗരത്തിലെ നിശ്ചിത മൈതാ നത്തിൽ പട്ടാളക്കാർ ആജ്ഞകൾനിർവ്വഹിക്കാൻവേണ്ടി കാത്തുനില്ക്കുന്നു എന്ന് ഉദ്യോഗസ്ഥൻ അദ്ദേഹത്തോട് പറഞ്ഞു. തൻെറ ശിഷ്യനുമായുള്ള സംഭാഷണം പൂർത്തി യാക്കേണ്ടിയിരിക്കുന്നു എന്നു ബാബ് പറഞ്ഞപ്പോൾ, ഒരു തടവുകാരന് അയാളിഷ്ടപ്പെടുന്നതുപോലെ ചെയ്യാ നാവില്ല എന്നു ഉദ്യോഗസ്ഥൻ പരിഹാസച്ചിരിയോടെ മറുപടി നൽകി. ലോകത്തിലെ തൻെറ ദൗത്യം പൂർത്തി

യാകുന്നതുവരെയും, താൻ ഉദ്ദേശിച്ചതെല്ലാം പറഞ്ഞു തീർക്കുന്നതുവരെയും ഈ പ്രപഞ്ചത്തിലെ ഒരുശക്തിക്കും തന്നെ ഉപദ്രവിക്കുവാൻ സാദ്ധ്യമല്ല എന്നു് ബാബ് മാർഗ്ഗമദ്ധ്യേ പറഞ്ഞു. ഇതൊന്നും ശ്രദ്ധിക്കാതെ ഉദ്യോഗസ്ഥൻ അദ്ദേഹത്തെ നിശ്ചിതസ്ഥലത്തേയ്ക്കു് കൊണ്ടു പോയി. ഈ സമയത്തു് ബാബിൻെറ ശിഷ്യന്മാരിലൊരാളായ മുഹമ്മദ് അലിസൂന്നൂസി എന്ന യുവാവ് മുന്നോട്ടു് തള്ളിക്കയറി തൻെറ ഗുരുവിൻെറ പാദങ്ങളിൽ ചെന്നു വീണുകൊണ്ടു് ഗുരുവിനോടൊപ്പം മരിക്കാൻ തന്നെയും അനുവദിക്കണമെന്നു് കേണപേക്ഷിച്ചു. ഉദ്യോഗസ്ഥൻ അയാളെ തള്ളിയകററാൻ ശ്രമിച്ചെങ്കിലും മുഹമ്മദാലിസൂന്നൂസിയുടെ കൈക്കൂപ്പിയുള്ള യാചന തിരസ്കരിക്കുവാൻ നിവ്വാഹമില്ലാതെ അയാളെയും കൂടെകൊണ്ടു പോകുവാൻ അദ്ദേഹം ബാദ്ധ്യസ്ഥനായി.

ബാബിനെ വെടിവെച്ചുകൊല്ലാനായി പട്ടാളക്കാർ കാത്തുനിന്നിരുന്ന പൊതുമൈതാനത്തു് ഒരു വലിയജനക്കൂട്ടം തടിച്ചുകൂടിയിരുന്നു. ശിഷ്യൻെറ തല അവൻെറ പ്രിയങ്കരൻെറ നെഞ്ചിൽ വിശ്രമിക്കത്തക്കവിധം ബാബിനെയും അദ്ദേഹത്തിൻെറ യുവശിഷ്യനേയും ചേർത്തു ബന്ധിക്കുന്നതു് അവരെല്ലാം ഉററുനോക്കിക്കൊണ്ടിരുന്നു. അപ്പോഴേയ്ക്കും ആ അനർഘനിമിഷം സമാഗതമായി. പെരുമ്പറകൾ അടിക്കപ്പെട്ടു. കാഹളങ്ങൾ മുഴങ്ങി. കാഹളധ്വനികളവസാനിച്ചപ്പോൾ ഭീകരമായ ആ ആജ്ഞ കേൾക്കപ്പെട്ടു. "ഫയർ" (വെടിവെയ്ക്കുക). ഉന്നം നോക്കിയിരുന്ന നൂറുകണക്കിനു പട്ടാളക്കാർ തോക്കിലെ നിറകളൊഴിച്ചു. വലിയൊരുമേഘംകണക്കെ പുക അവിടമെങ്ങുംവ്യാപിച്ചു. വെടിമരുന്നിൻെറഗന്ധംവായുവിൽ നിറഞ്ഞു. അല്പസമയം കഴിഞ്ഞു്, പുകപടലം മാഞ്ഞു

കഴിഞ്ഞപ്പോഠം വലിയ ഒരു ആശ്ചര്യമുണ്ടായി. ബാബി ൻെറ തരിപോലും കാണാനില്ല. അതേസമയം അദ്ദേഹ ത്തിൻെറ വിശ്വസ്തശിഷ്യൻ യാതൊരു ക്ഷതവുമേല്ക്കാതെ അവിടെത്തന്നെ നില്പ്പുണ്ടു്. എന്തു ചെയ്യണമെന്നറി യാതെ എല്ലാവരും കുഴങ്ങി. ഒരത്ഭുതം സംഭവിച്ചിരിക്കു ന്നുവെന്നും, ബാബ് സ്വർഗ്ഗത്തിലേയ്ക്കുയർന്നു പോയിരി ക്കുന്നുവെന്നും പലരും പറഞ്ഞു. സന്നദ്ധസംഘവും അ തിൻെറ മേധാവിയും ഇങ്ങനെയൊരസാധാരണ സംഭ വം ഇതിനുമുമ്പൊരിക്കലും കണ്ടിട്ടേയില്ല ബാബിനെ അന്വേഷിക്കാൻ നാനാഭാഗത്തേയ്ക്കും ഉദ്യോഗസ്ഥന്മാരെ നിയോഗിച്ചു. ബാബിനെ കാരാഗൃഹത്തിൽനിന്നു കൊ ണ്ടുവന്ന അതേ ഉദ്യോഗസ്ഥൻ, പ്രശാന്തമായി അതേ സ്ഥാനത്തിരുന്നു് കർക്കശമായി തടയപ്പെട്ടസംഭാഷണം അദ്ദേഹം പൂർത്തീകരിക്കുന്നതാണു് ഇപ്പോഠം കണ്ടതു്. ബാബ് ഉദ്യോഗസ്ഥൻെറ നേരെ തിരിഞ്ഞു് ഇപ്പോഠം ഭൂമിയിലെ തൻെറ ദൗത്യം പൂർത്തിയായിരിക്കുന്നുവെ ന്നും തൻെറ ദൗത്യത്തിൻെറ സത്യം തെളിയിക്കുന്നതിനാ യി ജീവത്യാഗം ചെയ്യാൻ താൻ സന്നദ്ധനാണെന്നും പുഞ്ചിരിതൂകിക്കൊണ്ടു് പറഞ്ഞു.

ബാബ് ഒരിക്കൽക്കൂടി പൊതുമൈതാനത്തേയ്ക്കു് കൊണ്ടുപോകപ്പെട്ടു. എന്നാൽ സന്നദ്ധസംഘത്തിൻെറ മേധാവി അദ്ദേഹത്തെ വധിക്കുന്ന കാര്യത്തിൽ എന്തെ ങ്കിലും പ്രവർത്തിക്കുവാൻ വിസമ്മതിച്ചു. നിരപരാധി യും ദിവ്യനുമായ ഇങ്ങനെയുള്ളൊരു യുവാവിൻെറ ജീ വൻ അപഹരിക്കുവാൻ യാതൊന്നിനും തന്നെ പ്രേരി പ്പിക്കാൻസാധിക്കുകയില്ല എന്നു ശപഥംചെയ്തുകൊണ്ടു് അദ്ദേഹം തൻെറ പട്ടാളക്കാരേയുംകൂട്ടി സ്ഥലംവിട്ടു. ശിക്ഷ നടപ്പാക്കാൻവേണ്ടി പട്ടാളക്കാരുടെ മറെറാരു

വ്യൂഹത്തെ കണ്ടുപിടിച്ചു. ഈ പ്രാവശ്യം ബാബിന്റെയും അദ്ദേഹത്തിന്റെ വിശ്വസ്ത ശിഷ്യന്റെയും ദേഹത്തിൽക്കൂടി നൂറുകണക്കിന് വെടിയുണ്ടകൾ ചീറിപ്പാഞ്ഞു സുഷിരങ്ങൾ ഉണ്ടായി. മനുഷ്യവർഗ്ഗത്തിനുവേണ്ടി ഒരു പുതിയ യുഗത്തിന്റെ ആരംഭം പ്രഖ്യാപനം ചെയ്തതിലുള്ള സന്തോഷവും സമാധാനവും സ്ഫുരിക്കുന്ന മനോഹരമായ ഒരു പുഞ്ചിരിയോടുകൂടിയ ആ സുന്ദര വദനം വെടിയുണ്ടകളാൽ വികൃതമാക്കപ്പെട്ടിരുന്നില്ല.

ബാബ് ശ്രേഷ്ഠനായ ഒരു ദൈവാവതാരമായിരുന്നു. എല്ലാ കാലഘട്ടങ്ങളിലേതുമായ വാഗ്ദത്തപുരുഷൻ ഉടൻ പ്രത്യക്ഷമാകും എന്നുള്ള സുവിശേഷം അറിയിക്കുകയെന്നതാണ് തന്റെ ആഗമനത്തിന്റെ മുഖ്യോദ്ദേശം എന്ന് അദ്ദേഹം തന്റെ എല്ലാ ലിഖിതങ്ങളിലും പറഞ്ഞിട്ടുണ്ട്. "ദൈവം അവതരിപ്പിക്കുന്നവനെ" തിരിച്ചറിയുന്ന കാര്യത്തിൽ പരാജയപ്പെട്ടുപോകാതിരിക്കാൻ ജാഗ്രതയുള്ളവരായിരിക്കണമെന്ന് അദ്ദേഹം തന്റെ അനുയായികളെ താക്കീതു് ചെയ്തിട്ടുണ്ട്. അവന്റെ സന്ദേശം ശ്രവിക്കുന്ന മാത്രയിൽ മറ്റെല്ലാമുപേക്ഷിച്ച് അവനെ പിന്തുടരണമെന്ന് അദ്ദേഹം പറഞ്ഞു. "ദൈവം അവതരിപ്പിക്കുന്നവനാരോ", തന്റെ പ്രിയങ്കരനായ അവനു് തന്റെ ജീവിതം ഒരു ത്യാഗമായി അംഗീകരിക്കണമെന്ന് ഈശ്വരനോട് യാചിച്ചുകൊണ്ടുള്ള ധാരാളം പ്രാർത്ഥനകൾ ബാബ് രേഖപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹം തന്റെ ലിഖിതങ്ങളിൽപോലും ബഹാഉള്ളയുടെ ധർമ്മത്തെക്കുറിച്ച് പരാമർശിക്കുകയും ബഹാഉള്ളയെ പിന്തുടരുന്നവനു് സൗഖ്യം ഉണ്ടാകുമെന്ന് പറയുകയും ചെയ്തിട്ടുണ്ട്.

ബാബിൻെറ പ്രാർത്ഥന അംഗീകരിക്കപ്പെട്ടകയും അദ്ദേഹത്തിൻെറ വാഗ്ദാനം നിറവേററപ്പെട്ടകയുംചെയ്തു. അദ്ദേഹത്തിൻെറ ദൗത്യത്തിന് പത്തൊമ്പത് വർഷങ്ങൾക്കശേഷം ബഹാഉള്ള, താൻ കഴിഞ്ഞ കാലഘട്ടങ്ങളിലെ എല്ലാ ദൈവാവതാരങ്ങളാലും പ്രവചിക്കപ്പെട്ടിട്ടുള്ള വാഗ്ദത്ത പുരുഷനാണെന്ന് പരസ്യമായി പ്രഖ്യാപിക്കുകയുണ്ടായി.

## ബഹാഉള്ള

1863 ഏപ്രിൽ 21-ാംന ബഹാഉള്ള ലോകജനതയോട് ഇപ്രകാരം പ്രഖ്യാപിക്കുകയുണ്ടായി: "സ്മരണാതീതമായ കാലംമുതല്ക്കേ, ദൈവത്തിൻെറ എല്ലാ പ്രവാചകന്മാരുടേയും ഉദ്ദേശവും വാഗ്ദാനവുമായി ഉൽഘോഷിക്കപ്പെട്ടതും, അവൻെറ ദൂതന്മാരുടെ ചിരകാലാഭിലാഷവുമായ ആ ദിവ്യവെളിപാട് ഇതാ ഇപ്പോൾ മനുഷ്യർക്കായി വെളിവാക്കിതന്നിരിക്കുന്നു." അത്ഭുതകരമായ ഈ പ്രഖ്യാപനം നടത്തുമ്പോൾ, ബഹാഉള്ള അതിശക്തമായ രണ്ടു നാടുവാഴികളുടെ കൈകളിൽ തടവുകാരനും, ഏററവും ദുരിതസംപൂർണ്ണമായ 'അക്ര' എന്ന സ്ഥലത്തേയ്ക്ക് നാടുകടത്തപ്പെട്ടവനും ആയിരുന്നു.

ഈ പ്രഖ്യാപനം നടത്തുന്നതിന് നാല്പത്തിയാറു വർഷങ്ങൾക്കുമുമ്പ് ഇറാനിലെ രാജസദസ്സിലെ പ്രഗത്ഭനായ ഒരു മന്ത്രിയുടെ ഭവനത്തിൽ ബഹാഉള്ള ജനിച്ചു. ശൈശവകാലം മുതൽക്കുതന്നെ അദ്ദേഹം മററു കുട്ടികളിൽനിന്നും വളരെ വ്യത്യസ്തനായിരിക്കുന്നു എന്ന വസ്തുത എല്ലാവരും മനസ്സിലാക്കിയിരുന്നുവെങ്കിലും മനുഷ്യവർഗ്ഗത്തിൻെറ പൂർണ്ണ ഭാഗധേയം ഇത്രവേഗം മാററിമറിക്കാൻ പോന്നവനാണ് ഈ അത്ഭുതശിശു എന്ന് യഥാർ

ത്ഥത്തിൽ ആരും അറിഞ്ഞിരുന്നില്ല. അദ്ദേഹത്തിനു് പതിന്നാലു വയസ്സുള്ളപ്പോൾ, ബഹാഉള്ള തന്റെ ജ്ഞാനത്തിലും പാണ്ഡിത്യത്തിലും രാജസദസ്സിൽ പ്രസിദ്ധനായി കഴിഞ്ഞിരുന്നു. പിതാവു മരിക്കുമ്പോൾ അദ്ദേഹത്തിനു് ഇരുപത്തിരണ്ടു വയസ്സു പ്രായമായിരുന്നു. അദ്ദേഹം തന്റെ പിതാവിന്റെ സ്ഥാനം ഏറ്റെടുക്കണമെന്നാണു് ഗവർമ്മെൻറാഗ്രഹിച്ചതു്. അനുഗ്രഹീതനായ ഈ യുവാവു് നിപുണനായ ഒരു മന്ത്രി ആയിത്തീരുമെന്നാണവർ പ്രതീക്ഷിച്ചതു്. എന്നാൽ ലൗകികവിഷയങ്ങൾ കൈകാര്യം ചെയ്തു് തന്റെ സമയം പാഴാക്കുന്നതിൽ ബഹാഉള്ളക്കു് താല്പര്യമില്ലായിരുന്നു. ദൈവത്തിലൂന്നിയ മനസ്സോടുകൂടിയ ഒരാളായതുകൊണ്ടു് തനിക്കു് കാഴ്ചവച്ച രാജകീയ ജീവിതത്തിൽ ആകൃഷ്ടനാകുവാൻ അദ്ദേഹം താല്പര്യം കാണിച്ചില്ല. സർവ്വശക്തനാൽ അദ്ദേഹത്തിനുവേണ്ടി തയ്യാറാക്കപ്പെട്ടിരുന്ന മാർഗ്ഗം പിന്തുടരുവാൻവേണ്ടി രാജസദസ്സും അതിലെ മന്ത്രിമാരെയും അദ്ദേഹം ഉപേക്ഷിച്ചു.

ബാബു് അദ്ദേഹത്തിന്റെ ദൗത്യം പ്രഖ്യാപനം ചെയ്യുമ്പോൾ, ബഹാഉള്ളയ്ക്കു് 27 വയസ്സു് പ്രായമായിരുന്നു. തൽക്ഷണം അദ്ദേഹം ബാബിനെ ദൈവാവതാരമായി അംഗീകരിക്കുകയും വളരെവേഗം അദ്ദേഹത്തിന്റെ ഏററവും ശക്തരും പ്രസിദ്ധരുമായ അനുയായികളിൽ ഒന്നായിത്തീരുകയും ചെയ്തു.

ഗവണ്മെൻറും മതഭ്രാന്തരായ മുല്ലാമാരും ചേർന്നു് ബാബിന്റെ അനുയായികളെ പീഢിപ്പിച്ചപ്പോൾ ബഹാഉള്ളയേയും അതിൽനിന്നു് ഒരുവിധത്തിലും ഒഴിവാക്കിയില്ല. രണ്ടുപ്രാവശ്യം അദ്ദേഹം കാരാഗൃഹത്തി

ടയ്ക്കപ്പെട്ടു. ഒരിക്കൽ ചമ്മട്ടികളാലും ചൂരൽവടികളാലും അതികഠിനമായി പ്രഹരിക്കുകനിമിത്തം അദ്ദേഹത്തിന്റെ കാൽവെള്ളകളിൽനിന്നും രക്തമൊലിക്കാൻ തുടങ്ങി. ബാബിന്റെ പ്രഖ്യാപനംകഴിഞ്ഞു് 9 വർഷങ്ങൾക്കശേഷം ബഹാഉള്ള ഇരുളടഞ്ഞ ഒരു തുറുങ്കിൽ അടയ്ക്കപ്പെട്ടു. ഇതു് ഭൂഗർഭത്തിലുള്ള ഘോരമായ ഒരു മുറിയായിരുന്നു. അവർ അകത്തേയ്ക്കു് കടന്ന ഒരു വാതിലല്ലാതെ കാററും വെളിച്ചവും കടക്കാൻ ജനലോ മററു യാതൊരു പഴുതുകളോ അതിനില്ലായിരുന്നു. ഏതാണ്ടു് നൂററി അൻപതോളം കൊലപാതകികളും കൊള്ളക്കാരും അതുപോലുള്ള മററു് കുററവാളികളോടൊപ്പമാണു് ബഹാഉള്ള ഈ ഇരുട്ടറയിൽബന്ധനത്തിലാക്കപ്പെട്ടതു്. തല ഉയർത്താൻപോലും സാധിക്കാത്തവിധം അത്ര ഭാരമേറിയ ചങ്ങലയാണു് അദ്ദേഹത്തിന്റെ കഴുത്തിൽ അണിയിച്ചിരുന്നതു്. കഠിനയാതനയുടേതായ നാലുമാസങ്ങൾ ബഹാഉള്ള ഇവിടെ കഴിച്ചുകൂട്ടി. എന്നിരുന്നാലും ഈ ഇരുട്ടറയിൽവച്ചാണു് അദ്ദേഹത്തിന്റെ ആത്മാവു് ദൈവമഹത്വത്താൽ നിറയ്ക്കപ്പെട്ടതു്. ഒരു രാത്രിയിലെ തന്റെ സ്വപ്നത്തിൽ താഴെ ഉദ്ധരിക്കുന്ന പ്രകാരമുള്ള വാക്കുകൾ നാനാഭാഗത്തുനിന്നും മുഴങ്ങിയതായാണു് അദ്ദേഹം രേഖപ്പെടുത്തിയിരിക്കുന്നതു്.

> ''നിങ്ങളിൽക്കൂടെയും, നിങ്ങളുടെ തൂലികയാലും, നിശ്ചയമായും, നിങ്ങളെ വിജയിപ്പിക്കും.''

ബഹാഉള്ള ഈ കഷ്ടപ്പാടുകളെല്ലാം നമുക്കുവേണ്ടിയും വരാനിരിക്കുന്ന തലമുറകൾക്കുവേണ്ടിയും സഹിച്ചു. തെററായ മുൻവിധിയുടേയും, പരസ്പര ശത്രുതയുടേയും, മതഭ്രാന്തിന്റെയും ബന്ധനങ്ങളിൽനിന്നും നമ്മെ മോചിപ്പി

ക്കവാനായി ആ അനുഗ്രഹീതകണ്ഠത്തിൽ അദ്ദേഹം ച ങ്ങല വഹിച്ചു.

അവസാനം ബഹാഉള്ളയുടെയും അദ്ദേഹത്തിൻെറ കുടുംബത്തിൻെറയും എല്ലാ പൂർവ്വികസ്വത്തുക്കളും കണ്ടുകെട്ടുകയും രാജ്യംവിട്ടുപോകുവാൻ ആജ്ഞാപിക്കപ്പെടുകയും ചെയ്തു. ശീതകാലത്തെ കൊടുംതണുപ്പിൽ അവർ ബാഗ്ദാദിലേയ്ക്കു് നാടുകടത്തപ്പെട്ടു. ഇറാനിലെ പർവ്വത പ്രാന്തങ്ങളിൽക്കൂടി പോയിരുന്ന റോഡുകളെല്ലാം ഹിമാവൃതമായിരുന്നു. ബഹാഉള്ളയ്ക്കും അദ്ദേഹത്തിൻെറ ഭാര്യയ്ക്കും പിഞ്ചു കുഞ്ഞുങ്ങൾക്കും ലക്ഷ്യസ്ഥാനത്തെത്താൻ നൂറുകണക്കിനു് മൈലുകൾ കാൽനടയായി സഞ്ചരിക്കേണ്ടിവന്നു. വേണ്ടത്ര വസ്ത്രങ്ങൾപോലുമില്ലായിരുന്നു എന്ന വസ്തുത അവരുടെയാത്ര പൂർവ്വാധികംക്ലേശകരമാക്കി. അവസാനം അവർ ബാഗ്ദാദിൽഎത്തിച്ചേർന്നു. എന്നാൽ, ബഹാഉള്ളയുടെ യാതനകൾ ആ നഗരത്തിൽവച്ചും അവസാനിച്ചില്ല. പക്ഷെ കഷ്ടപ്പാടുകളെയും ദുരിതങ്ങളെയും ബഹാഉള്ള ഭയന്നിരുന്നുവെങ്കിൽ ഇറാൻ രാജാവിൻെറ കൊട്ടാരത്തിൽ അദ്ദേഹത്തിനു് സുഖസമൃദ്ധമായ ഒരു ജീവിതം നയിക്കാമായിരുന്നു. ദൈവമാർഗ്ഗത്തിൽ എന്തു ത്യാഗവും സഹിക്കുവാൻ അദ്ദേഹം സന്നദ്ധനായിരുന്നു.

ബഹാഉള്ളയുടെകീർത്തി ബാഗ്ദാദിലും ഇറാക്കിലെ മററു നഗരങ്ങളിലും വളരെവേഗം പരന്നു. ധാരാളം ജനങ്ങൾ നാടുകടത്തപ്പെട്ട ഈ തടവുകാരൻെറ മുമ്പിൽ, അദ്ദേഹത്തിൻെറ അനുഗ്രഹങ്ങൾ സ്വീകരിക്കാനായി എത്തിച്ചേർന്നു. മാർഗ്ഗനിർദ്ദേശവും പ്രചോദനവും യാചിച്ചുകൊണ്ടു് ഇറാൻെറയും ഇറാക്കിൻെറയും വിവിധ ഭാഗങ്ങളിൽനിന്നുള്ള ബാബിൻെറ അനുയായികൾ അദ്ദേഹ

ത്തിനു പുറവും തടിച്ചുകൂടി. എന്നാൽ അദ്ദേഹത്തിന്റെ കീർത്തിയിൽ അസൂയാലുക്കളായിത്തീർന്ന ചിലർ ഉണ്ടായിരുന്നു. ബഹാഉള്ളയുടെ സ്നേഹനിർഭരമായ സംരക്ഷണയിലും ശിക്ഷണത്തിലും കഴിഞ്ഞിരുന്ന അദ്ദേഹത്തിന്റെ സ്വന്തം സഹോദരനായ യാഹ്യായും ഇവരിൽ ഉൾപ്പെട്ടിരുന്നു. താൻ ബാബിന്റെ അനുയായികളാൽ ആദരിക്കപ്പെട്ടുപോരുന്നതുകൊണ്ടു്, ബഹാഉള്ളയെ നിന്ദിക്കുകയാണെങ്കിൽ, താൻ നേതാവായി അംഗീകരിക്കപ്പെട്ടേയ്ക്കുമെന്നാണു് യാഹ്യാ വിചാരിച്ചതു്. ദൈവാവതാരത്തിനു് വിരുദ്ധമായി പ്രവൃത്തിക്കുകമൂലം തന്റെ തന്നെ നാശത്തിനുവഴി തെളിയിക്കുകയാണെന്നു് അയാൾ മനസ്സിലാക്കിയിരുന്നില്ല. കാരണം, ഒരു ദൈവാവതാരം പ്രത്യക്ഷപ്പെടുമ്പോൾ അദ്ദേഹത്തിന്റെ സേവനത്തിനായി സർവ്വസ്വവും സ്വയം സമർപ്പിക്കുന്നവർക്കു മാത്രമേ യഥാർത്ഥമായ മഹത്വം പ്രതീക്ഷിക്കാൻ കഴിയൂ. ഏററവും അടുത്ത ബന്ധുക്കൾപോലും ഈ നിയമത്തിൽനിന്നു് ഒഴിവാക്കപ്പെടുന്നില്ല. എന്തുകൊണ്ടെന്നാൽ, ദൈവാവതാരം മററെല്ലാ മനുഷ്യരിൽനിന്നും വ്യത്യസ്തനായി ഉയർന്നുനില്ക്കുകയും മററാർക്കും പങ്കുചേരാൻ കഴിയാത്ത ഒരു പ്രത്യേകപദവി അലങ്കരിക്കുകയും ചെയ്യുന്നു. കഴിഞ്ഞകാലത്തെ എല്ലാ ദൈവാവതാരങ്ങൾക്കും സഹോദരീ സഹോദരന്മാരും മററു ബന്ധുജനങ്ങളും ഉണ്ടായിരുന്നു. എന്നാൽ, അവരുടെയെല്ലാം പേരുകൾപോലും ഇന്നു് വിസ്മരിക്കപ്പെട്ടിരിക്കുന്നു.

യാഹ്യായുടെ തന്ത്രങ്ങൾ ബാബിന്റെ അനുയായികൾക്കിടയിൽ അനൈക്യത്തിനു് കാരണമായിത്തീർന്നു് ബഹാഉള്ളയെ വ്യസനിപ്പിച്ചു. ഒരുരാത്രി ആരോടും

പറയാതെ അദ്ദേഹം തന്റെ വീടിനോടു് യാത്ര പറഞ്ഞു് കർദിസ്ഥാനിലെ മലമുകളിലേയ്ക്കുപോയി. മുഴുവൻ സമയവും പ്രാർത്ഥനയിലും ധ്യാനത്തിലുമായി രണ്ടുവർഷക്കാലം അദ്ദേഹം ഈ മലകളിൽ ഏകാന്തജീവിതം നയിച്ചു. വളരെ ലഘുവായ ഭക്ഷണംമാത്രം കഴിച്ചുകൊണ്ടു് ഒരു ചെറിയ ഗുഹയിൽ അദ്ദേഹം താമസിച്ചു. അദ്ദേഹത്തിന്റെ പേരെന്താണെന്നോ, അദ്ദേഹം എവിടെനിന്നാണു്വന്നതെന്നോ ആർക്കും അറിഞ്ഞുകൂടായിരുന്നു. എന്നാൽ പെട്ടെന്നു്, കൂരിരുട്ടിലെ ചന്ദ്രനെപ്പോലെ, അദ്ദേഹത്തിന്റെ കീർത്തി കർദിസ്ഥാനിൽ മുഴുവൻ പരക്കുകയും "പേരില്ലാത്ത ഒരുവനെ"ക്കുറിച്ചു് എല്ലാവരും കേൾക്കുകയുംചെയ്തു. ഈ കാലമത്രയും അദ്ദേഹത്തിന്റെ വേർപാടിൽ വ്രണിതഹൃദയരായി ബാഗ്ദാദിൽ കഴിഞ്ഞിരുന്ന കുടുംബാംഗങ്ങളും സ്നേഹിതന്മാരും അദ്ദേഹം എവിടെയാണെന്നറിഞ്ഞിരുന്നില്ല. ദൈവദത്തമായ നൈസർഗ്ഗികജ്ഞാനം ലഭിച്ച "പേരില്ലാത്ത" ആ പുണ്യാത്മാവിനെക്കുറിച്ചു് അപ്പോൾ അവരും കേട്ടു. ഇതു് തന്റെ പ്രിയപ്പെട്ട പിതാവല്ലാതെ മററാരുമല്ലെന്നു് ബഹാ ഉള്ളയുടെ മകനായ അബ്ദുൾബഹാ പൊട്ടന്നവെ മനസ്സിലാക്കി. അദ്ദേഹം കത്തുകളയയ്ക്കുകയും തിരിച്ചുവരാൻ യാചിച്ചുകൊണ്ടു് ഒരു പ്രത്യേക ദൂതനെ അയയ്ക്കുകയുംചെയ്തു. സ്വന്തം കുടുംബാംഗങ്ങൾ മാത്രമല്ല, ബാബിന്റെ അനുയായികൾ മുഴുവനും അദ്ദേഹത്തിന്റെ അസാന്നിദ്ധ്യത്തിൽ വിഷമിക്കുന്നു എന്നതായിരുന്നു ദൗത്യം.

അങ്ങിനെ രണ്ടുവർഷക്കാലം പ്രാർത്ഥനയിലും ധ്യാനത്തിലും കഴിഞ്ഞശേഷം, ബഹാഉള്ള ബാഗ്ദാദിലേയ്ക്കു് തിരിച്ചുവരുകയും അതോടെ ബാബിന്റെ എല്ലാ അനുയായികളിലും സന്തോഷം കളിയാടുകയുംചെയ്തു.

അദ്ദേഹത്തിൻെറ തിരിച്ചുവരവിൽ കോപാകുലരായതു് മതഭ്രാന്തരായ ഏതാനും മുല്ലമാരും, അസൂയാലുവും ദ്രോഹ ബുദ്ധിയുമായ സ്വന്തസഹോദരൻ യാഹ്യായും മാത്രമായിരുന്നു. ബഹാഉള്ള ബാഗ്ദാദിൽ താമസിക്കുന്നതു് മുല്ലമാർ ഇഷ്ടപ്പെട്ടില്ല. എന്തുകൊണ്ടെന്നാൽ, അദ്ദേഹം മുസ്ലീംങ്ങളുടേതായ ചില പുണ്യസ്ഥലങ്ങളുമായി വളരെ അടുത്തായിരുന്നു. മാത്രമല്ല, ഈ സ്ഥലങ്ങൾ സന്ദർശിക്കാനായി വന്നിരുന്ന തീർത്ഥാടകരെല്ലാം പലപ്പോഴും ബഹാഉള്ളയുടെ വ്യക്തിത്വത്തിലും പ്രഭാവത്തിലും ആകൃഷ്ടരാകുകയും ചെയ്തിരുന്നു. ഇറാനിലെ ഗവണ്മെൻറ് ടർക്കിഷ് സാമ്രാജ്യാധികാരികളുമായി കൂട്ടുചേർന്നു് ബഹാഉള്ളയെ കുറെക്കൂടി ദൂരെയുള്ള 'ഇസ്ലാംബൂൾ' എന്ന സ്ഥലത്തേയ്ക്കു് മാററി പാർപ്പിക്കാൻ ഏർപ്പാടുണ്ടാക്കുന്നതുവരെ മുല്ലമാർ പരാതിപ്പെട്ടുകൊണ്ടിരുന്നു. മുസ്ലീം ഖാലിഫ്മാരുടെ ആസ്ഥാനമായ ഇസ്ലാംബൂളിലും ഇതു തന്നെ സംഭവിച്ചു. ബഹാഉള്ളയുടെ മഹത്തായ ജ്ഞാനവും മഹനീയ വ്യക്തിത്വവും വളരെ ജനങ്ങളെ ആകർഷിച്ചു. ''ഇസ്ലാംബൂളിൽ ഇനിയൊട്ടും താമസിച്ചുകൂടാ'' എന്നാണു് മതഭ്രാന്തരായ മുല്ലമാർ പറഞ്ഞതു്. അങ്ങിനെ ഒരു ചെറിയ പട്ടണമായ 'അന്ത്രിയാനോപ്പിൾ' എന്ന സ്ഥലത്തേയ്ക്കു് ഒരിക്കൽക്കൂടെ അദ്ദേഹം മാററപ്പെട്ടു. അവിടെനിന്നദ്ദേഹം വീണ്ടും നാടുകടത്തപ്പെട്ടു. എന്നാൽ ഇത്തവണ അതു് പുണ്യഭൂമിയിലുള്ള 'ആക്ര'യിലേയ്ക്കായിരുന്നു. അന്നതു് കൊലപാതകികളും, കള്ളന്മാരും കൊള്ളക്കാരുമായ ആജീവനാന്ത തടവുകാരുടെ ഒരു തടങ്കൽ കോളനിയും ഭയാനകമായ സ്ഥലവുമായിരുന്നു. അവിടത്തെ വാസത്തിൻെറ ആദ്യഘട്ടത്തിൽ ബഹാഉള്ളക്കും കുടുംബത്തിനും സ്നേഹിതന്മാർക്കും ശുദ്ധജലംപോലും നിരോധിക്കപ്പെട്ടിരുന്നു. ആക്രയിൽ ബഹാഉള്ള അനുഭ

വിപ്പകഷ്ടപ്പാടുകളും യാതനകളും വിവരിക്കാനാണെങ്കിൽ ഒട്ടനവധിയുണ്ടു്. ഏകാന്തമായ ഒരു മുറിയിലായിരുന്നു ആദ്യം അദ്ദേഹത്തെ സൂക്ഷിച്ചിരുന്നതു്. സ്വന്തം കുട്ടികളെ കാണാൻപോലും അദ്ദേഹത്തെ അനുവദിച്ചിരുന്നില്ല. എല്ലാതരത്തിലുമുള്ള സുഖസൗകര്യങ്ങളും നിരോധിക്കപ്പെടുകയും രാപകൽ ശത്രുക്കളാൽ വലയം ചെയ്യപ്പെടുകയും ചെയ്തു. ദൈവസന്ദേശം ശ്രവിക്കാനും രാജാധിരാജനായ ദൈവത്തിൻെറ കല്പനകളനുസരിക്കുവാനും ആഹ്വാനം ചെയ്യുന്ന അദ്ദേഹത്തിൻെറ സുപ്രസിദ്ധമായ സന്ദേശപത്രങ്ങൾ അക്കാലത്തെ വീരശൂര പരാക്രമികളായ രാജാക്കന്മാർക്കും ഭരണാധികാരികൾക്കും അദ്ദേഹം അയച്ചതു് ആക്രയിൽനിന്നായിരുന്നു. ഒരു രാജാവു് തൻെറ അടിമകളെ അഭിസംബോധന ചെയ്യുന്നതുപോലെ, തന്നെ തടവുകാരനാക്കിയവരെ അഭിസംബോധന ചെയ്യാൻ ഒരു ദൈവാവതാരത്തിനല്ലാതെ മററാർക്കും ധൈര്യം തോന്നുക അസാദ്ധ്യമാണു്.

കാരാഗൃഹഭിത്തികളിൽനിന്നും ബഹാഉള്ള സമാധാനത്തിൻെറയും മനുഷ്യ സാഹോദര്യത്തിൻെറയും പതാകയുയർത്തി. ലോകശക്തികൾ അദ്ദേഹത്തിനെതിരെ ഒന്നു ചേർന്നുനിന്നു് പ്രവർത്തിച്ചിട്ടും, ദൈവം സ്വപ്നത്തിൽ അദ്ദേഹത്തിനു് വാഗ്ദാനം ചെയ്തിരുന്നതുപോലെ, അദ്ദേഹം അവരുടെയെല്ലാംമേൽ വിജയംവരിച്ചു. ബഹാഉള്ളയുടെ സന്ദേശം ആയിരക്കണക്കായ ജനങ്ങളുടെ ഹൃദയങ്ങളെ സ്വാധീനിക്കുകയും, അവരിൽ പലരും അദ്ദേഹത്തിൻെറ ധർമ്മത്തിനുവേണ്ടി അവരുടെജീവൻ ബലിയർപ്പിക്കുകയും ചെയ്തു. ദൈവവചനത്തിൻെറ ശക്തികൊണ്ടും ബഹാഉള്ളയുടെ അനുയായികളുടെ ത്യാഗങ്ങളുടെ ഫലമായും ഒരിക്കൽ വിവിധ നാമങ്ങളിൽ ഭിന്നിച്ചു

കഴിഞ്ഞിരുന്ന ലക്ഷക്കണക്കിനു് ജനങ്ങൾ, ഇന്നു് ഒരു കുടുംബത്തിലെ അംഗങ്ങളെപ്പോലെയായിത്തീർന്നിരിക്കുന്നു.

ഒരു ആജീവനാന്ത തടവുകാരനായിട്ടാണു് ബഹാഉള്ള ആക്രയിലേക്കയയ്ക്കപ്പെട്ടതെങ്കിലും, തന്റെ വരവിനു് 9 വർഷങ്ങൾക്കശേഷം, കോട്ടയായിരുന്ന ആ നഗരം വിട്ടുപോകാൻ അദ്ദേഹം തീർച്ചപ്പെടുത്തി. ഇ() യുംകാലംകൊണ്ടു് അദ്ദേഹത്തിന്റെ കഠോരചിത്തനാ() ജയിലറൾപ്പെടെ തനിക്കചുററുമുള്ള എല്ലാവരേയുംതന്നെ അദ്ദേഹത്തിന്റെ മഹത്തായവ്യക്തിവിലാസത്താൽ സ്നേഹിതന്മാരാക്കിക്കഴിഞ്ഞിരുന്നതിനാൽ, അദ്ദേഹം ജയിൽവിട്ടു പോകുന്നതിനെ ആരുംഎതിർത്തില്ല. ബഹാഉള്ള തന്റെ ജീവിതത്തിലെ ശേഷിച്ചകാലം ആക്രനഗരത്തിനു വെളിയിലുള്ള ഒരു സ്ഥലത്താണു് ചെലവഴിച്ചതു്. അവിടെവെച്ചു് 1892 മെയ് 29-ാംതീയതി അദ്ദേഹം സ്വർഗ്ഗാരോഹണം ചെയ്തു

പൗരാണിക വിശുദ്ധഗ്രന്ഥങ്ങളിൽ ദീർഘദർശനം ചെയ്തിരുന്ന പ്രകാരം പുണ്യഭൂമിയിൽനിന്നും ബഹാഉള്ളയുടെ സന്ദേശം ലോകത്തിന്റെ നാനാഭാഗത്തേയ്ക്കും വ്യാപിച്ചു. ബുദ്ധമത ഗ്രന്ഥങ്ങളിൽ പുണ്യഭൂമിയെക്കുറിച്ചു് സൂചിപ്പിച്ചിരിക്കുന്നതു് പാശ്ചാത്യഭാഗത്തുള്ള പറുദീസാ, വാഗ്ദത്ത പുരുഷന്റെ ആസ്ഥാനം—അമിതാഭ— എന്നാണു്. യഹൂദന്മാരെ സംബന്ധിച്ചിടത്തോളം ഇതു് വാഗ്ദത്ത ഭൂമിയാണു്. ഇവിടെനിന്നു് ദൈവത്തിന്റെ നിയമം ഒരിക്കൽകൂടി ലോകത്തിന്റെ നാനാഭാഗത്തേയ്ക്കും വ്യാപിക്കുന്നതാണു്. ക്രിസ്ത്യാനികൾക്കും മുസ്ലീംങ്ങൾക്കുംകൂടി ഈ വിശുദ്ധഭൂമിയെ സംബന്ധിച്ചു് അത്ഭുതകരങ്ങളായ പ്രവചനങ്ങളുണ്ടു്. അനേക നൂററാണ്ടു

കരം ഇതവരുടെ പുണ്യഭൂമിയായിരുന്നു. ബഹാളള്ള ആക്രയിലേയ്ക്കു് നാടുകടത്തപ്പെട്ട സമയംമുതൽ പൗരാണിക മതധർമ്മങ്ങളുടേതായ പുണ്യഭൂമി ബഹായി ധർമ്മത്തിന്റെ ലോകകേന്ദ്രമായിത്തീർന്നു.

മഹനീയ ദൈവാവതാരമായ ബഹാളള്ളയുടെ വരവിനെക്കുറിച്ചു് മുൻകാലത്തെ എല്ലാ ദൈവാവതാരങ്ങളും പ്രവചിച്ചിട്ടുണ്ടു്. എല്ലാ കാലത്തെ ദൈവീക മതധർമ്മങ്ങളും ഒരേ മാർഗ്ഗത്തിലേയ്ക്കു് നയിക്കുകയും ഒരേ ലക്ഷ്യത്തെപ്പററി പഠിപ്പിക്കുകയും ചെയ്യുന്നു. അതാണു് ബഹായി ധർമ്മം. അവയെല്ലാം സമുദ്രത്തിലേയ്ക്കൊഴുകിച്ചേരുന്ന വിവിധ നദികളെപ്പോലെയാണു്. ഓരോ നദിയും ആയിരക്കണക്കിനു് ഏക്കർഭൂമിയെ സേചനംചെയ്യുന്നുണ്ടെങ്കിലും ഒരു നദിയും ഒററയ്ക്കു്, മഹാസമുദ്രത്തെപ്പോലെ ബൃഹത്തും ശക്തവുമായിരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, സമുദ്രം എല്ലാ നദികളുടേയും സംഗമസ്ഥാനമാകുന്നു. ബഹായി സമൂഹത്തിൽ എല്ലാ മതധർമ്മങ്ങളുടെയും അനുയായികരം ഒന്നിച്ചു ചേരുകയും ഐക്യത്തോടെ വർത്തിക്കുകയും ചെയ്യുന്നു. അവർ ലോകത്തിന്റെ നാലു കോണുകളിൽനിന്നും വന്നവരാണെങ്കിലും, മഹത്തായ സാഹോദര്യത്തിലും പൊതുവായ ഒരു വിശ്വാസത്തിലും ഇന്നു് സംയോജിക്കപ്പെട്ടിരിക്കുന്നു.

മഹാസമുദ്രത്തിലേയ്ക്കൊഴുകിച്ചേരുമ്പോരം, നിശ്ചയമായും വ്യത്യസ്ത നദികളിലെ വെള്ളമെല്ലാം ഒന്നായിത്തീരുന്നു.

## അബ്ദുൾബഹാ

ബഹാഉള്ള ഒരു ദിവ്യശില്പിയായിരുന്നു. മനുഷ്യരാശിയുടെ ഏകീകരണത്തിനായുള്ള മഹനീയമായ ഒരു രൂപരേഖ അദ്ദേഹം രചിച്ചു. പരിപാവനമായ വിശാലമന്ദിരത്തിന്റെ ഉറച്ച അസ്ഥിവാരം അദ്ദേഹം സ്ഥാപിക്കുകയും അതിനാവശ്യമായ ഘടകോപാധികൾ തെരഞ്ഞെടുക്കുകയും ചെയ്തു.

എന്നാൽ ബഹാഉള്ള നമ്മെ വിട്ടുപിരിഞ്ഞതിനു ശേഷം, അത്ഭുതകരമായ ഈ വിശാലമന്ദിരം ആരാണ് പടുത്തുയർത്തുക? അദ്ദേഹത്തിന്റെ രൂപരേഖ സമഗ്രമായിരുന്നു എന്നുള്ളത് സത്യം തന്നെ. എന്നാൽ സമ്പൂർണ്ണമായ ഒരു രൂപരേഖയാണെങ്കിൽതന്നെയും വേണ്ടത്ര യോഗ്യതയുള്ള ഒരുവന്റെ കൈയ്യിലല്ല അതേല്പിക്കുന്നതെങ്കിൽ നിർമ്മാണം ആകപ്പാടെ തകർന്നുപോകും. രൂപരേഖ എത്രതന്നെ ഉത്തമമായതായാലും, അസ്ഥിവാരം എത്ര ഉറപ്പുള്ളതായാലും. പ്രാപ്തനായ ഒരുവൻ അതിന് മേൽനോട്ടം വഹിച്ചില്ലെങ്കിൽ ശില്പി ഉദ്ദേശിച്ച രൂപരേഖയിൽനിന്നും തികച്ചും വ്യത്യസ്തമായ വിധത്തിലായിരിക്കും നിർമ്മാണം നീങ്ങുക.

ബഹാഉള്ള ദിവംഗതനായപ്പോൾ അദ്ദേഹം തന്റെ ദിവ്യമായ രൂപരേഖയുടെ നിർവ്വഹണച്ചുമതല സ്വന്തം പുത്രന്റെ കൈകളിലർപ്പിച്ചു. അദ്ദേഹം അബ്ദുൾബഹായെ തന്റെ പരസ്പര ഉടമ്പടിയുടെ കേന്ദ്രമായി നിയമിക്കുകയും മാർഗ്ഗനിർദ്ദേശത്തിനായി അബ്ദുൾബഹയിലേയ്ക്ക് തിരിയുവാൻ തന്റെ അനുയായികളെ ഉപദേശിക്കുകയും ചെയ്തു.

അബ്ദുൾബഹായെന്നാൽ 'ബഹായുടെ ദാസൻ' എന്നാണർത്ഥം. ബഹാഉള്ളയുടെ മൂത്തപുത്രനായ അദ്ദേഹം ജനിച്ചതു്, ബാബ് തൻെറ ദൗത്യം പ്രഖ്യാപനം ചെയ്ത അതേരാത്രിയിൽ—1844 മേയ് 23-ാംതീയതി—ആയിരുന്നു. ഒരനുഗ്രഹീതപുത്രൻ ഒരനുഗ്രഹീതഭവനത്തിൽ ഒരനുഗ്രഹീതമുഹൂർത്തത്തിൽ ജനിച്ചു.

അബ്ദുൾബഹായ്ക്കു് കേവലം എട്ടുവയസ്സുമാത്രം പ്രായമുള്ളപ്പോഴാണു് ബഹാഉള്ള ഭീകരമായ ആ ഇരുട്ടറയിൽ അടയ്ക്കപ്പെട്ടതു്. കുട്ടിക്കാലംമുതൽക്കതന്നെ അദ്ദേഹം തൻെറ വാത്സല്യപിതാവിൻെറ എല്ലാ യാതനകളിലും സന്തോഷത്തോടുകൂടി പങ്കുകൊണ്ടിരുന്നു. ടെഹറാനിൽനിന്നു് ബാഗ്ദാദിലേയ്ക്കുള്ള ക്ലേശകരമായ യാത്രയിൽ അദ്ദേഹം ബഹാഉള്ളയെ അനുഗമിക്കുകയും തൻെറ ജീവിതത്തിലെ നാല്പതുവർഷങ്ങൾ കാരാഗൃഹത്തിലും അന്യനാടുകളിലുമായി കഴിയുകയും ചെയ്തു. അവസാനം അബ്ദുൾബഹാ ഇതിൽനിന്നെല്ലാം മോചിതനാക്കപ്പെട്ടപ്പോൾ, അദ്ദേഹം ഒരു വൃദ്ധനായിക്കഴിഞ്ഞിരുന്നു. എന്നാൽ ദൈവസ്നേഹാധിക്യത്താൽ ജീവിതത്തിലെ ഏററവും അന്ധകാരമയമായ നാഴികകളിൽപോലും അദ്ദേഹം സന്തോഷഭരിതനായിരുന്നു. ഏററവുംമോശമായ തടവറകൾക്കപോലും അപഹരിക്കാൻ കഴിയാത്തവിധം അഗാധമായ ഒരാത്മീയാനന്ദം അദ്ദേഹത്തിൽ കുടികൊണ്ടിരുന്നു. അത്തരത്തിലുള്ള ആനന്ദം നമുക്കം അനുഭവവേദ്യമാകണമെന്നു് അബ്ദുൾബഹാ ആശിച്ചു. അബ്ദുൾബഹാ പറയുന്നു:

"ആനന്ദം രണ്ടുതരത്തിലുണ്ടു്—ഭൗതികവും ആത്മീയവും. ഭൗതികമായ ആനന്ദത്തിനു് പരിമിതികളുണ്ടു്; അതിൻെറ പരമാവധി ദൈർഘ്യം ഒരു ദിവ

സം, ഒരു മാസം അല്ലെങ്കിൽ ഒരു വർഷമാകാം. അതിനു് ഒരു ഫലവുമില്ല. ദൈവത്തിൻെറ സ്നേഹത്താൽ ആത്മീയാനന്ദം ഒരുവൻെറ ആത്മാവിൽ പ്രത്യക്ഷപ്പെട്ടു് മാനവലോകത്തിനു് പരിപൂർണ്ണതകളും നന്മകളുംനേടുന്നതിനുള്ള സംഹിഷ്ണുത പകർന്നുതരുന്നു. അതിനാൽ, സ്നേഹപ്രഭയാൽ നിൻെറ ഹൃദയപ്രദീപത്തെ പ്രകാശിപ്പിക്കാൻ ആവോളം പ്രയത്നിക്കുക.''

ബാഗ്ദാദിൽവെച്ചു് ബഹാഉള്ള ദൈവവചനം അബ്ദുൾബഹായ്ക്കു് വെളിപ്പെടുത്തികൊടുത്തു അപ്പോഴും വളരെ ചെറുപ്പമായിരുന്നു അബ്ദുൾബഹയെങ്കിലും പിതാവിൻെറ പദവി അദ്ദേഹം തിരിച്ചറിയുകയും ബഹാഉള്ളയുടെ കാല്ക്കൽവീണു് അദ്ദേഹത്തിൻെറ ധർമ്മത്തിനുവേണ്ടിയുള്ള ഒരു ബലിയായി തന്നെ സ്വീകരിക്കണമെന്നു് കേണപേക്ഷിക്കുകയും ചെയ്തു. അന്നുമുതൽ അബ്ദുൾബഹാ തൻെറ ജീവിതം പൂർണ്ണമായും ബഹാഉള്ളയുടെ സേവനത്തിനായി സമർപ്പിക്കുകയും ജീവിതസുഖങ്ങളെല്ലാം ആ മാർഗ്ഗത്തിൽ ത്യജിക്കുകയും ചെയ്തു അബ്ദുൾബഹാ വളരെ ചെറുപ്പത്തിൽതന്നെ ബഹാഉള്ളയുടെ അനുയായികളുടെയെല്ലാം സ്നേഹാദരങ്ങളാർജ്ജിക്കുകയും പിൽക്കാലത്തു് അവരുടെയിടയിൽ 'ഗുരു' എന്നറിയപ്പെടുകയും ചെയ്തു. ബഹാഉള്ള ദിവംഗതനായശേഷം, ''ഉടമ്പടി ഗ്രന്ഥം'' എന്നറിയപ്പെടുന്ന അദ്ദേഹത്തിൻെറ മരണപത്രം തുറക്കപ്പെട്ടപ്പോൾ അദ്ദേഹം സ്ഥാപിച്ചപരസ്പരഉടമ്പടിയുടെകേന്ദ്രമായും തൻെറ പ്രബോധനങ്ങളുടെ ആധികാരിക വ്യാഖ്യാതാവായും

അബ്ദുൾബഹാ നിയുക്തനായിരിക്കുന്നുവെന്നറിഞ്ഞ് ബഹായികൾ അത്യധികം സന്തുഷ്ടരായി.

പരസ്പര ഉടമ്പടിയുടെ കേന്ദ്രം എന്ന വ്യവസ്ഥ ബഹായി ധർമ്മത്തിന്റെ മാത്രമായ അതുല്ല്യമാതൃകയാണ്. പ്രത്യക്ഷാവതാരത്തിന്റെതിരോധാനത്തിനുശേഷം ആരുടെനേരെതിരിയണം എന്നറിയാത്തതുകൊണ്ട് കഴിഞ്ഞകാലങ്ങളിലെ എല്ലാ മതധർമ്മങ്ങളും അവയുടെ സ്ഥാപകരുടെ ദേഹവിയോഗത്തോടെ വിഭജിക്കപ്പെട്ടുപോയി. അവർ ദൈവീകപ്രബോധനങ്ങളെ അവരവർ സ്വയം മനസ്സിലാക്കിയവിധം വ്യാഖ്യാനിക്കാൻ തുടങ്ങി. അവരെല്ലാം മനസ്സിലാക്കിയതു് ഒരേതരത്തിലല്ലാത്തതിനാൽ ഈ പ്രബോധനങ്ങളെല്ലാം വ്യത്യസ്ത രീതിയിൽ വിശദീകരിക്കപ്പെട്ടു. കഴിഞ്ഞകാല മതധർമ്മങ്ങളിലെ അനുയായികൾക്കിടയിൽ അനൈക്യമുണ്ടാകുന്നതിനു് ഇതുകാരണമായിത്തീർന്നു. എന്നാൽ ബഹായിധർമ്മത്തിൽ യഥാർത്ഥ അവസ്ഥ ഇതിൽനിന്നും വിഭിന്നമായിരുന്നു. ലോകജനതക്കിടയിലുള്ള എല്ലാവിധ അനൈക്യങ്ങളേയും ഉന്മൂലനം ചെയ്യാനായി വന്ന ബഹാഉള്ള ബഹായിധർമ്മം അതുപോലെ വിഭജിക്കപ്പെടുവാൻ അനുവദിച്ചില്ല. തന്റെ പ്രബോധനങ്ങളെ സംബന്ധിച്ചുള്ള കാര്യങ്ങളിൽ മാർഗ്ഗനിർദ്ദേശത്തിനായി എല്ലാ ബഹായികളും അബ്ദുൾബഹായുടെ നേർക്ക് തിരിയുവാൻ അദ്ദേഹം എഴുതിയ ഒരു പ്രമാണരേഖയിൽ വ്യവസ്ഥ ചെയ്തിട്ടുണ്ട്. ' ഉടമ്പടി ഗ്രന്ഥം ' എന്നറിയപ്പെടുന്ന ഈ പ്രമാണരേഖ ബഹായികളെ അനൈക്യത്തിൽനിന്നും രക്ഷിച്ചു. ഉടമ്പടി ഗ്രന്ഥം ബഹാഉള്ളയുടെ അനുയായികൾക്കിടയിൽ ഐക്യംനിലനിർത്തിയെങ്കിലും അബ്ദുൾബഹായുടെ സഹോദരനായ മുഹമ്മദ് അലി അസൂയാലുവായിത്തീരാൻ ഇതു് കാരണമാക്കി. ബഹാഉള്ളയുടെ കാലത്തു് യാഹ്യാ

ചെയ്തതുപോലെ, അബ്ദുൾബഹായുടെകാലത്ത് മുഹമ്മദ് അലിയും ബഹായികൾക്കിടയിൽ അനൈക്യം സൃഷ്ടിക്കുവാൻ ശ്രമിച്ചു. ബഹാഉള്ളയുടെ മകനെന്ന നിലയ്ക്ക് തനിയ്ക്ക് നേതൃത്വത്തിനുവേണ്ടിയുള്ള അവകാശവാദമുന്നയിക്കാൻ കഴിയുമെന്നയാൾ ഭാവിച്ചു. എന്നാൽ അയാളുടെ ഉദ്യമങ്ങൾ വ്യർത്ഥങ്ങളായിരുന്നു. എന്തുകൊണ്ടെന്നാൽ, ബഹാഉള്ളയുടെ ശാസനകളെ അയാൾ അനുസരിക്കാത്തതുകൊണ്ട് ദൈവാവതാരവുമായുള്ള ബാഹ്യബന്ധം വിലപ്പോയില്ല. പ്രബലമായ ഒരു വൃക്ഷത്തിൽ നിന്നുണ്ടായ ഒരു ശാഖ ഫലമൊന്നുമില്ലാതെ ഉണങ്ങി ഉപയോഗശൂന്യമായിത്തീർന്നതു പോലെയായിരുന്നു മുഹമ്മദ് അലിയുടെ അവസ്ഥ. ഉണങ്ങി ഉറഞ്ഞുപോയ ഒരു ശിഖിരംപോലെ അയാൾ വിഛേദിക്കപ്പെടുകയും ത്യജിക്കപ്പെടുകയും ചെയ്തു.

ബഹായികളുടെയിടയിൽ അനൈക്യമുണ്ടാക്കിത്തീർക്കുന്നതിൽ മുഹമ്മദ് അലി പരാജയപ്പെട്ടപ്പോൾ അയാൾ ധർമ്മത്തിൻെറ ശത്രുക്കളുമായി കൂട്ടുചേർന്ന് അബ്ദുൾബഹായെ ദ്രോഹിക്കാൻ ശ്രമിച്ചു.

ഗവണ്മെൻറിനെ തകിടംമറിക്കാൻ അബ്ദുൾബഹാ തൻെറ ചുററും ജനങ്ങളെഅണിനിരത്തുന്നു എന്നാരോപിച്ച് മുഹമ്മദ് അലി ഗുരുവിനെതിരെ ഭരണാധികാരികളുടെ മനസ്സ് വിഷലിപ്തമാക്കി. കാർമൽ മലയിൽ അബ്ദുൾബഹാ ബാബിൻെറ സ്മാരകമന്ദിരത്തിൻെറ പണി ആരംഭിച്ചപ്പോൾ, അദ്ദേഹം ഒരു കോട്ട പണിയുകയാണെന്ന് മുഹമ്മദ് അലി അധികൃതരെ അറിയിച്ചതിനെത്തുടർന്ന് തുർക്കി ഗവർമ്മണ്ട് വിശുദ്ധ ഭൂമിയിലേയ്ക്ക് ഒരു പ്രത്യേകസംഘത്തെ വസ്തുതകൾ അന്വേഷിക്ക

ന്നതിനായി അയച്ചു. പ്രസ്തുത സംഘത്തിൻെറ തലവ നായി വന്ന അഴിമതിക്കാരനായ പട്ടാളമേധാവിയെ കൈക്കൂലി നൽകി സ്വാധീനിക്കുന്നതിൽ മുഹമ്മദ് അലി വിജയിക്കുകയും അബ്ദുൾബഹക്കെതിരായി വ്യാജറിപ്പോർട്ടുകൾ തുർക്കി ഗവൺമെൻറിന് അയച്ചു കൊടുക്കുകയും ചെയ്തു.

ഈ സന്ദർഭത്തിൽ അബ്ദുൾബഹ തൻെറ ജീവിത ത്തിലെ ഓരോ നിമിഷവും ധർമ്മസേവനങ്ങൾക്കായി വിനിയോഗിച്ചുകൊണ്ടിരുന്നു. അദ്ദേഹത്തിൻെറ തൂലി കയിൽനിന്നും നിർഗ്ഗളിച്ചുകൊണ്ടിരുന്ന മനോഹരമായ കുറിപ്പുകൾ ലോകത്തിലെ ആയിരക്കണക്കിന് ബഹാ യികൾക്ക് പ്രചോദനവും സന്തോഷവും പ്രദാനംചെയ്തു. അമൂല്യങ്ങളായ അദ്ദേഹത്തിൻെറ എഴുത്തുകളിൽക്കൂടെ ധർമ്മസേവനത്തിൻെറ പാതയിൽ അവരുടെ കാലടി കളെ നയിക്കുകയും ശക്തിപ്പെടുത്തുകയുംചെയ്തു. കത്തുക ളെഴുതുന്ന കർത്തവ്യത്തിൽനിന്നും മുക്തനാകുമ്പോൾ ഗുരു രോഗികളെ സന്ദർശിക്കുന്നതിലും പാവപ്പെട്ടവരുടെ ആ വശ്യങ്ങൾ നിറവേററിക്കൊടുക്കുന്നതിലും വ്യാപൃതനാ യിരുന്നു. തൻെറ അല്പമായ സ്വത്തിൽനിന്ന് മററുള്ള വരെ അദ്ദേഹം കയ്യയച്ച് സഹായിച്ചിരുന്നു. ആർക്കും ഒരിക്കലും ഗുരുവിൻെറ വീട്ടുപടിക്കൽനിന്ന് നിരാശരാ യ് മടങ്ങേണ്ടിവന്നിട്ടില്ല.

തനിക്കെതിരായി ഉന്നയിക്കപ്പെട്ട വ്യാജമായ ആരോപണങ്ങളെക്കുറിച്ചന്വേഷിക്കാൻ വന്ന ഉദ്യോ ഗസ്ഥസംഘത്തിൻെറ നേരെ യാതൊരു താല്പ ര്യവും അബ്ദുൾബഹ കാണിച്ചില്ല. നേരെമറിച്ച്, മുഹമ്മദ് അലി അവരുടെ നേരെ വലിയ ആദരവ്

കാണിക്കകയും സമ്മാനങ്ങളും ഉപഹാരങ്ങളും അവരുടെ മേൽ ചൊരിയുകയുംചെയ്തു. ഈ നഗരകവാടത്തിൽവച്ച് അബ്ദുൾബഹായെത്തൂക്കിക്കൊല്ലുവാനായി താൻ തിരിച്ചു വരുമെന്ന് ശപഥം ചെയ്തുകൊണ്ടാണ് സംഘമേധാവിയായ ജനറൽ സ്ഥലം വിട്ടത്. ഇത് ഗുരുവിൻെറ ശത്രുക്കൾക്ക് വലിയ ആനന്ദം നൽകിയെങ്കിലും അദ്ദേഹത്തെ സ്നേഹിച്ചിരുന്നവർ വളരെ ഉൽക്കണ്ഠാകുലരായിത്തീർന്നു. സമയവും സന്ദർഭവും ഇനിയും അവശേഷിക്കുന്നതിനാൽ പുണ്യഭൂമിയിൽനിന്നും ഓടിരക്ഷപെടണമെന്ന് പലരും അബ്ദുൾബഹായോട് കേണപേക്ഷിച്ചു. എന്നാൽ, എപ്പോഴും ദൈവത്തിൽ വിശ്വാസമർപ്പിച്ചിരുന്ന ഗുരു അശേഷം ചഞ്ചലിച്ചില്ല. അദ്ദേഹം പറഞ്ഞു:

''കാരാഗൃഹം എനിക്ക് സ്വാതന്ത്ര്യമാണ്. തടവ് എനിക്കൊരു തുറന്നസദസ്സാണ്. വിനയം എനിക്ക് മഹത്വത്തിനു തുല്യമാണ്. വിപത്ത് എനിക്കൊരു സമ്മാനവും മരണം എനിക്ക് ജീവനുമാണ്.''

അബ്ദുൾബഹായെ തൂക്കിലേററാൻആഗ്രഹിച്ച ജനറൽ പുണ്യഭൂമി വിട്ടതിനുശേഷമുണ്ടായ ഒരു യുദ്ധത്തിൽ വച്ച് വധിക്കപ്പെട്ടു. തുർക്കി സാമ്രാജ്യം ഛിന്നഭിന്നമാവുകയും ഒരു പുതിയ ഭരണകൂടം ഭരണകാര്യങ്ങൾ ഏറെറടുക്കുകയുംചെയ്തു. അബ്ദുൾബഹായെ ദ്രോഹിക്കാനും ബഹായികൾക്കിടയിൽ അനൈക്യം സൃഷ്ടിക്കാനും ബഹാഉള്ളയുടെ ഉടമ്പടി ലംഘിച്ച മുഹമ്മദ് അലിയും മററു ചിലരും നടത്തിയ എല്ലാ ഉദ്യമങ്ങളും വിഫലമാക്കപ്പെട്ടു. അവർ അപമാനിതരാകുകയും അവരുടെ കുതന്ത്രങ്ങൾ എല്ലാവരും മനസ്സിലാക്കുകയുംചെയ്തു.

ഭരണത്തിൽ മാററം സംഭവിച്ചതോടെ ദീർഘകാല ത്തെ കാരാഗൃഹവാസത്തിനുശേഷം അബ്ദുൾബഹാ വിമുക്തനായി. കൊടിയ യാതനകൾ സഹിച്ചുകൊണ്ട് ബഹാഉള്ളയുടെ ധർമ്മത്തെ വളരെ വിശ്വസ്തതയോടെ സേവിച്ച ഗുരുവിന് അവസാനം ചുററിസഞ്ചരിക്കുന്നതിനും തൻെറ പിതാവിൻെറ സന്ദേശം മററു രാജ്യങ്ങളിലെ ജനങ്ങൾക്കിടയിൽ എത്തിക്കുന്നതിനുമുള്ള സ്വാതന്ത്ര്യം ലഭിച്ചു. യൂറോപ്പിലും അമേരിക്കയിലും സഞ്ചരിക്കുവാൻ പാശ്ചാത്യരായ ബഹായികൾ അദ്ദേഹത്തോടഭ്യർത്ഥിച്ചു. പ്രായാധിക്യവും ദീർഘകാലത്തെ കാരാഗൃഹവാസത്താലുള്ള ക്ഷീണവും വകവയ്ക്കാതെ അബ്ദുൾബഹ കൃപാപുരസ്സരം അവരുടെ ക്ഷണം സ്വീകരിച്ചു.

പാശ്ചാത്യപര്യടനത്തിനിടയിലുടനീളം അബ്ദുൾബഹ ആയിരക്കണക്കായ ജനങ്ങളോട് ബഹായിധർമ്മത്തെക്കുറിച്ച് സംസാരിച്ചു. ഒരുദിവസം തന്നെ അനവധി പ്രഭാഷണങ്ങൾ അദ്ദേഹം ചെയ്യുമായിരുന്നു. അദ്ദേഹത്തെ ഒരുനോക്കുകാണുന്നതിനും ആവേശജനകങ്ങളായ അദ്ദേഹത്തിൻെറ പ്രസംഗങ്ങൾകേൾക്കുന്നതിനും ബഹായികളും ബഹായികളല്ലാത്തവരുമായ ധാരാളംആളുകൾ വളരെദൂരസ്ഥലങ്ങളിൽനിന്നുപോലുംവന്നിരുന്നു. എവിടെയെല്ലാം അദ്ദേഹം പോയിരുന്നുവോ അവിടെയെല്ലാം പ്രഭാതം മുതൽ പ്രദോഷംവരെ ധർമ്മപ്രബോധനം ചെയ്യുന്നതിൽ അബ്ദുൾബഹ വ്യാപൃതനായിരുന്നു. ജ്വരബാധിതനായ അവസരത്തിൽ വിശ്രമിക്കണമെന്ന് സ്നേഹിതന്മാർ കേണപേക്ഷിച്ചപ്പോൾപോലും അദ്ദേഹം തന്നെക്കുറിച്ചു ചിന്തിച്ചില്ല.

പാശ്ചാത്യലോകത്തിലെ ആദ്യത്തെ ബഹായി ദേവാലയത്തിൻെറ ശിലാസ്ഥാപനകർമ്മം അമേരിക്കയിൽ അബ്ദുൾബഹ നിർവ്വഹിച്ചു. ഈ മനോഹര മന്ദിരം ഇന്നു് ദൈവീക ധർമ്മമഹത്വത്തിനായി സമർപ്പിക്കപ്പെട്ടിരിക്കുന്നു.

യൂറോപ്പിലും അമേരിക്കയിലും അബ്ദുൾബഹാ നടത്തിയ പര്യടനം അത്ഭുതകരങ്ങളായ ഫലങ്ങൾ ഉളവാക്കി. ധാരാളം രാജ്യങ്ങളിൽ ബഹായിധർമ്മം സ്ഥാപിക്കപ്പെട്ടു. അബ്ദുൾബഹാ മൺമറയുന്നതിനു മുമ്പായി ഈ പുതിയ സന്ദേശം മററു രാജ്യങ്ങളിലേയ്ക്കും പകരുന്നതിനായി അദ്ദേഹം വിശ്വാസികളെ പ്രോത്സാഹിപ്പിച്ചു.

1921 നവമ്പർ 28-ാം തീയതി വിശുദ്ധഭൂമിയിൽ വച്ചു് ഗുരു ദേഹവിയോഗം ചെയ്തു. അദ്ദേഹം തൻെറ ജീവിതകാലത്തു് നിർമ്മിച്ച ബാബിൻെറ സ്മാരകമന്ദിരത്തിൻെറ ഉള്ളറയിൽ, ബാബിൻെറ ഭൗതികാവശിഷ്ടങ്ങൾ സംസ്കരിച്ചിരിക്കുന്നതിൻെറ തൊട്ടടുത്ത മുറിയിൽ അബ്ദുൾബഹ അന്ത്യവിശ്രമം കൊള്ളുന്നു.

അബ്ദുൾബഹാ ദൈവീകധർമ്മത്തിൻെറ വ്യാഖ്യാതാവും, ബഹാഉള്ളയുടെ ലിഖിതങ്ങളുടെ അർത്ഥപ്രകാശകനും, അദ്ദേഹത്തിൻെറ പ്രബോധനങ്ങളുടെ ഉത്തമദൃഷ്ടാന്തവും ആയിരുന്നു. "ദൈവത്തിൻെറ നിഗൂഢ രഹസ്യം" എന്നു് ബഹാഉള്ള അദ്ദേഹത്തെ വിളിച്ചിരുന്നു.

## ഷോഘി എഫൻഡി— ധർമ്മത്തിൻെറ സംരക്ഷകൻ

അബ്ദുൾബഹാ ബഹായികൾക്കു് സ്നേഹനിധിയായ ഒരു പിതാവിനെപ്പോലെയായിരുന്നു. അദ്ദേഹത്തിൻെറ

നിര്യാണം ലോകത്തെമ്പാടുമുള്ള ബഹായികളിൽ ദു:ഖം ഉളവാക്കി. അബ്ദുൾബഹായുടെ മരണം മുപ്പതുവർഷക്കാലം നീണ്ടുനിന്നു. അക്കാലത്തു് അദ്ദേഹത്തിന്റെ പിഴ പററാത്ത നേതൃത്വത്തിൻകീഴിൽ ബഹായികൾ പുരോഗമിക്കുകയും ബഹാഉള്ളയുടെ പ്രബോധനങ്ങളെക്കുറിച്ചുള്ള അവരുടെ അറിവു് ഗാഢമായിത്തീരുകയും ചെയ്തു. അബ്ദുൾബഹ ഇഹലോകവാസം വെടിഞ്ഞതോടെ അവർ, സ്നേഹനിധികളും വിവേകികളുമായ മാതാപിതാക്കളെ നഷ്ടപ്പെട്ട, അനാഥ ശിശുക്കളെപ്പോലെയായിത്തീർന്നു. എന്നാൽ, ധർമ്മത്തിന്റെ ശത്രുക്കളും ബഹാഉള്ളയുടെ പരസ്പര ഉടമ്പടി ലംഘിച്ചവരും തങ്ങളുടെ ദുഷിച്ച പദ്ധതികൾ നടപ്പിലാക്കാൻ ഏററവും പററിയ അവസരം ഇതുതന്നെയാണെന്നു് ചിന്തിച്ചുറച്ചു. ബഹായികളുടെ ഐക്യം സംരക്ഷിക്കുന്നതിനു് അബ്ദുൾബഹാ അവിടെ ഇല്ലാത്തതിനാൽ ധമ്മത്തെ ആക്രമിക്കുവാൻ എളുപ്പമായിരിക്കുമെന്നു് അവർ വിചാരിച്ചു. എന്നാൽ ഈ യുഗത്തിലെ തന്റെ ധർമ്മത്തിന്റെ ഐക്യത്തിനു് യാതൊരു ഭംഗവുമുണ്ടാകാൻ ദൈവം അനുവദിക്കുകയില്ലെന്ന കാര്യം അവരറിഞ്ഞിരുന്നില്ല.

ബഹാഉള്ളയുടെ അനുയായികൾക്കിടയിൽ ഐക്യം നില നിന്നു പോരുന്നതിലേയ്ക്കു് വേണ്ടതെല്ലാം അബ്ദുൾബഹാ മുൻകൂട്ടി ശരിപ്പെടുത്തിയിരുന്നു. ലോകം മുഴുവനുമുള്ള ബഹായികളുമായി അദ്ദേഹം ദൃഢമായ ഒരു ഉടമ്പടി ഉണ്ടാക്കിയിരുന്നു. "ഒസ്യത്തും പ്രമാണവും" എന്ന അത്ഭുതകരമായ തന്റെ കുറിപ്പടിയിൽക്കൂടെ അദ്ദേഹം പൗത്രനായ ഷോഘി എഫൻഡിയെ ദൈവീക ധർമ്മത്തിന്റെ സംരക്ഷകനായി നിയോഗിച്ചിരുന്നു.

അബ്ദുൾബഹയുടെ ദേഹവിയോഗത്തോടുകൂടി ബഹായികൾക്ക് സ്നേഹസമ്പന്നനായ ഒരു പിതാവിനെ നഷ്ടപ്പെട്ടു. എന്നാൽ ഷോഘി എഫൻഡിയിൽ അവർ ഒരു "യഥാർത്ഥ സഹോദരനെ" കണ്ടെത്തി.

അബ്ദുൾബഹായുടെ അനുഗൃഹീത കുടുംബത്തിലാണ് ഷോഘിഎഫൻഡി ജനിച്ചത്. അദ്ദേഹത്തിൻെറ മാതാവ് അബ്ദുൾബഹയുടെ പുത്രിയും പിതാവ് ബാബിൻെറ ഏററവും അടുത്ത ഒരു ബന്ധുവുമായിരുന്നു. "രണ്ടു സമുദ്രങ്ങളുടെ സംഗമസ്ഥാനത്തുനിന്നും പ്രകാശിക്കുന്നഅത്ഭുതകരവും അത്യുത്തമവും അമൂല്യവുമായ രത്നമെന്നും, രണ്ടുപരിശുദ്ധ വൃക്ഷങ്ങളിൽ നിന്നുംപൊട്ടിമുളച്ച പുണ്യശിഖരമെന്നും" ആണ് അബ്ദുൾബഹ അദ്ദേഹത്തെ സംബോധന ചെയ്തിരിക്കുന്നത്. എന്തുകൊണ്ടെന്നാൽ, അദ്ദേഹത്തിൽ ബാബിൻെറയും ബഹാഉള്ളയുടെയും കുടുംബങ്ങൾ സംഗമിക്കുന്നു. അബ്ദുൾബഹയുടെ നേരിട്ടുള്ള ശ്രദ്ധയിലും മേൽനോട്ടത്തിലുമാണ് ഷോഘി എഫൻഡി വളർന്നുവന്നത്. അബ്ദുൾബഹ ദിവംഗതനാകുന്നതിനു വളരെ മുമ്പുതന്നെ ഷോഘി എഫൻഡിയിൽ മഹത്വത്തിൻെറ ലക്ഷണങ്ങൾ പലരും ദർശിച്ചുവെങ്കിലും, ഏതൊരു പദവിയിലേയ്ക്കാണ് അബ്ദുൾബഹ അദ്ദേഹത്തെ സജ്ജമാക്കിക്കൊണ്ടിരുന്നത് എന്നതിനെക്കുറിച്ച് ആരും ബോധവാന്മാരായിരുന്നില്ല. താൻ മനസ്സിലാക്കിയത് ശരിയാണെങ്കിൽ, ബൈബിളിൽ സൂചിപ്പിച്ചിട്ടുള്ള ഒരു പ്രവചനം അനുസരിച്ചു് അബ്ദുൾബഹയുടെ കാലശേഷം ധർമ്മത്തിൻെറ ചുക്കാൻ പിടിക്കാൻ നിയോഗിക്കപ്പെട്ട ഒരു ശിശു ഇപ്പോൾ ജീവിച്ചിരിക്കുന്നുണ്ടാകണം എന്നു് അമേരിക്കയിലെ ഒരു ബഹായി വനിത ഒരിക്കൽ ഗുരുവിനോടു് എഴുതി ചോദിക്കുകയുണ്ടായി. 'നിങ്ങൾ പറ

ഞ്ഞതു് ശരിയാണു്, അനുഗ്രഹീതനായ ആ ശിശു ജീവി ച്ചിരിപ്പുണ്ടു്. താമസിയാതെ അവൻ തന്റെ പ്രഭയാൽ ലോകത്തെ ദീപ്തമാക്കും' എന്നു് ഗുരു മറുപടി നൽകി. അനുഗ്രഹീതനായ ആ ശിശു ''ദൈവീകധർമ്മം മഹനീയ തയിലേയ്ക്കുയർത്തും'' എന്നു് അബ്ദുൾബഹാ മറ്റൊരാൾ ക്കും ഉറപ്പുനൽകിയിരുന്നു.

പ്രിയങ്കരനായ ഗുരു തന്റെ 'ഒസ്യത്തും പ്രമാണവും' എഴുതുന്ന കാലത്തു് ഷോഘി എഫൻഡി ഒരു ബാലനാ യിരുന്നു. ധർമ്മസംരക്ഷകനെന്നപദവിയിലെത്തുമ്പോൾ അദ്ദേഹത്തിനു് 24 വയസ്സു മാത്രമേ പ്രായമുണ്ടായിരുന്നു ള്ളൂ. എന്നാൽ ബഹാഉള്ളയാൽ എപ്പോഴും അനുഗ്രഹീത നായിരുന്നതുകൊണ്ടു് പ്രായത്തിന്റെ പോരായ്മ ഒരു പ്രശ്ന മായിരുന്നില്ല. അബ്ദുൾബഹ ഷോഘി എഫൻഡിയെ 'ഭൂമിയിൽ ദൈവത്തിന്റെ അടയാളം' എന്നു വിളിക്കുക യും അദ്ദേഹത്തെ അനുസരിക്കുന്നവർ ദൈവത്തെയും അ നുസരിക്കുന്നതായിരിക്കും എന്നു് പറയുകയുംചെയ്തു. ഷോഘി എഫൻഡിയുടെ മഹത്തായ ജ്ഞാനവും ആത്മീ യമായ നേതൃത്വവും കൊണ്ടാണു് ബഹാഉള്ളയുടെ സന്ദേ ശം ലോകത്തിലെ എല്ലാ രാജ്യങ്ങളിലും പ്രചരിക്കാനി ടയായതു്.

അബ്ദുൾബഹ ഇഹലോകവാസം വെടിയുമ്പോൾ, ഷോഘി എഫൻഡി ഇംഗ്ലണ്ടിൽ ഓക്സ്ഫോർഡ് സർവ്വ കലാശാലയിൽ പഠിക്കുകയായിരുന്നു. പ്രിയങ്കരനായ ഗുരുവിനെ തന്റെ ജീവിതകാലം മുഴുവൻ സേവിക്കുക യും, ബഹായിധർമ്മത്തിലെ വിശുദ്ധ ലിഖിതങ്ങൾ, അവ അറബി ഭാഷയിലോ പേർഷ്യൻ ഭാഷയിലോ വാ യിച്ചു മനസ്സിലാക്കാൻ കഴിയാത്ത ആയിരക്കണക്കായ

വിശ്വാസികൾക്കവേണ്ടി, ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്തുവാൻ കഴിവുണ്ടാകുകയുംചെയ്യുക എന്നതായിരുന്നു അദ്ദേഹത്തിന്റെ സ്നേഹപൂർവ്വമായ അഭിലാഷം. അബ്ദുൾബഹായുടെ ദേഹവിയോഗത്തെക്കുറിച്ചുള്ള വാർത്ത ഷോഘി എഫൻഡിക്ക് വലിയൊരാഘാതമായതിനാൽ അദ്ദേഹത്തിനു അസുഖം ബാധിച്ചു. ഗുരുവിന്റെ ആകസ്മികമായ വേർപാടുമൂലമുണ്ടായ ആഘാതത്തിൽ നിന്നു് പൂർണ്ണസുഖം പ്രാപിക്കുന്നതിനുമുമ്പുതന്നെ അദ്ദേഹം വിശുദ്ധ ഭൂമിയിൽ തിരിച്ചെത്തുകയും, ദൈവീക ധർമ്മത്തിന്റെ സംരക്ഷകനെന്ന ഭാരിച്ച ഉത്തരവാദിത്വം അബ്ദുൾബഹ തന്നിൽ നിക്ഷേപിച്ചിരിക്കുന്നതായി മനസ്സിലാക്കുകയുംചെയ്തു. എന്നാൽ, ദൈവം ആരെയെങ്കിലും ഒരു കർത്തവ്യം ഭൂമിയിൽനിർവ്വഹിക്കാനായി ഏല്പിക്കുമ്പോൾ, അതു് പൂർത്തീകരിക്കാനുള്ള ശക്തിയും അവക്ക നല്കുന്നു. നിരവധി ആഴ്ചകൾധ്യാനത്തിലും പ്രാർത്ഥനയിലും കഴിച്ചുകൂട്ടിയശേഷം ഷോഘിഎഫൻഡി തന്റെ ജീവിതത്തിലെ മഹത്തായ സേവനം ആരംഭിക്കാൻ തയ്യാറായി. ദിവ്യമായ ജ്ഞാനവും പ്രചോദനവും കൊണ്ടു് തന്റെ ധർമ്മത്തിനുവേണ്ടിയുള്ള ഓരോ ചുവടുവയ്പിലും അദ്ദേഹത്തെ ദൈവം അനുഗ്രഹിച്ചു.

36 വർഷത്തെ തന്റെ രക്ഷാധികാരത്തിനിടയിൽ ഷോഘി എഫൻഡിക്ക് ധർമ്മപുരോഗതിയെക്കുറിച്ചല്ലാതെ മററു യാതൊരു ചിന്തയുമില്ലായിരുന്നു മററു കാര്യങ്ങൾക്കായി സമയം നീക്കിവയ്ക്കാതെ രാപകൽഅദ്ദേഹം പ്രവർത്തിച്ചു. അദ്ദേഹത്തിന്റെ വ്യക്തിജീവിതം വളരെ ലളിതമായിരുന്നു. ദിനംപ്രതി ഒരുനേരത്തെ ആഹാരത്തിൽ കൂടുതൽ അദ്ദേഹം സാധാരണ കഴിക്കാറുണ്ടായിരുന്നില്ല. രാത്രി ഏതാനുംമണിക്കൂറുകൾ മാത്രമെ ഉറങ്ങാ

റുണ്ടായിരുന്നുള്ളു. ബാക്കി സമയമെല്ലാം അനവരതം വളർന്നുകൊണ്ടിരിക്കുന്ന ബഹാഉള്ളയുടെ ധർമ്മപ്രവർത്തനങ്ങൾക്കായി വിനിയോഗിച്ചുകൊണ്ടിരുന്നു. അദ്ദേഹം ചെയ്തുതീർക്കുന്ന പ്രവർത്തികളുടെവ്യാപ്തി നാൾക്കുനാളും കൊല്ലംതോറും വർദ്ധിച്ചുവരുന്നതു് കണ്ടെത്തപ്പെട്ടവർ ദൈവത്തിന്റെ പ്രത്യേക ശക്തികൊണ്ടല്ലാതെ ഒരു സാധാരണ മനുഷ്യനു് ഇത്ര വിപുലമായ സേവനങ്ങളനുഷ്ഠിക്കാൻ കഴിയുകയില്ലെന്നു് മനസ്സിലാക്കി.

അബ്ദുൾബഹായുടെ കാലശേഷം തങ്ങളുടെ അവിശുദ്ധമായ പദ്ധതികൾ നടപ്പിലാക്കാൻ പ്രതീക്ഷിച്ചിരുന്ന ധർമ്മത്തിന്റെ ശത്രുക്കൾ, ബഹാഉള്ളയുടെ ധർമ്മം ഷോഘി എഫൻഡിയുടെ ഉരുക്കുകരങ്ങളിൽ സുരക്ഷിതമാണെന്നു് വേഗംതന്നെ മനസ്സിലാക്കി. 'ബഹാഉള്ളയുടെ ലോകവ്യവസ്ഥ സ്ഥാപിക്കുന്നതിനുവേണ്ടി എങ്ങിനെ ഒത്തൊരുമിച്ചു് പ്രവർത്തിക്കാമെന്നും, അബ്ദുൾബഹ 'ദിവ്യപദ്ധതി' എന്ന തന്റെ കുറിപ്പടിയിൽ സൂചിപ്പിച്ചിട്ടുള്ളനിർദ്ദേശങ്ങൾ എങ്ങനെ പ്രാവർത്തികമാക്കാമെന്നും ലോകബഹായികളെ അദ്ദേഹമാണു പഠിപ്പിച്ചതു്. ദേഹവിയോഗത്തിനു മുമ്പായി ഗുരു ബഹായികൾക്കെഴുതിയ പ്രസ്തുതകുറിപ്പടിയിൽ, ധർമ്മത്തിന്റെ പുരോഗതിക്കുവേണ്ടി ഉണർന്നു പ്രവർത്തിക്കാനും സ്വന്തം ഭവനങ്ങളെയും സ്വന്തം സുഖഭോഗങ്ങളെയും ത്യജിച്ചു് ബഹാഉള്ളയുടെ സന്ദേശം ലോകത്തിന്റെ വിദൂരകോണുകളിൽ എത്തിക്കുവാനും എല്ലാവരോടും ആഹ്വാനം ചെയ്തിട്ടുണ്ടു്. മഹത്തായ ഈ കർത്തവ്യത്തിന്റെ നിർവ്വഹണച്ചുമതല ഏറ്റെടുക്കുന്നതിനായി ഷോഘി എഫൻഡി ബഹായികളെ വർഷങ്ങളോളം പരിശീലിപ്പിച്ചു പ്രാദേശികവും ദേശീയവുമായ സഭകളിലൂടെ

എങ്ങനെ പ്രവർത്തിക്കണമെന്നു് അദ്ദേഹം അവരെപഠിപ്പിച്ചു. എന്തുകൊണ്ടെന്നാൽ, ഒരു ഏകീകൃത സംഘമായി പ്രവർത്തിക്കാൻ ബഹായികൾ പരിചയിച്ചില്ലെങ്കിൽ ഏതുകാര്യവും സാധിക്കുന്നതിനു് അവർക്ക് സാദ്ധ്യമാകാതെ വരും. അങ്ങിനെ, അവർ ഈ മഹത്തായ സംരംഭത്തിനു് തയ്യാറായിക്കഴിഞ്ഞപ്പോൾ, ബഹാഉള്ളയുടെ പതാക ഉയർത്തിപ്പിടിച്ചുകൊണ്ടു് ഭൂഗോളത്തിന്റെ നാനാഭാഗങ്ങളിലേയ്ക്കുമായി വ്യാപിക്കുവാൻ സംരക്ഷകൻ അവരെ പ്രോത്സാഹിപ്പിച്ചു അദ്ദേഹത്തിന്റെ മാർഗ്ഗദർശനത്തിൻകീഴിൽ, നൂറുകണക്കിനു് ബഹായികൾ എല്ലായിടത്തുമുള്ള ജനങ്ങൾക്കു് ഈ നൂതനസന്ദേശം എത്തിച്ചുകൊടുക്കുന്നതിനായി ധർമ്മത്തിന്റെ ദീപശിഖയുമേന്തി വിദൂരങ്ങളായ ഭൂവിഭാഗങ്ങളിലും ദ്വീപുകളിലും താമസമുറപ്പിച്ചു.

അബ്ദുൾബഹ മൺമറയുമ്പോൾ, ബഹായി ധർമ്മം 35രാജ്യങ്ങളിൽ പ്രചരിച്ചിട്ടുണ്ടായിരുന്നു. എന്നാൽ, സ്നേഹനിധിയായ സംരക്ഷകന്റെ ജീവിതകാലത്തു് ബഹാഉള്ളയുടെ സന്ദേശം ലോകത്തിലെ 251–ൽ അധികം രാജ്യങ്ങളിലേയ്ക്കു് വ്യാപിക്കുകയുണ്ടായി. അബ്ദുൾബഹാ "ദിവ്യപദ്ധതി" എന്ന കുറിപ്പടിയിൽ സൂചിപ്പിച്ചിട്ടുള്ള എല്ലാ പ്രദേശങ്ങളും ഇതിൽ ഉൾപ്പെടുന്നുണ്ടു്.

ധർമ്മത്തിന്റെ സേവനത്തിനുവേണ്ടി ഉണർന്നു പ്രവർത്തിക്കാനും ഭൂഗോളത്തിന്റെ എല്ലാ ഭാഗങ്ങളിലും ധർമ്മത്തിന്റെ പതാക സ്ഥാപിക്കുന്നതുവരെ ഒരു നിമിഷംപോലും വിശ്രമിക്കാതിരിക്കുവാനും ആണു് 'ഒസ്യത്തും പ്രമാണവും'എന്ന ലിഖിതത്തിലൂടെ അബ്ദുൾബഹാ ലോകത്തിലെ ബഹായികളോടു് ആഹ്വാനം ചെയ്യുന്നതു്.

നമ്മുടെ പ്രിയങ്കരനായ സംരക്ഷകൻ ഗുരുവിൻെറ ഈ ആഹ്വാനം നടപ്പിലാക്കിക്കൊണ്ടു് തൻെറ ജീവിതകാലം മുഴുവനും, ജീവിതത്തിലെ അന്ത്യനിമിഷംവരെയും പ്രവർത്തിച്ചുകൊണ്ടിരുന്നു. വിശുദ്ധഭൂമിയിലെ ബഹായി സ്ഥാപനങ്ങളുടെ നിർമ്മാണത്തിനുവേണ്ട സാധന സാമഗ്രികൾ സമാഹരിക്കുന്ന സംരംഭത്തിലേർപ്പെട്ടിരിക്കവെ ലണ്ടനിൽവച്ചു് 1957 നവമ്പർ 4-ാംതീയതി അദ്ദേഹം ദിവംഗതനായി.

36 കൊല്ലത്തെ തൻെറ സംരക്ഷണപ്രവർത്തനങ്ങൾ കൊണ്ടു് ബഹാഉള്ളയുടെ വിശ്വധർമ്മത്തിനു് ഉറപ്പുള്ള ഒരസ്ഥിവാരമുണ്ടായിരിക്കുന്നുവെന്നും തൻെറ കാലശേഷവും ബഹായികൾക്കു് തൻെറ പ്രവർത്തനങ്ങൾ തുടർന്നു് നടത്താനാവുമെന്നും ഉറപ്പുവന്നതിനുശേഷമായിരുന്നു സംരക്ഷകൻ നമ്മെ വിട്ടുപിരിഞ്ഞതു്. ഒരു കപ്പലിൻെറ വിദഗ്ദനായ കപ്പിത്താനെപ്പോലെ, തൻെറ വേർപാടിനു മുമ്പായി നാം അനുവർത്തിക്കേണ്ടതായ ആജ്ഞകൾ അദ്ദേഹം കല്പിക്കുകയും നമുക്കുവേണ്ട നിർദ്ദേശങ്ങൾ നൽകുകയുംചെയ്തു. വഴിതെററിപ്പോകുമെന്നുള്ള യാതൊരു ഭയാശങ്കകൾക്കുമിടമില്ലാത്തവിധം നാം നീങ്ങേണ്ടതായ രീതിയേയും മാർഗ്ഗത്തേയും സംബന്ധിച്ച വ്യക്തമായ നിർദ്ദേശങ്ങൾ സംരക്ഷകൻതന്നെ നമുക്കു നൽകിയിരിക്കുന്നു. അദ്ദേഹത്തിൻെറ ആത്മീയസംരക്ഷണത്തിൻകീഴിൽ ദൈവത്തിൻെറ ഈ പെട്ടകം തീർച്ചയായും അതിൻെറ ലക്ഷ്യത്തിലെത്തിച്ചേരുകതന്നെ ചെയ്യും. തൻെറ ജീവിതകാലത്തു് ഷോഘി എഫൻഡി ഒരു ദശവത്സരപദ്ധതി ആസൂത്രണംചെയ്തു. 1963-ൽ ആണു് അതു് പൂർത്തിയായതു്. ബഹായിധർമ്മം അതുവരെ സ്ഥാപിക്കപ്പെടാത്ത ദ്വീപുകളിലേയ്ക്കും പ്രവിശ്യകളിലേയ്ക്കും ബഹാഉള്ളയുടെ

സന്ദേശം എത്തിക്കുന്നതിനായി ലോകത്തിലെ എല്ലാ ബഹായികളും ഒത്തൊരുമിച്ച് പ്രവർത്തിക്കുക എന്നതായിരുന്നു പ്രസ്തുത പദ്ധതിയുടെ ലക്ഷ്യം. പദ്ധതിയുടെ പുരോഗതി അതിന്റെ ആദ്യഘട്ടങ്ങളിൽ സംരക്ഷകന്റെ നേരിട്ടുള്ള മേൽനോട്ടത്തിലാണു് നടന്നതു്. അദ്ദേഹം ദിവംഗതനാകുന്നതിനുമുമ്പു് ലോകത്തിന്റെ വിവിധ ഭാഗങ്ങളിലായി 4200-ൽപരം കേന്ദ്രങ്ങൾ സ്ഥാപിക്കപ്പെടുകയും 200-ൽപരം വ്യത്യസ്ത ഭാഷകളിലേക്കു് ബഹായി സാഹിത്യങ്ങൾ പരിഭാഷപ്പെടുത്തുകയും ഉണ്ടായി.

ബഹായിധർമ്മത്തിന്റെ ലോകകേന്ദ്രമായ വിശുദ്ധ ഭൂമിയിൽ, ബാബിന്റെ സമാധിസ്ഥാനത്തിനു് മുകളിലായി മനോഹരമായ ഒരുസ്മാരകഗോപുരം സംരക്ഷകൻ പടുത്തുയർത്തി. അതിനുപുറമെ, ബാബിന്റേയും ബഹാഉള്ളയുടെയും മൂലകൃതികളും അമൂല്യങ്ങളായ മററു് സ്മാരകാവശിഷ്ടങ്ങളും സൂക്ഷിച്ചിരിക്കുന്ന ഒരു 'അന്തർദ്ദേശീയ ചരിത്രരേഖാലയവും' നിർമ്മിച്ചു. ഈ മനോഹര മന്ദിരങ്ങളും അതിനു് ചുററുമുള്ള ഹൃദയഹാരിയായ ഉദ്യാനങ്ങളും ലോകത്തിലുള്ള അപൂർവ്വദൃശ്യങ്ങളിലൊന്നാണു്. ഇതെല്ലാം സന്ദർശിക്കുന്നതിനായി ആയിരക്കണക്കിനാളുകൾ ഓരോ വർഷവും ഇവിടെ വന്നുചേരുന്നു.

27 ധർമ്മഹസ്തങ്ങളെ (Hands of the Cause) നിയമിച്ചതോടെയാണു് ഷോഗി എഫൻഡി തന്റെ കർത്തവ്യം പൂർത്തീകരിച്ചതു്. ധർമ്മത്തിന്റെ "മുഖ്യ കാര്യസ്ഥന്മാർ" (Chief Stewards) എന്നാണു് അവരെ അദ്ദേഹം വിശേഷിപ്പിച്ചിട്ടുള്ളതു്. ധർമ്മസംരക്ഷണവും ബഹാഉള്ളയുടെ പ്രബോധനങ്ങളുടെ പ്രചരണവും സംബ

ന്ധിച്ചുള്ള ഉത്തരവാദിത്വം അദ്ദേഹം അവരിൽ അർപ്പിച്ചു. സംരക്ഷകൻ ദിവംഗതനായപ്പോഠം, പുണ്യഭൂമിയിൽ താമസിച്ചുകൊണ്ടു് ലോക കേന്ദ്രത്തിലെ പ്രവർത്തനങ്ങഠംക്കു് നേതൃത്വം നൽകാനായി, ഈ ധർമ്മഹസ്തങ്ങഠം 9 പേരടങ്ങുന്ന ഒരു സംഘത്തെ അവരിൽനിന്നും തിരഞ്ഞെടുത്തു. 'രക്ഷകർത്തൃത്വം വഹിക്കുന്നവർ' എന്നാണു് അവരെ വിളിക്കപ്പെട്ടിരുന്നതു്. ശേഷിച്ച ധർമ്മ ഹസ്തങ്ങഠം സംരക്ഷകൻെറ ദശവത്സരപദ്ധതിയുടെ വിജയത്തിനായി ലോകത്തിൻെറ നാനാഭാഗങ്ങളിലേയ്ക്കും സഞ്ചരിച്ചു.

1963–ൽ സമാപിച്ച ദശവത്സരപദ്ധതി ബഹായിധർമ്മത്തിൻെറ ചരിത്രത്തിൽ പുതിയ ഒരു നാഴികക്കല്ലായിരുന്നു. ബഹാഉള്ള തൻെറ ദൗത്യം പ്രഖ്യാപിച്ചിട്ടു് ശരികച്ചും നൂറു വർഷം കഴിഞ്ഞിരുന്നു. ലോകബഹായികഠം ആ വർഷം ആദ്യത്തെ അന്തർദ്ദേശീയ നീതിന്യായാലയത്തെ തെരഞ്ഞെടുത്തു. ഈ പരമോന്നതസഭ ദൈവത്തിൻെറ നേരിട്ടുള്ള മാർഗ്ഗനിർദ്ദേശങ്ങഠംക്കു് വിധേയമായതിനാൽ അതിൻെറ തീരുമാനങ്ങഠംക്കു് അപ്രമാദിത്വം ഉണ്ടായിരിക്കുമെന്നു് അബ്ദുഠംബഹ നമുക്കു് ഉറപ്പു തന്നിട്ടുണ്ടു്.

ഈ വിശിഷ്ടസംഭവം ആഘോഷിക്കുന്നതിനായി 1963 ഏപ്രിൽ 28 മുതൽ മേയ് 2വരെ ലണ്ടനിൽവച്ചു നടന്ന വമ്പിച്ച ആഘോഷപരിപാടികളിൽ പങ്കെടുക്കാനായി ലോകത്തിലെ എല്ലാ ബഹായികളെയും ക്ഷണിച്ചിരുന്നു. ലോകത്തിൻെറ നാനാഭാഗങ്ങളിൽനിന്നായി 6200–ൽപരം ജനങ്ങഠം ഈ പ്രസിദ്ധമായ ആഘോഷത്തിൽ സംബന്ധിച്ചിരുന്നു. ഈ ഉജ്ജ്വലമായ ആഘോ

ഷങ്ങളിലൂടെ മനുഷ്യവർഗ്ഗത്തിൻെറ ഐക്യം സമ്പൂർത്ത മായിത്തീരുകയായിരുന്നു. വിവിധ വർഗ്ഗങ്ങളിൽനിന്നും പശ്ചാത്തലങ്ങളിൽനിന്നുംവന്ന ജനങ്ങൾ അവരവരുടെ ദേശീയ വേഷവിധാനത്താൽ ബഹാഉള്ളയുടെ ഒരു സുന്ദ രമായ ഉദ്യാനമറയി ്രൂപം പ്രാപിച്ചു. അനവധി വിജയ ങ്ങളും നേട്ടങ്ങളുംകൊണ്ടു് പ്രബലമായ ദശവത്സര ആത്മീയ സാഹസികയത്നത്തിൻെറ ഉപജ്ഞാതാവായ നമ്മുടെ പ്രിയപ്പെട്ട സംരക്ഷകൻ ഷോഘി എഫൻഡി യുടെ അമൂല്യസ്മരണയ്ക്കനുയോജ്യമായ ഒരു പൂച്ചെണ്ടായി രുന്നു ലോകബഹായി സമ്മേളനത്തിൽ സംബന്ധിച്ചി രുന്ന വർണ്ണപ്പൊലിമയണിഞ്ഞ ശ്രോതാക്കൾ.

പ്രിയങ്കരനായ സംരക്ഷകൻെറ അശ്രാന്തവും നിര ന്തരവുമായ പരിശ്രമങ്ങൾ ദൈവീകധർമ്മത്തിൻെറ അഭൂതപൂർവ്വമായ ഈ പുതിയ വികാസത്തിനായി ലോ കബഹായികളെ നല്ലവണ്ണം സന്നദ്ധരാക്കിയിരിക്കു ന്നു. ഷോഘി എഫൻഡി ശിശുവായിരിക്കുമ്പോൾ അബ്ദുൾബഹ ദീർഘദർശനം ചെയ്തിരിക്കുന്നതുപോലെ തന്നെ, ദൈവധർമ്മത്തെ അദ്ദേഹം ഉൽകൃഷ്ടമായ പദവി യിലേയ്ക്കുയർത്തി.

## മാനവരാശിയുടെ ഏകത്വം

ബഹാഉള്ള മനുഷ്യവർഗ്ഗത്തിൻെറ ഏകത്വത്തെക്കുറി ച്ച് നമ്മെ പഠിപ്പിച്ചു. എല്ലാ മനുഷ്യരും ഏകദൈവ ത്തിൻെറ സന്തതികളാണ്. ഒരു സ്വർഗ്ഗീയ പിതാവിൽ നാം വിശ്വസിക്കുന്നുവെങ്കിൽ, നാം പരസ്പരം സഹോ ദരീസഹോദരന്മാരായും ഒരേകുടുംബത്തിലെ—മനുഷ്യകുടും ബത്തിലെ—അംഗങ്ങളായും അംഗീകരിക്കേണ്ടിയിരി ക്കുന്നു.

ബഹാഉള്ള നമ്മുടെമേൽ ഐക്യത്തിൻെറ പ്രകാശം ചൊരിയുന്നതിനുമുമ്പായി, തങ്ങൾ മററുള്ളവരിൽനിന്ന് വ്യത്യസ്തരാണെന്ന് ജനങ്ങൾ ചിന്തിക്കുവാൻ പല കാര ണങ്ങൾ ഉണ്ടായിരുന്നു. തങ്ങളുടെ ചർമ്മത്തിനു് വെളുപ്പ നിറമായതിനാൽ, അവർ കറുപ്പോ മഞ്ഞയോ തവിട്ടോ നിറമുള്ളവരേക്കാൾ മെച്ചമാണെന്ന് ചിലർ ചിന്തിച്ചു. ഈ മനോഭാവം ശരിയല്ലെന്ന് ബഹാഉള്ള പറഞ്ഞു. മനു ഷ്യൻ അവൻെറ നിറം ഹേതുവായിട്ട് വ്യത്യസ്തനല്ല. വ്യത്യസ്തതയുണ്ടെങ്കിൽ, അതു് ഓരോരുത്തർക്കും ലഭിച്ചി ട്ടുള്ള വിദ്യാഭ്യാസത്തിൻെറ തോതു് വ്യത്യാസംകൊണ്ടാ ണ്; അല്ലാതെ അവരുടെ ചർമ്മത്തിനു് വ്യത്യസ്തങ്ങളാ യ നിറങ്ങളുള്ളതുകൊണ്ടല്ല. വിവിധ നിറങ്ങളിലുള്ള ലോകജനത ഒരു പൂന്തോട്ടത്തിലെ വിവിധ നിറങ്ങളിലു ള്ള പുഷ്പങ്ങളെപ്പോലെയാണ്. ഒരു തോട്ടത്തിലെ എ ല്ലാ പുഷ്പങ്ങളും ഒരേ നിറമുള്ളതായിരുന്നെങ്കിൽ അതു് ഇത്രയും ഭംഗിയുള്ളതാകുമായിരുന്നില്ല. ദൈവം കരുണാ മയനായ ഒരാട്ടിടയനെപ്പോലെയാണെന്നും വെള്ളനിറ മുള്ള ആടുകൾ,കറുപ്പോ തവിട്ടോനിറമുള്ള ആടുകളെക്കാൾ ഒട്ടും മികച്ചതാണെന്ന ധാരണ ആ ഇടയനില്ലെന്നും

ബഹാഉള്ള പറഞ്ഞു. നമ്മുടെ ചർമ്മത്തിൻെറ നിറം എന്തു തന്നെയായാലും, നാം ലോകത്തിൻെറ ഏതുഭാഗത്തുനിന്നു വന്നവരായാലും ദൈവം നമ്മെ സ്നേഹിക്കുന്നുവെന്ന കാര്യം സ്പഷ്ടമാണു്. എങ്കിൽപിന്നെ നാം എന്തുകൊണ്ടു് പരസ്പരം അപരിചിതരെപ്പോലെ നോക്കിക്കാണണം? ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ നിവസിക്കുന്നവരാണെങ്കിലും, തങ്ങളെല്ലാം ഒരേ കുടുംബത്തിലെ അംഗങ്ങളാണെന്ന ബോധം ഉണ്ടാകുവാൻ പര്യാപ്തമായ സ്നേഹദീപമാണു് ബഹാഉള്ള തൻെറ അനുയായികളുടെ ഹൃദയത്തിൽ കൊളുത്തിവച്ചിരിക്കുന്നതു്. തൻെറ ലിഖിതങ്ങളിലൂടെ ബഹാഉള്ള പറയുന്നു:

''അല്ലയോ പൂർണ്ണസ്നേഹത്തിനു പാത്രമായവരെ! ഐക്യത്തിൻെറ വിശുദ്ധകൂടാരം ഉയർത്തപ്പെട്ടിരിക്കുന്നു. നിങ്ങൾ അന്യോന്യം അപരിചിതരായി കരുതാതിരിക്കുക. നിങ്ങൾ ഒരു വൃക്ഷത്തിൻെറ ഫലങ്ങളും ഒരു ശാഖയിലെ ഇലകളും ആകുന്നു.''

''നിങ്ങൾ ഒരു കൈയിലെ വിരലുകൾപോലെയും ഒരു ശരീരത്തിലെ അവയവങ്ങൾപോലെയും നിലകൊള്ളുക. വെളിപാടിൻെറ തൂലിക അപ്രകാരം നിങ്ങളെ ഉപദേശിക്കുന്നു.''

അബ്ദുൾബഹ എഴുതിയിരിക്കുന്നു:

''മനുഷ്യവർഗ്ഗത്തിൻെറ ഏകത്വമെന്നതു് പരിശുദ്ധ ബഹാഉള്ളയുടെ പ്രബോധനങ്ങളിലുള്ളതാണു്. എല്ലാ മനുഷ്യരും ദൈവത്തിൻെറ കുഞ്ഞാടുകളും ദൈവം അവരുടെ ദയാപൂർണ്ണനായ ഇടയനുമാകുന്നു. ഈ ഇടയൻ എല്ലാ ആടുകളോടും സ്നേഹമുള്ളവനാണു്. എന്തുകൊ

ണ്ടെന്നാൽ, അവൻ അവരെയെല്ലാം സൃഷ്ടിക്കുകയും, പരിശീലിപ്പിക്കുകയും, പോററുകയും സംരക്ഷിക്കുകയും ചെയ്യു. എല്ലാ ആട്ടുകളോടും ദയവുള്ളവനായിരിക്കും ഇടയൻ എന്നതിൽ യാതൊരു സംശയവുമില്ല. ഈ ആട്ടുകളിൽ അറിവില്ലാത്തവയെ അറിവുള്ളവയാക്കണം. കുട്ടികളായിട്ടുള്ളവയ്ക്കു പൂർണ്ണവളർച്ചയെത്തുന്നതുവരെ പരിശീലനം നൽകണം രോഗികളായവയെ സുഖപ്പെടുത്തണം. വെറുപ്പും പരസ്പരശത്രുതയും ഉണ്ടായിരിക്കാൻ പാടില്ല! എന്തുകൊണ്ടെന്നാൽ, ദയാലുവായ ഒരു വൈദ്യനെപ്പോലെ അജ്ഞരും രോഗികളുമായ ഇവരെ ചികിത്സിക്കേണ്ടിയിരിക്കുന്നു.''

മനുഷ്യവർഗ്ഗത്തിനുവേണ്ടി നമുക്ക് പ്രാർത്ഥിക്കാം:

''എന്റെ ദൈവമെ, എന്റെ ദൈവമെ! അങ്ങയുടെ ദാസന്മാരുടെ ഹൃദയങ്ങളെല്ലാം ഒന്നു കൂട്ടിയിണക്കി അവിടുത്തെ മഹോദ്ദേശം അവക്ക് വെളിപ്പെടുത്തേണമേ! അവർ അവിടുത്തെ കല്പനകളെ പിന്തുടരുകയും അങ്ങയുടെ നിയമത്തെ അനുസരിക്കുകയും ചെയ്യട്ടെ. ദൈവമെ! അവരുടെ ഉദ്യമത്തിൽ അവരെ സഹായിക്കുകയും അങ്ങയെ സേവിക്കുന്നതിൽ അവക്ക് ശക്തി നൽകുകയും ചെയ്യേണമേ! ദൈവമെ! അവരെ നിരാശ്രയരായി വിടാതിരിക്കേണമേ! അവരുടെ ചുവടുവയ്പുകളെ അങ്ങയുടെ ജ്ഞാനത്തിന്റെ വെളിച്ചത്താൽ നയിക്കുകയും അങ്ങയുടെ വാത്സല്യത്താൽ അവരുടെ ഹൃദയങ്ങളെ സന്തുഷ്ടമാക്കുകയും ചെയ്യേണമേ! സത്യമായും, അ

വരുടെ സഹായിയും അവരുടെ നാഥനും അങ്ങു തന്നെയാകുന്നു."

— ബഹാഉള്ള.

## തെററായ മുൻവിധിയുടെ ദൂരീകരണം

എല്ലാത്തരത്തിലുള്ള തെററായ മുൻവിധികളും, അവ ദേശീയമോ വർഗ്ഗീയമോ മതപരമോ ആയിരുന്നാലും, അവയെല്ലാം വിസ്മരിക്കേണ്ടതാണെന്നു് ബഹാഉള്ള ഉൽബോധിപ്പിക്കുന്നു. തെററായ മുൻവിധികളിൽ ഉറച്ചു നില്ക്കുന്നിടത്തോളംകാലം ഈ ഭൂമിയിൽ നമുക്കു് യാതൊരു സമാധാനവും ഉണ്ടായിരിക്കുകയില്ല.

കഴിഞ്ഞകാലങ്ങളിലുണ്ടായിട്ടുള്ള എല്ലാ യുദ്ധങ്ങളും, എല്ലാ കൊലപാതകങ്ങളും രക്തച്ചൊരിച്ചിലുകളും ഏതെങ്കിലും തരത്തിൽപ്പെട്ട തെററായ മുൻവിധിമൂലം ഉണ്ടായിട്ടുള്ളതാണു്. ജനങ്ങൾ തന്റെ രാജ്യത്തിന്റെയോ മതധർമ്മത്തിന്റെയോ പേരിൽ യുദ്ധംചെയ്തു് ലോകത്തിനു് നാശവും കോടിക്കണക്കായ തങ്ങളുടെ സഹജീവികൾക്കു് ജീവനാശവും വരുത്തിവെയ്ക്കുന്നു. അബ്ദുൾബഹ പറയുന്നു:

"മതധർമ്മം നിമിത്തമാണു് ഈ തെററായ മുൻവിധിയും ശത്രുതയും ഉണ്ടാകുന്നതെങ്കിൽ, (ഇതു് ശ്രദ്ധിച്ചാലും) മതധർമ്മം സൗഭാവനയ്ക്കു് കാരണമായിത്തീരണം, അല്ലെങ്കിൽ അതു് നിഷ്ഫലമാണു്. ഇനി, ഈ തെററായ മുൻവിധി സ്വദേശാഭിമാനത്തെ സംബന്ധിക്കുന്നതാണെങ്കിൽ (ശ്രദ്ധിച്ചാലും) എല്ലാ മനുഷ്യരും ഒരു ദേശക്കാരാണു്, എല്ലാവരും ആദമാകുന്ന വൃക്ഷത്തിൽനിന്നും ഉത്ഭവിച്ചവരാണു്. ആദം

തായ്‌വേരാണ്. ആ വൃക്ഷം ഏകമാണ്. ദേശങ്ങളെല്ലാം അതിന്റെ ശാഖകൾപോലെയും, മനുഷ്യസമൂഹത്തിലെ ഓരോ വ്യക്തിയും പ്രസ്തുത ശാഖയിലെ ഇലകളും പുഷ്പങ്ങളും ഫലങ്ങളും പോലെയും ആണ്. അപ്പോൾ വിവിധ രാഷ്ട്രങ്ങൾ സ്ഥാപിക്കുകയെന്നതും തൻനിമിത്തം ഉണ്ടാകുന്ന രക്തച്ചൊരിച്ചിലും മഹത്തായ മനുഷ്യവംശത്തിന്റെ നാശവുമെല്ലാം മനുഷ്യരുടെ അജ്ഞതയുടേയും സ്വാർത്ഥതാല്പര്യങ്ങളുടെയും ഫലമായിട്ടാണ് ഉടലെടുക്കുന്നതു്.

''സ്വരാജ്യസ്നേഹം എന്ന തെററായ മുൻവിധിയെ സംബന്ധിച്ചിടത്തോളമാണെങ്കിൽ ഇതും തികഞ്ഞ അജ്ഞതമൂലം ഉളവാകുന്നതാണ്. എന്തുകൊണ്ടെന്നാൽ, ഈ ഭൂപ്രദേശം ഒട്ടാകെ ഒരു ജന്മഭൂമിയാണ്. ഭൂഗോളത്തിന്റെ ഏതുഭാഗത്തും ഏതു വ്യക്തിക്കും നിവസിക്കാനുള്ള അവകാശമുണ്ട്. അതുകൊണ്ട് ഭൂമി മുഴുവൻ മനുഷ്യന്റെ ജന്മസ്ഥലമാണ്. ഇന്ന് നാം കാണുന്ന അതിരുകളും വിഭജനരേഖകളും മനുഷ്യനിർമ്മിതങ്ങളാണ്. ഇവയൊന്നും ദൈവ നിർമ്മിതങ്ങളല്ല. യൂറോപ്പ്, ഏഷ്യ, ആഫ്രിക്ക, ആസ്ത്രേലിയ എന്നിവ ഓരോ ഭൂഖണ്ഡങ്ങളാണ്. എന്നാൽ ചിലർ വ്യക്തിഗതങ്ങളായ ഉദ്ദേശങ്ങളാലും സ്വാർത്ഥതാല്പര്യങ്ങളാലും ഈ ഭൂഖണ്ഡങ്ങളെ ഓരോന്നിനെയും ഭാഗിക്കുകയും ഒരു പ്രത്യേകഭാഗം തങ്ങളുടെ സ്വന്തം രാജ്യമാണെന്ന് സമർത്ഥിക്കുകയും ചെയ്തു. ദൈവം ഫ്രാൻസിനും ജർമ്മനിക്കും മദ്ധ്യത്തിൽ യാതൊരു അതിരും നിർണ്ണയിച്ചിട്ടില്ല; അവ അവിച്ഛിന്നമാണ്. എങ്കിലും ആദ്യ നൂററാണ്ടുകളിൽ

സ്വാർത്ഥമതികൾ തങ്ങളുടെ സ്വന്തം താല്പര്യങ്ങൾ സംരക്ഷിക്കാനായി അതിരുകളും വിഭജനരേഖകളും നിർണ്ണയിച്ചു. നാൾക്കുനാൾ ഇവയ്ക്കു് കൂടുതൽ കൂടുതൽ മുഖ്യത കല്പിച്ചു. പിൽക്കാല നൂററാണ്ടുകളിൽ കടുത്ത ശത്രുതയിലേയ്ക്കും രക്തച്ചൊരിച്ചിലിലേയ്ക്കും അത്യാർത്തിയിലേയ്ക്കും ഇതു് വഴിതെളിച്ചു. ഇതേ വിധത്തിൽ ഇതു് അനിശ്ചിതമായി തുടരുകയും ചെയ്യും. സ്വരാജ്യസ്നേഹപരമായ ഇത്തരം ധാരണകൾ ചില മണ്ഡലങ്ങളിൽമാത്രം നിലനിൽക്കുന്ന പക്ഷം, ഇതു് ലോകത്തിന്റെ നാശത്തിനുള്ള മൂലകാരണമായി ഭവിക്കുന്നതാണു്. ബുദ്ധിമാനും നീതിമാനുമായ ആരുംതന്നെ ഈ സാങ്കല്പിക സവിശേഷതകളെ അംഗീകരിക്കുകയില്ല. നാം ജന്മദേശമെന്നു വിളിക്കുന്ന പരിമിതമായ ഓരോ പ്രദേശത്തെയും നമ്മുടെ മാതൃഭൂമിയായി കരുതുന്നു. എന്നാൽ ഭൂഗോളമാണു് എല്ലാവരുടേയും മാതൃഭൂമി. അല്ലാതെ പരിമിതമായ ഒരു പ്രദേശമല്ല. ചുരുക്കത്തിൽ ഏതാനും ദിവസങ്ങൾ ഈ ഭൂമിയിൽ നാം ജീവിക്കുകയും അവസാനം അവിടെത്തന്നെ നാം സംസ്കരിക്കപ്പെടുകയും ചെയ്യുന്നു. ഇതത്രേ നമ്മുടെ നിത്യമായ ശവകുടീരം. ഈ ശാശ്വത ശവകുടീരത്തിനുവേണ്ടി രക്തം ചിന്തുന്നതിൽ വ്യാപൃതരാകുന്നതും പരസ്പരം കലഹിക്കുന്നതും ഉപയുക്തമാണോ? അല്ലെന്നു മാത്രമല്ല, അതിലുപരിയായി, ഇത്തരത്തിലുള്ള പ്രവൃത്തികൾ ദൈവം ഇഷ്ടപ്പെടുകയോ, ബുദ്ധിയുള്ള മനുഷ്യരാരും ഇതംഗീകരിക്കുകയോ ചെയ്യുന്നതല്ല.

''പരിചിന്തിക്കുക! അനുഗൃഹീതരായ ജീവികൾ സ്വരാജ്യസ്നേഹപരമായ കലഹങ്ങളിൽ ഏർപ്പെടുന്നി

ല്ല. അവർ അങ്ങേയററം സഹവർത്തിത്വത്തോടും പരസ്പര രഞ്ജിപ്പോടുംകൂടി ജീവിക്കുന്നു. ഉദാഹരണമായി, കിഴക്കുനിന്നും പടിഞ്ഞാറുനിന്നും, തെക്കുനിന്നും, വടക്കുനിന്നും ഓരോ പ്രാവുകഠം ഒരേസമയത്തു് ഒരിടത്തു് സമ്മേളിച്ചു എന്നിരിക്കട്ടെ. പൊട്ടുന്നനവെ അവ സൗഹൃദപൂർവ്വം ഒത്തുചേരുന്നു. ഇപ്രകാരം തന്നെയാണു് അനുഗൃഹീതരായ എല്ലാ പക്ഷിമൃഗാദികളുടേയും നില. എന്നാൽ ക്രൂരജന്തുക്കഠം, അവ തമ്മിൽ കാണുന്ന മാത്രയിൽതന്നെ, ആക്രമിക്കുകയും പരസ്പരം കലഹിക്കുകയും അന്യോന്യം പിച്ചിച്ചീന്തുകയുംചെയ്യുന്നു. അവയ്ക്കു് ഒരിടത്തു് ഒരേ സമയത്തു് സമാധാനപൂർവ്വം ഒന്നിച്ചുജീവിക്കുവാൻ സാദ്ധ്യമല്ല. അവയെല്ലാം സാമൂഹ്യവിരുദ്ധരും, ക്രൂരകിരാതയുദ്ധകുതുകികളുമാണു്.''

## സത്യാന്വേഷണം

ക്രിസ്തീയകുടുംബത്തിൽ ഒരു ശിശു പിറന്നാൽ അവനൊരു ക്രിസ്ത്യാനിയായിത്തീരുന്നു. മാതാപിതാക്കഠം മുസ്ലീങ്ങളായിരുന്നാൽ കുട്ടികളും മുസ്ലീങ്ങളായിത്തീരുന്നു. അവർ ഹിന്ദുക്കളായിരുന്നാൽ കുട്ടികളും ഹിന്ദുക്കളായിത്തീരുന്നു. എന്തുകൊണ്ടാണു് ഇപ്രകാരം സംഭവിക്കുന്നതു്? ലോകത്തിലെ ബഹുഭൂരിഭാഗം ജനങ്ങളും അവരുടെ പൂർവ്വികന്മാരെ അനുകരിച്ചു ജീവിക്കുന്നവരാണു്. ഇത്തരത്തിലുള്ള അന്ധമായ അനുകരണം നിലനില്ക്കുന്നിടത്തോളംകാലം ജനങ്ങഠംക്കു് യോജിച്ചു ജീവിക്കുവാൻ സാധിക്കുകയില്ല. തങ്ങളുടെ അനുകരണപാതയുടെ സംരക്ഷണത്തിനായി അവർ പൊരുതിക്കൊണ്ടേയിരിക്കും. തന്റെ ധാരണ സത്യമാണെന്നും മററുള്ളവരുടേതു് തെററാണെന്നും ഓരോരുത്തരും അവകാശപ്പെടുന്നു. മറെറാരു

കുടുംബത്തിൽ ജനിച്ചിരുന്നെങ്കിൽ ഇതിൽനിന്നും തികച്ചും വിഭിന്നമായ ഒരു വിശ്വാസവും ആചാരവും ആയിരുന്നേനെ അവരുടേതെന്നു് ചിന്തിക്കുവാൻ ജനങ്ങൾ ഒട്ടും മിനക്കെടാറില്ല.

സത്യം ഏകമാണെന്നു് ബഹാഉള്ള പഠിപ്പിക്കുന്നു. ലോകത്തിലുള്ള ജനങ്ങൾ അവരുടെ പൂർവ്വികന്മാരെ അനുകരിക്കുന്ന രീതി മാററുകയും സത്യമെന്തെന്നു് സ്വയം അന്വേഷിക്കുകയും ചെയ്താൽ എല്ലാവരും ഒരേ നിഗമനത്തിലെത്തിച്ചേരുകയും യോജിക്കുകയും ചെയ്യുന്നതാണു്. വ്യത്യസ്ത ജനസമൂഹങ്ങൾ വ്യത്യസ്ത ഭവനങ്ങളിൽ താമസിക്കുകയും, വിവിധ നിറങ്ങളോടുകൂടിയ ജനൽകണ്ണാടികളിൽകൂടി സൂര്യനെ നോക്കിക്കാണുകയും ചെയ്യുന്ന കുട്ടികളെപ്പോലെയാണു്. എന്നാൽ ഓരോ വീടിൻെറയും കണ്ണാടിച്ചില്ലിൻെറ നിറം മററു വീടുകളുടേതിൽനിന്നും വ്യത്യസ്തമായിരിക്കുന്നതിനാൽ, പച്ചനിറത്തിലുള്ള കണ്ണാടിച്ചില്ലിൽകൂടി സൂര്യനെ നോക്കുന്ന ഒരു കുട്ടിസൂര്യൻെറ നിറം പച്ചയാണെന്നും, നീലക്കണ്ണാടിച്ചില്ലിൽകൂടി നോക്കുന്ന മറെറാരു കുട്ടി സൂര്യവർണ്ണം നീലയാണെന്നും മൂന്നാമത്തെ കുട്ടി അവൻെറ ജനൽകണ്ണാടി ചുവപ്പായതിനാൽ സൂര്യൻെറ നിറം ചുവപ്പാണെന്നും വിശ്വസിക്കുന്നു. ഈ കുട്ടികൾ ഓരോരുത്തരും തങ്ങൾക്കു് ദൃശ്യമായ നിറമാണു് സൂര്യൻെറ യഥാർത്ഥനിറമെന്നു വിശ്വസിക്കുകയും ആ ധാരണവെച്ചുകൊണ്ടു് ശണ്ഠകൂടുകയും ചെയ്തേക്കാം. എന്നാൽ അവർ ചെറിയ ജനൽ കണ്ണാടികളിൽ കൂടി സൂര്യനെ നോക്കിക്കാണാതെ വീടിനു പുറത്തേയ്ക്കിറങ്ങിവന്നു് സൂര്യനെ നോക്കുന്നതായാൽ, സൂര്യൻെറ യഥാർത്ഥനിറം മനസ്സിലാക്കുവാനും ഇതേച്ചൊല്ലിയുള്ള കലഹങ്ങൾ ഒഴിവാക്കാനും സാധിക്കുന്നതാണു്.

പൂർവ്വപിതാക്കളിൽനിന്നും പൈതൃകമായി കിട്ടിയ ഭവനങ്ങളിലെ വർണ്ണച്ചില്ലുകളിലൂടെ സൂര്യനെ നോക്കിക്കാണുന്ന പതിവവസാനിപ്പിച്ച് പുറത്തേക്കിറങ്ങുവാനായി ബഹാഉള്ള മനുഷ്യസന്തതികളെ ആഹ്വാനം ചെയ്തിരിക്കുന്നു. നാം വിവിധ വർണ്ണങ്ങളിൽ കാണുന്ന സൂര്യൻ യഥാർത്ഥത്തിൽ ഒന്നുതന്നെയാണ്. നമ്മുടെകൺമുമ്പിൽ നിന്നു് വർണ്ണസ്ഫടികം മാററുന്നതോടെ അതിൻെറ യഥാർത്ഥനിറത്തിൽ നാമെല്ലാവരും അതിനെ കാണും. നമ്മുടെ പൂർവ്വികന്മാർ തലമുറകളായി വിശ്വസിച്ചുപോരുന്നു എന്ന ഏകകാരണത്താൽ ഒരു പ്രത്യേക വിശ്വാസം നമ്മളും അനുകരിക്കുന്നതിനുപകരം നാം എന്തു വിശ്വസിക്കുന്നു എന്നതിനെക്കുറിച്ചു ചിന്തിക്കണം എന്നതാണ് ദൈവം നമ്മളിൽനിന്നും പ്രതീക്ഷിക്കുന്നതു്. നാമെല്ലാവരും സ്വയംസത്യാന്വേഷികളായിത്തീർന്നാൽ, സത്യം ഒന്നാണെന്നു് നമുക്കു് ദർശിക്കാൻ കഴിയുമെന്നു് മാത്രമല്ല നമ്മളെയെല്ലാം ഒരുമിപ്പിക്കാനും ഭൂതകാലത്തെ ഭിന്നതകറം ഉപേക്ഷിക്കാനും അതു് ഇടനൽകും.

അബ്ദുൽബഹ പറയുന്നു:

“ .......നാമത്തിലും നാമകരണരീതിയിലും അവ വിഭിന്നമാണെങ്കിലും, ഈശ്വരൻെറ പ്രത്യക്ഷാവവതാരങ്ങളിലൂടെ വെളിവായിട്ടുള്ള ദൈവീക മതധർമ്മങ്ങളെല്ലാം സത്യത്തിൽ ഒന്നുതന്നെയാണ്. ഏതു പ്രഭാതത്തിൽ പ്രകാശിക്കുന്നതായാലും മനുഷ്യൻ പ്രകാശത്തെയാണ് സ്നേഹിക്കേണ്ടതു്. ഏതു ഉദ്യാനത്തിൽ വിടർന്നാലും പനിനീർപൂവ് ശോഭനീയമാണ് സത്യത്തിൻെറ ഉറവിടം ഏതായിരുന്നാലും നാമതിനെ സ്വീകരിക്കുകതന്നെ വേണം.

വിളക്കിനോടുള്ള അഭിനിവേശം വെളിച്ചത്തോടുള്ള സ്നേഹമല്ല. ഭൂമിയോടുള്ള അഭിനിവേശം മനുഷ്യന്ന അനുയോജ്യമല്ല. എന്നാൽ ആ മണ്ണിൽനിന്നും വികസിച്ച പനിനീർപുഷ്പത്തെ ആസ്വദിക്കുക എന്നതു് അനുയോജ്യമാണു്. വൃക്ഷത്തോടുള്ള ആദരവു് ആദായകരമല്ല. എന്നാൽ, ഫലം അനുഭവിക്കുകന്നതു് ആദായകരമാണു്. സ്വാദിഷ്ടമായ ഫലങ്ങൾ, അവ ഏതു വൃക്ഷത്തിൽ വളരുന്നവയാണെങ്കിലും, എവിടെ ലഭ്യമായാലും അവയെ ആസ്വദിക്കാം. സത്യവചനം ഏതു് നാവു് ഉച്ചരിച്ചാലും അനുവദനീയമാണു്. ഉത്തമസത്യങ്ങൾ ഏതു ഗ്രന്ഥത്തിൽ രേഖപ്പെടുത്തിയിട്ടുണ്ടെങ്കിലും സ്വീകരിക്കേണ്ടതാണു്. നാം തെററായ മുൻവിധികൾ വച്ചു പുലർത്തുകയാണെങ്കിൽ അതു് നാശത്തിനും അജ്ഞതയ്ക്കും കാരണമാകും. തെററിദ്ധാരണയിൽനിന്നാണു് വർഗ്ഗങ്ങളും മതധർമ്മങ്ങളും രാജ്യങ്ങളും തമ്മിൽ ശത്രുത ഉത്ഭവിക്കുന്നതു് നാം എല്ലാ മതധർമ്മങ്ങളേയും, അവയുടെ അടിസ്ഥാനതത്വങ്ങൾ കണ്ടെത്താനായി പരിശോധിക്കുകയാണെങ്കിൽ, അവയെല്ലാം യോജിക്കുന്നതായി നമുക്കു കാണാം. എന്തു കൊണ്ടെന്നാൽ, അവയുടെയെല്ലാം അടിസ്ഥാന യാഥാർത്ഥ്യം ഒന്നുതന്നെയാണു്, വിവിധങ്ങളല്ല. ഐക്യത്തിൻെറയും സമാധാനത്തിൻെറയുമായ അവയുടെ ലക്ഷ്യത്തിൽ എല്ലാ മതധർമ്മവാദികളും എത്തിച്ചേരുമെന്നാണു് ഇതിൽനിന്നും അർത്ഥമാകുന്നതു്."

അബ്ദുൾബഹ മറെറാരിടത്തു് പറയുന്നു:
"കഷ്ടം! ദൈവീക മതധർമ്മത്തിൻെറ സത്യം എന്നും ഒരേ വിധത്തിൽ നിലനില്ക്കുന്നുണ്ടെങ്കിലും മനുഷ്യ

വർഗ്ഗം അനുകരണങ്ങളിലും ഊഹാപോഹങ്ങളിലും ആണ്ടുപോയിരിക്കുന്നു. അന്ധവിശ്വാസങ്ങൾ അടിസ്ഥാന യാഥാർത്ഥ്യത്തെ നിഷ്പ്രഭമാക്കിയിരിക്കുന്നു ലോകം അന്ധകാരാവൃതമാക്കപ്പെട്ടുകയും മതധർമ്മത്തിന്റെ പ്രകാശം പ്രത്യക്ഷമാകാതെയും ഇരിക്കുന്നു. ഈ അന്ധകാരം ഭിന്നതയ്ക്കും കലഹത്തിനും സഹായകമായിത്തീരുന്നു. സിദ്ധാന്തങ്ങളും ആചാരങ്ങളും അനവധിയും വിവിധങ്ങളുമാണു്. അക്കാരണത്താൽ വിവിധ മതധർമ്മങ്ങൾക്കിടയിൽ ഭിന്നതകൾ പൊന്തിവന്നു. എന്നാൽ മതധർമ്മം മനുഷ്യവർഗ്ഗത്തെ ഏകീകരിക്കാനുള്ളതാണു്. യഥാർത്ഥമായ മതധർമ്മം മനുഷ്യർക്കിടയിൽ സ്നേഹവും ധാരണയും നിലനിർത്താനുള്ള ഉപാധിയും പ്രശംസാർഹമായ സ്വഭാവ സവിശേഷതകൾ വികസിപ്പിച്ചെടുക്കാനുള്ള നിദാനവുമാണു്. എന്നാൽ ഏകീകരണമാകുന്ന യാഥാർത്ഥ്യത്തെ അവഗണിച്ച ജനങ്ങൾ അനുകരണങ്ങളിലും വ്യാജനിർമ്മിതികളിലും മുറുകെ പിടിക്കുന്നു. അതിനാൽ അവർ നിരാശ്രയരും, മതധർമ്മത്തിന്റെ പ്രഭ അപഹരിക്കപ്പെട്ടവരും ആണു് അവരുടെ പിതാക്കന്മാരിൽനിന്നും പൂർവ്വീകന്മാരിൽനിന്നും പരമ്പരാഗതമായി ലഭിച്ച അന്ധവിശ്വാസങ്ങളെ അവർ പിന്തുടരുന്നു. ദൈവീകമായ സത്യത്തിന്റെ സ്വർഗ്ഗീയ പ്രകാശത്തിൽ നിന്നകന്നുമാറി അനുകരണത്തിന്റെയും സങ്കല്പത്തിന്റെയും അന്ധകാരത്തിൽ ഇരിക്കാൻ പര്യാപ്തമായ അളവിൽ ഇതവരെ സ്വാധീനിച്ചിട്ടുണ്ടു്. ജീവനു് പ്രേരകശക്തിയായിരുന്നതെന്തോ, അതു് മാരകമായി വിജ്ഞാനത്തിനു തെളിവായിരുന്നതെന്തോ, ഇന്നതു് അജ്ഞാനത്തിന്റെ പ്രമാണമാണു്

മനുഷ്യസ്വഭാവത്തിന്റെ അത്യുൽകർഷകമായ ഘടകമെന്തോ അതു് അധഃപതനത്തിന്റെ തെളിവായി നിലകൊള്ളുന്നു. അതിനാൽ മതധർമ്മവാദികളുടെ സാമ്രാജ്യം ക്രമാനുഗതമായി ഇരുളുകയും ചുരുങ്ങുകയും ചെയ്തു അതേസമയം ഭൗതികവാദികളുടെ സ്വാധീനരംഗം വികസിക്കുകയും മുന്നേറുകയും ചെയ്തു. എന്തുകൊണ്ടെന്നാൽ, മതധർമ്മവാദികൾ മതധർമ്മത്തിന്റെ പരിപാവനമായ യാഥാർത്ഥ്യവും ദിവ്യത്വവും അവഗണിക്കുകയും ഉപേക്ഷിക്കുകയും ചെയ്തുകൊണ്ടു് അനുകരണങ്ങളിലും വ്യാജനിർമ്മിതികളിലും ഉറച്ചുനിന്നിരുന്നു. സൂര്യൻ അസ്തമിക്കുന്നതോടുകൂടി വാവലുകൾ പറക്കുവാൻ തുടങ്ങുന്നു. രാത്രിയിലെ ജീവികളായതുകൊണ്ടാണു് അവർ അപ്പോൾ പുറത്തേയ്ക്കു വരുന്നതു്. മതധർമ്മത്തിന്റെ ദീപങ്ങൾ മങ്ങിത്തുടങ്ങുമ്പോൾ രാത്രിയിലെ വാവലുകളാകുന്ന ഭൗതികവാദികൾ പ്രത്യക്ഷപ്പെടുന്നു. മതധർമ്മത്തിന്റെ അധോഗതി അവരുടെ പ്രവർത്തനത്തിന്റെ സമയമാണു്. ലോകം അന്ധകാരനിബിഡമാകുകയും കാർമേഘങ്ങൾ ആകാശത്തു് പരക്കുകയും ചെയ്യുമ്പോൾ അവർ നിഴലുകളെ അന്വേഷിക്കുന്നു.

പരിശുദ്ധനായ ബഹാഉള്ള പൗരസ്ത്യ ചക്രവാളത്തിൽ ഉദയംചെയ്തു. സൂര്യപ്രഭപോലെ അദ്ദേഹം ഭൂമിയിൽ പ്രത്യക്ഷപ്പെട്ടു. ദൈവീക മതധർമ്മത്തിന്റെ യാഥാർത്ഥ്യത്തെ അദ്ദേഹം പ്രതിബിംബിച്ചു. അനുകരണത്തിന്റെ അന്ധകാരത്തെ അകറ്റി, പുതിയ പ്രബോധനങ്ങൾക്കുള്ള അസ്ഥിവാരം

ഉറപ്പിക്കുകയും ലോകത്തെ പുനരുജ്ജീവിപ്പിക്കുകയും ചെയ്യു.

സത്യാന്വേഷണമാണ് ബഹാഉള്ളയുടെ പ്രബോധനങ്ങളിൽ പ്രഥമമായിട്ടുള്ളത്. കേവലം പരമ്പരാഗതമായ രീതിയിലുള്ള അനുകരണഭ്രമവും ആസക്തിയും ഉപേക്ഷിച്ച് മനുഷ്യൻ സത്യത്തെ സ്വയം അന്വേഷിക്കണം. ലോകജനത സത്യത്തിനുപകരമായി അനുകരണങ്ങളെ പിന്തുടരുകയും അനുകരണങ്ങൾ അനേകവും അതേസമയം വ്യത്യസ്തങ്ങളും ആയതിനാൽ വിശ്വാസത്തിലുള്ള ഭിന്നതകൾ കലഹങ്ങളും യുദ്ധങ്ങളും സൃഷ്ടിക്കുന്നു. ഈ അനുകരണങ്ങൾ അവശേഷിക്കുന്നിടത്തോളംകാലം മനുഷ്യരാശിയുടെ ഏകീകരണം അസാദ്ധ്യമാണ്. അതിനാൽ നാം സത്യത്തെ അന്വേഷിക്കുകയും അങ്ങിനെ അതിൻെറ വെളിച്ചത്തിൽ അന്ധകാരാവൃതമായ മേഘത്തെ ദൂരീകരിക്കുകയും വേണം. സത്യം ഒരു യാഥാർത്ഥ്യമാണ്. അത് വൃദ്ധിക്ഷയങ്ങൾക്ക് വിധേയമല്ല. ലോകജനത സത്യത്തെ അന്വേഷിക്കുകയാണെങ്കിൽ, അവർ യോജിക്കുകയും മനുഷ്യൈക്യം സാദ്ധ്യമാവുകയും ചെയ്യുന്നതാണ്. ധാരാളം ജനങ്ങളും ഗോത്രങ്ങളും ബഹാഉള്ളയുടെ മാർഗ്ഗനിർദ്ദേശവും പ്രബോധനവും മുഖേന സത്യത്തെ അന്വേഷിച്ചിട്ടുണ്ട്. അവരെല്ലാം ഒന്നാകുകയും യോജിപ്പിലും സ്നേഹത്തിലും ഇപ്പോൾ ജീവിക്കുകയും ചെയ്യുന്നു. അവരുടെയിടയിൽ ശത്രുതയുടേയോ, കലഹത്തിൻെറയോ ചെറിയ ഒരു കണികപോലും ഉണ്ടായിരിക്കുകയില്ല.''

## ലോകഭാഷ

പരസ്പരം ഭാഷ മനസ്സിലാക്കാൻ സാധിക്കാത്തതാണ് ലോകത്തിൽ തെററിദ്ധാരണകൾ ഉണ്ടാകുന്നതിൻെറ കാരണങ്ങളിൽ ഒന്ന്. ഓരോ രാജ്യത്തിനും ഓരോ വ്യത്യസ്തഭാഷയാണുള്ളത്. ഒരു വ്യക്തി സ്വന്തദേശത്തുനിന്ന് ലോകത്തിൻെറ മറെറാരു ഭാഗത്തേയ്ക്ക് പോകുമ്പോൾ താൻ അപരിചിതരുടെ മദ്ധ്യത്തിലാണെന്ന ബോധം അയാളുടെ മനസ്സിൽ അങ്കുരിക്കുന്നതു് അക്കാരണത്താലാണ്.

ലോകത്തിലെ എല്ലാ ജനങ്ങളേയും യോജിപ്പിക്കുന്നതിനും, അവരെ ഒരേ കുടുംബത്തിലെ അംഗങ്ങളെപ്പോലെയാക്കിത്തീർക്കുന്നതിനുംവേണ്ടി ബഹാഉള്ള അവതരിച്ചു. അതിനാൽ ലോകത്തിൻെറ എല്ലാഭാഗത്തും ഒരു പൊതുഭാഷ പഠിപ്പിക്കുകയും, അങ്ങിനെ എല്ലാ വ്യക്തിയും മാതൃഭാഷയ്ക്കുപുറമെ ആ ലോകഭാഷകൂടി പഠിക്കുകയും ചെയ്യുക എന്നതാണ് അദ്ദേഹത്തിൻെറ നിയമങ്ങളിലൊന്ന്. ഇങ്ങിനെ ലോകത്തിൻെറ ഏതുഭാഗത്തു പോയാലും പരസ്പരം മനസ്സിലാക്കാൻ സാധിക്കുന്നതുമൂലം ജനങ്ങൾ എവിടെയും സ്വജനസാമീപ്യം അനുഭവപ്പെടും.

ഭാഷാവ്യത്യാസം ചിലപ്പോൾ തെററിദ്ധാരണകൾക്ക് കാരണമായിത്തീരാറുണ്ട്; ആയതു് അപകടകരങ്ങളായ സംഘട്ടനങ്ങൾക്കുപോലും വഴിതെളിച്ചേക്കാം. നമ്മുടെ സ്രഷ്ടാവിൻെറ പേരുതന്നെ ഉദാഹരണമായെടുക്കുക. ഹിന്ദിഭാഷയിൽ അദ്ദേഹം 'ഈശ്വരൻ' എന്നും, അറബിയിൽ 'അള്ളാ' എന്നും, ഇംഗ്ലീഷിൽ 'ഗോഡ്' എന്നും വിളിക്കപ്പെടുന്നു. ഈശ്വരനിൽനിന്നും അള്ളാ

യിൽനിന്നും വ്യത്യസ്തനാണ് ഗോഡ് എന്ന് ധരിച്ച് അജ്ഞരായ ജനത ഈ വിഭിന്നനാമങ്ങളുടെ പേരിൽ ശണ്ഠകൂടുന്നു. പൊതുവായ ഒരു ലോകഭാഷ എല്ലാ ജനങ്ങളും സംസാരിക്കാൻ ഇടവരുമ്പോൾ, തങ്ങളെല്ലാം ഉദ്ദേശിക്കുന്നത് ഒരേയൊരു സ്രഷ്ടാവിനെയാണെന്ന് അവർക്കെല്ലാം മനസ്സിലാകും. ഇതുതന്നെ അവരുടെയിടയിൽനിന്നും വളരെയേറെ തെറ്റിദ്ധാരണകൾ നീക്കാൻ പര്യാപ്തമാണ്.

ജനങ്ങൾക്ക് ഒരു പൊതുഭാഷ അറിഞ്ഞുകൂടാത്തതുകൊണ്ട് ബഹായികൾ ഇതുവരെ ബഹാഉള്ളയുടെ സന്ദേശം ലോകത്തിലെ ഏതാണ്ട് 571 ഭാഷകളിലേയ്ക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. ലോകത്തിൽ ഒരു പൊതുഭാഷ അംഗീകരിച്ചു കഴിയുമ്പോൾ ബഹാഉള്ളയുടെ പ്രബോധനങ്ങൾ വ്യത്യസ്ത ജനവിഭാഗങ്ങൾക്കിടയിൽ എത്തിച്ചുകൊടുക്കുന്ന കൃത്യം അനായസകരമായിത്തീരുകയും, അങ്ങിനെ ദൈവാവതാരത്തിൻെറതന്നെ വിശുദ്ധലിഖിതങ്ങൾ ഏവർക്കും ആ ഭാഷയിൽ വായിച്ചു മനസ്സിലിക്കാൻ കഴിയുകയും ചെയ്യും.

## സ്ത്രീപുരുഷ സമത്വം

ഒരു പ്രാവിൻെറ ഒരു ചിറകിലെ തൂവലുകൾ നിങ്ങൾ മുറിച്ചുകളയുകയാണെങ്കിൽ, അതിൻെറ മറേറ ചിറക് എത്ര ശക്തിയുള്ളതായിരുന്നാലും അതിന് പറക്കുവാൻ കഴിയുന്നതല്ല എന്തുകൊണ്ടെന്നാൽ, ഒരു പക്ഷിക്ക് പറക്കുവാൻ രണ്ട് ചിറകുകൾ ആവശ്യമാണ്.

അബ്ദുറംബഹ പറയുന്നു:

"മാനവരാശി എന്നതു് രണ്ടു ചിറകുകളുള്ള ഒരു പക്ഷിയെപ്പോലെയാണു്—ഒന്നു് പുരുഷനും മറേറതു സ്ത്രീയും. രണ്ടു ചിറകുകളും സുശക്തവും ഒരു പൊതു ശക്തിവിശേഷത്താൽ ഉത്തേജിതവുമായില്ലെങ്കിൽ പക്ഷിക്കു്, ആകാശത്തിലേയ്ക്കു് പറന്നുയരുവാൻ സാദ്ധ്യമല്ല."

അദ്ദേഹം വീണ്ടും പറയുന്നു:

"ദൈവം എല്ലാ ജീവികളേയും ഇണയായിട്ടാണു് സൃഷ്ടിച്ചിട്ടുള്ളതു്. മനുഷ്യൻ, ജന്തു, സസ്യം എന്നീ മൂന്നു വർഗ്ഗങ്ങളിൽപെട്ട എല്ലാജീവികളും ദ്വിലിംഗ സ്ഥിതിയോടുകൂടിയവയാണു് അവയ്ക്കു് തമ്മിൽ പരിപൂർണ്ണ സമത്വവുമുണ്ടു്."

"സസ്യലോകത്തിൽ, ആൺചെടികളും പെൺചെടികളും ഉണ്ടു്. അവയ്ക്കു് തുല്യാവകാശങ്ങളും സൗന്ദര്യത്തിൽ അവയുടെ ഇനത്തിനനുസരണമായിതുല്യ പങ്കുമുണ്ടു്. ഫലങ്ങൾഉല്പാദിപ്പിക്കുന്ന വൃക്ഷംതന്നെയാണു് ഫലങ്ങളില്ലാത്തവയേക്കാൾ ശ്രേഷ്ഠമെന്നു പറഞ്ഞേക്കാം."

"ജന്തുലോകത്തിൽ ആണിനും പെണ്ണിനും തുല്യ അവകാശങ്ങൾ ഉള്ളതായും, അവരുടെ ഗണത്തിന്റെ അവകാശങ്ങൾ അവർ ഓരോരുത്തരും പങ്കിട്ടനുഭവിക്കുന്നതായും നാം കാണുന്നു."

"ഒരു ഇനത്തിനു മറെറാന്നിന്റെമേൽ ശ്രേഷ്ഠത അവകാശപ്പെടാനാവില്ലെന്നു് പ്രകൃതിയുടെ രണ്ടു് അധോമണ്ഡലങ്ങളിൽനിന്നും നാം ഇപ്പോൾ കണ്ടുകഴി

ഞ്ഞു. എന്നാൽ മനുഷ്യലോകത്തു് നാം വലിയ വ്യത്യാസം കാണുന്നു. സ്ത്രീവിഭാഗത്തെ താഴ്ന്ന തരമായി കണക്കാക്കി തുല്യമായ അവകാശാധികാരങ്ങൾ അവക്ക് അനുവദിക്കുന്നില്ല. ഈ അവസ്ഥ പ്രകൃത്യാ ഉള്ളതല്ല, പ്രത്യുത മനുഷ്യനിർമ്മിതമാണു്. ദൈവസൃഷ്ടിയിൽ ഇങ്ങിനെയുള്ള യാതൊരു വ്യത്യാസങ്ങളും ഇല്ല. ദൈവദൃഷ്ടിയിൽ ലിംഗവ്യത്യാസത്തിന്റെ പേരിൽ ഒരു ഇനം മറ്റൊന്നിനേക്കാൾ ശ്രേഷ്ഠമല്ല............''

ദൈവം നമ്മെയെല്ലാം മനുഷ്യജീവികളായി സൃഷ്ടിച്ചിരിക്കുന്നു. നാം സ്ത്രീയോ പുരുഷനോ ആയതുകൊണ്ടു് ദൈവത്തിന്റെ മുമ്പിൽ വ്യത്യസ്തരാകുന്നില്ല. സ്നേഹമുള്ള മാതാപിതാക്കൾക്കു് പുത്രന്മാരും പുത്രികളും ഒരുപോലെ വാത്സല്യമുള്ളവരാണു്.

സ്ത്രീപുരുഷസമത്വത്തെക്കുറിച്ചു് അബ്ദുൾബഹ ഇപ്രകാരം പറയുന്നു; അവർ രണ്ടും ''മനുഷ്യകുലത്തിൽ ഉൾപ്പെടുന്നവരും ദൈവസങ്കല്പത്തിൽ തുല്യരുമാകുന്നു. എന്തുകൊണ്ടെന്നാൽ, ദൈവീകസൃഷ്ടി പദ്ധതിയിൽ ഇവർ പരസ്പര പൂരകങ്ങളാണു്. ദൈവത്തിന്റെ ദൃഷ്ടിയിൽ മനുഷ്യർക്കിടയിലുള്ള ഏകവ്യത്യാസം അവരുടെ പരിശുദ്ധിയേയും, സദാചാര കർമ്മങ്ങളെയും ആശ്രയിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, സ്രഷ്ടാവിന്റെ ആത്മീയഭാവത്തോടും സാദൃശ്യത്തോടും കൂടുതൽ സാമീപ്യമുള്ളവരെയാണു് ദൈവം താരതമ്യേന ഇഷ്ടപ്പെടുന്നതു്.''

ദൈവത്തിന്റെ ഔദാര്യം പുരുഷനും സ്ത്രീക്കും ഒരുപോലെ ലഭിക്കുന്നതിനാൽ, നാം ഇവക്കു തമ്മിൽ വ്യ

ത്യാസം കല്പിക്കുവാൻ പാടില്ല. സമൂഹത്തിൽ ഒരു പുരുഷനുള്ള പ്രമതലകൾ ഒരു സ്ത്രീയുടേതിൽനിന്നും ഭിന്നമായിരിക്കാം. എന്നാൽ അവരുടെ അധികാരാവകാശങ്ങൾ തുല്യമായിരിക്കണം. ഒരു സ്ത്രീയുടെ ബുദ്ധിചാതുര്യങ്ങൾ ഒരു പുരുഷൻേറതിനേക്കാൾ കുറഞ്ഞവയാണെന്നു് നാം ചിന്തിക്കരുതു്. പണ്ടുകാലത്തു് പുരുഷന്മാർക്കു് ലഭിച്ചിരുന്നത്ര വിദ്യാഭ്യാസവും വളരാനുള്ള അവസരവും സ്ത്രീകൾക്കു് ലഭിച്ചിരുന്നില്ല അതുകൊണ്ടാണു് അവരുടെ ബഹുമുഖമായ കഴിവുകൾ വികസിക്കാതിരുന്നതു്

ഓരോ വർഷവും ബഹായികൾ അവരുടെ സഭകളെ തെരഞ്ഞെടുക്കുമ്പോൾ ഏററവും ആത്മാർത്ഥതയും കഴിവുമുള്ളവരെയും ആണു് വേർതിരിച്ചെടുക്കുന്നതു്. ഇതിൽ സ്ത്രീപുരുഷവ്യത്യാസം കല്പിക്കാറില്ല ദൈവം ഒരുവൻെറ ഹൃദയവും, സദ്ഗുണവുമാണു് ദർശിക്കുന്നതു്. അല്ലാതെ ഇനത്തെയല്ലെന്നു് നാം എപ്പോഴും ഓർക്കണം.

അബ്ദുൾബഹ പറയുന്നു:

"ആരുടെ ഹൃദയം പരിശുദ്ധമാണോ, ആരുടെ ശിക്ഷണം ശ്രേഷ്ഠമാണോ, ആരുടെ ശാസ്ത്രീയനേട്ടങ്ങൾ മഹത്തരമാണോ, ആരുടെ മനുഷ്യസ്നേഹപരമായ പ്രവൃത്തികൾ ഉന്നതങ്ങളാണോ, ആ വ്യക്തി ഒരു പുരുഷനായാലും സ്ത്രീയായാലും, വെളുത്തതായാലും കറുത്തതായാലും എല്ലാവിധ അവകാശങ്ങൾക്കും അംഗീകാരത്തിനും അർഹതയുണ്ടായിരിക്കും എന്തു തന്നെയായാലും ഇതിൽ വിവേചനം ഉണ്ടാകുന്നതല്ല."

## സാർവ്വത്രിക വിദ്യാഭ്യാസം

ഓരോകുട്ടിയും—കുമാരനായാലും, കുമാരിയായാലും—വിദ്യാഭ്യാസം ലഭിക്കണമെന്നുള്ളതാണു് ബഹാഉള്ളയുടെ

പ്രബോധനങ്ങളിലൊന്നു്. മാതാപിതാക്കൾ അവരുടെ കുട്ടികളുടെ വിദ്യാഭ്യാസ കാര്യത്തിൽ അശ്രദ്ധകാണിക്കുകയാണെങ്കിൽ, അവർ ദൈവത്തിന്റെ മുമ്പിൽ സമാധാനം പറയേണ്ടിവരും.

ബഹാഉള്ളയുടെ കല്പന ഇതാണു്:
"ഓരോ പിതാവും തന്റെ പുത്രന്മാരേയും പുത്രിമാരേയും എഴുത്തും വായനയും പഠിപ്പിക്കണമെന്നു് വിധിക്കപ്പെട്ടിരിക്കുന്നു. കല്പിക്കപ്പെട്ടിരിക്കുന്നതെന്തോ അതിനെ അവഗണിക്കുന്നവൻ (ഈ വിഷയത്തിൽ) ധനവാനായിരുന്നാൽ അയാളുടെ കുട്ടികളുടെ വിദ്യാഭ്യാസത്തിനാവശ്യമായ തുക വസൂൽ ചെയ്യുന്നതിനുള്ള ചുമതല നീതിന്യായത്തിന്റെ വിശ്വസ്തസൂക്ഷിപ്പുകാരിൽ നിക്ഷിപ്തമായിരിക്കും; അല്ലാത്തപക്ഷം (അതായതു്, മാതാപിതാക്കൾ നിർദ്ധനരായിരുന്നാൽ) ഈ ഉത്തരവാദിത്വം നീതിന്യായാലയത്തിന്റെ ചുമതലയിൽപ്പെടുന്നതായിരിക്കും. നിശ്ചയമായും നാം ഇതിനെ (നീതിന്യായാലയത്തെ) സാധുക്കൾക്കും അത്യാവശ്യക്കാർക്കുമുള്ള ഒരു അഭയസ്ഥാനമാക്കിയിരിക്കുന്നു.

"ഒരുവൻ തന്റെ പുത്രനെയോ, അല്ലെങ്കിൽ മററതെങ്കിലും കുട്ടികളെയോ പഠിപ്പിക്കുകയെന്നതു് എന്റെ കുട്ടികളിലൊന്നിനെ വിദ്യാദാനംചെയ്തു രക്ഷിക്കുന്നതിനു തുല്യമായിരിക്കും."

അതിനാൽ ബഹായികളെ സംബന്ധിച്ചിടത്തോളം കുട്ടികളുടെ വിദ്യാഭ്യാസം നിർബ്ബന്ധമായും അനുഷ്ഠിക്കേണ്ട ഒരു നിയമമാണു്. മാതാപിതാക്കൾക്കു് അവരുടെ കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കാനുള്ള കഴിവു

ണ്ടായിട്ടും ആ വിഷയത്തിൽ അശ്രദ്ധ കാണിക്കുകയാണെങ്കിൽ, ആത്മീയസഭ നിർബ്ബന്ധിച്ച് അവരെക്കൊണ്ടു് കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കണം. എന്നാൽ അവർ നിർദ്ധനരാണെങ്കിൽ, കുട്ടികളുടെ വിദ്യാഭ്യാസത്തിനാവശ്യമായ പണം ആത്മീയസഭ അതിന്റെ സമൂഹനിധിയിൽനിന്നും നൽകേണ്ടതാണ്.

കുട്ടികളുടെ വിദ്യാഭ്യാസച്ചുമതല വിശുദ്ധമായ ഒരു കർത്തവ്യമാണെന്നു് ബഹാഉള്ളയുടെ വചനങ്ങളിൽനിന്നും വ്യക്തമാകുന്നു.

അദ്ദേഹം പറയുന്നു:

"ഒരുവൻ തന്റെ പുത്രനെയോ അല്ലെങ്കിൽ മററേതെങ്കിലും കുട്ടികളെയോ പഠിപ്പിക്കുകയെന്നതു് എന്റെ കുട്ടികളിലൊന്നിനെ വിദ്യാദാനം ചെയ്തു രക്ഷിക്കുന്നതിനു് തുല്ല്യമാണു്."

ബഹാഉള്ളയുടെ കുട്ടികളിലൊന്നിനെ വിദ്യാഭ്യാസം ചെയ്യിക്കുകയെന്നതു് നമുക്കു് ഉൽകൃഷ്ടമായ ഒരു ബഹുമതിയും വിശേഷാധികാരവും തന്നെയല്ലേ? നമ്മുടേയോ മററുള്ളവരുടേയോ കുട്ടികളെ വിദ്യാഭ്യാസംചെയ്യിച്ചാൽ മാത്രമെ ഈ ബഹുമതി നമുക്കു ലഭിക്കുകയുള്ളൂ.

വീട്ടിലെ ജോലികൾ ചെയ്യാനോ, കന്നുകാലികളെ മേയുവാൻ കൊണ്ടുപോകാനോ നമുക്കു നമ്മുടെ കുട്ടികളെ ആവശ്യമായതുകൊണ്ടു് സ്കൂളിൽ പോകാൻ സമയമില്ല എന്നു പറയുവാൻ സാദ്ധ്യമല്ല. കന്നുകാലികളെ നോക്കുന്നതോ, പാടത്തു പണിയെടുക്കുന്നതോ ദൈവകല്പനയല്ല എന്നാൽ, വിദ്യാഭ്യാസം നൽകണമെന്നതു് ദൈവ കല്പനയാണെന്നു് നാം ഓർക്കേണ്ടതാണു്. ഈ

കല്പന നാം അനുസരിക്കുന്നില്ലെങ്കിൽ ദൈവത്തിൻെറ മുമ്പിൽ നാം സമാധാനം പറയേണ്ടിവരും.

അതുപോലെതന്നെ, പെൺകുട്ടികൾക്ക് വിദ്യാഭ്യാസം നൽകുന്ന വിഷയത്തിൽ നാം ഒരിക്കലും വൈമനസ്യം കാണിക്കുവാൻ പാടുള്ളതല്ല. സ്ത്രീയുടേയും പുരുഷൻേറയും അവകാശങ്ങൾ തുല്യമാണെങ്കിലും വിദ്യാഭ്യാസത്തിൻെറ കാര്യത്തിൽ മുൻഗണന കൊടുക്കേണ്ടി വന്നാൽ അത് പെൺകുട്ടികൾക്കായിരിക്കണമെന്നാണ് അബ്ദുൾബഹ പറഞ്ഞിട്ടുള്ളത്. എന്തുകൊണ്ടെന്നാൽ, അവർ ഭാവിതലമുറയുടെ മാതാക്കളാണ്. വിദ്യാസമ്പന്നയായ ഒരു മാതാവിനു് നല്ല നിലയിൽ കുട്ടികളെ വളർത്താൻ കഴിയും.

എന്നാൽ എഴുതുവാനും വായിക്കുവാനും പഠിക്കുക എന്നതുമാത്രമല്ല ബഹാഉള്ള വിദ്യാഭ്യാസംകൊണ്ടുദ്ദേശിക്കുന്നത്. മനുഷ്യവർഗ്ഗത്തെ സേവിക്കുവാൻ കഴിയത്തക്കരീതിയിലായിരിക്കണം കുട്ടികൾക്ക് ശിക്ഷണം നല്കേണ്ടത്. ഇന്നു് ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ നിവസിക്കുന്ന കുട്ടികളെ തങ്ങളുടെ രാജ്യത്തോടുമാത്രം കൂറുള്ളവരായിരിക്കത്തക്കവിധമാണ് വളർത്തിക്കൊണ്ടു വരുന്നതു്. ചിലപ്പോൾ മറ്റൊരു ദേശത്തോടുള്ള വിദ്വേഷം അവരുടെ പിഞ്ചുഹൃദയങ്ങളിൽ മുദ്രണംചെയ്തുവെന്നുവരാം. തങ്ങൾ ജർമ്മൻകാരോ, അറബികളോ, ചീനക്കാരോ ആയിരിക്കുന്നതിൽ അഭിമാനം കൊള്ളുവാൻ അവരെ പഠിപ്പിക്കുകയും, തങ്ങളുടെ വർഗ്ഗവും മതധർമ്മവും പ്രത്യേക ഗോത്രവുമാണു് ലോകത്തിൽ ഏററവും ശ്രേഷ്ഠമായതെന്നു് അവരെ പറഞ്ഞു ധരിപ്പിക്കുകയും ചെയ്യും. ബഹായിധർമ്മപ്രകാരം ഇതു് ശരിയല്ല. ഭൂമി

ഒട്ടാകെ "ഒരു ദേശമാണെന്നും മനുഷ്യവർഗ്ഗം അതിലെ സമാവകാശമുള്ള പൗരന്മാരാണെന്നും" വിശ്വസിക്കുകയും, സമസ്തചരാചരങ്ങളുടെയും പൊതുനന്മയെ ലക്ഷ്യമാക്കി പ്രവർത്തിക്കുകയും ചെയ്യുന്ന സ്ത്രീപുരുഷന്മാരെ വളർത്തിയെടുക്കുക എന്നതായിരിക്കണം വിദ്യാഭ്യാസത്തിന്റെ പരമലക്ഷ്യം. ജനങ്ങൾക്ക് ഈ വിദ്യാഭ്യാസരീതി സ്വീകരിക്കുകയാണെങ്കിൽ, ഒരു തലമുറക്കാലം കൊണ്ടുതന്നെ മനുഷ്യരാശിയുടെ ഐക്യം നമുക്ക സ്ഥാപിതമാക്കാൻ കഴിയും.

ബഹാഉള്ള തുടർന്നു് പറയുന്നു:

"വിദ്യാലയങ്ങളിൽ കുട്ടികൾക്ക് ആദ്യമായി മതധർമ്മ തത്വങ്ങളിൽ പരിശീലനം നൽകണം. അങ്ങിനെ വിശുദ്ധഗ്രന്ഥങ്ങളിൽ രേഖപ്പെടുത്തിയിരിക്കുന്ന വാഗ്ദാനത്തിന്റെയും താക്കീതിന്റെയും ശക്തി, നിഷിദ്ധമായവ ചെയ്യുന്നതിൽനിന്നും അവരെ വിലക്കുകയും കല്പനകളുടെ മേലങ്കിയാൽ അവരെ അലങ്കരിക്കുകയും ചെയ്യട്ടെ. എന്നാൽ ഇതു് മൂഢമായ മതഭ്രാന്തും സ്വമതാസക്തിയും ഉണ്ടാക്കിത്തീർത്തു് കുട്ടികൾക്ക് ദോഷം ചെയ്യുന്നവിധത്തിലായിരിക്കരുതു്."

ദൈവാവതാരങ്ങളാൽ പഠിപ്പിക്കപ്പെട്ട ആത്മീയ മൂല്യങ്ങളുടെ അടിസ്ഥാനത്തിലായിരിക്കണം എല്ലാ വിദ്യാഭ്യാസ സമ്പ്രദായങ്ങളും നടപ്പിലാക്കേണ്ടതെന്നാണു് ഇതുകൊണ്ടർത്ഥമാകുന്നതു്. ആത്മീയ പ്രബോധനംകൊണ്ടുമാത്രമെ മനുഷ്യനു് ജീവിതത്തിൽ ഏറെ സന്തുഷ്ടിയുണ്ടാവുകയുള്ളു. എന്തുകൊണ്ടെന്നാൽ സഹജീവികളുടെ നേർക്ക് യാതൊരുവിധ സ്പർദ്ധയുംകൂടാതെ ജീവിക്കാൻ അവർ പഠിക്കുകയും ഭാവിയെക്കുറിച്ചുള്ള ശുഭപ്രേ

തീക്ഷ്ണയും ആത്മവിശ്വാസവും അവരിൽ ഉളവാക്കുകയും ചെയ്യും.

വിദ്യാഭ്യാസം നമ്മെ അന്ധവിശ്വാസങ്ങളിൽനിന്നും തെററായ മുൻവിധികളിൽനിന്നും ഭൗതിക വാദത്തിന്റെ പിടിയിൽനിന്നും വിമുക്തരാക്കണം. അബ്ദുൾബഹാ എഴുതുന്നു:

''വിശിഷ്ടമായ ബുദ്ധിശക്തിയിൽകൂടെ പ്രകൃതിയുടെ അടിമത്വത്തിൽനിന്നും സ്വതന്ത്രനും മുക്തനും ആകുവാനുള്ള മനുഷ്യസ്വാതന്ത്ര്യം വിശുദ്ധനായ ബഹാഉള്ളയുടെ പ്രബോധനങ്ങളിൽ ഉൾപ്പെട്ടതാണ്. എന്തുകൊണ്ടെന്നാൽ, അസ്തിത്വത്തിനുവേണ്ടിയുള്ള പോരാട്ടം പ്രകൃതിയുടെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ആവശ്യങ്ങളിൽ ഒന്നാകയാൽ, മനുഷ്യൻ പ്രകൃതിയുടെ അടിമയായിരിക്കുന്നിടത്തോളം കാലം, അവൻ ഒരു ക്രൂരജന്തുമാത്രമായിരിക്കും. അസ്തിത്വത്തിനുവേണ്ടിയുള്ള പോരാട്ടം എല്ലാ അനർത്ഥങ്ങളുടേയും ഉറവിടവും അത്യന്തം ക്ലേശകരവുമാണ്.''

സത്യമായ അറിവ് സമ്പാദിക്കുന്നതിൽനിന്ന് തന്റെ കുട്ടികളെ ഒരു ബഹായിയും ഒരിക്കലും വിലക്കരുത്. എന്തുകൊണ്ടെന്നാൽ ബഹാഉള്ള ഇപ്രകാരം പറയുന്നു:

''വിജ്ഞാനം മനുഷ്യർക്ക് മേല്പോട്ടുയരുവാനുള്ള ചിറകുകൾപോലെയും, ആരോഹണത്തിനുള്ള ഏണിപോലെയും ആണ്. ജ്ഞാനസമ്പാദനം എല്ലാവർക്കുമുള്ള കടപ്പാടാണ്. ജനോപകാരപ്രദങ്ങളായ ശാസ്ത്ര

വിഷയങ്ങൾ പഠിക്കാൻ നാം ബാദ്ധ്യസ്ഥരാണ്. അല്ലാതെ, വെറും വാക്കുകളിൽ തുടങ്ങി വാക്കുകളിൽ അവസാനിക്കുന്ന ശാസ്ത്രങ്ങളല്ല അഭ്യസിക്കേണ്ടതു്. കലകളിലും ശാസ്ത്രങ്ങളിലും നൈപുണ്യം നേടിയവർക്ക് ലോകജനതയ്ക്കിടയിൽ മഹത്തായ സ്ഥാനമുണ്ട് മനുഷ്യന്റെ യഥാർത്ഥ ഭണ്ഡാരം അവന്റെ ജ്ഞാനം തന്നെയാണ്. ബുദ്ധിമതിയുടേയും, അഭിവൃദ്ധിയുടേയും, സന്തോഷത്തിന്റെയും, ഉല്ലാസത്തിന്റെയും, ആനന്ദത്തിന്റെയും ആഢ്യത്തിമിർപ്പിന്റെയും ഉപാധിയാണ് വിജ്ഞാനം.''

## മതവും ശാസ്ത്രവും സഹകരിച്ച് പ്രവർത്തിക്കണം

മൃഗങ്ങളിൽനിന്നും വ്യത്യസ്തരായിരിക്കാനുതകുന്ന ചിന്താശക്തി ദൈവം നമുക്കു പ്രദാനം ചെയ്തിരിക്കുന്നു. മനുഷ്യന് അവന്റെ മന:ശക്തി ഉപയോഗപ്പെടുത്താൻ കഴിയുന്നതുകൊണ്ട് യുഗയുഗാന്തരങ്ങളായി പുരോഗതി പ്രാപിക്കാൻ അവനു കഴിഞ്ഞിരിക്കുന്നു. ആയിരക്കണക്കിന് വർഷങ്ങൾമുമ്പുള്ളതിനേക്കാൾ വളരെ വ്യത്യസ്തമായി ഇന്നവൻ ജീവിക്കുന്നു. പുതിയ ആവിഷ്കരണങ്ങളും കണ്ടുപിടിത്തങ്ങളും ജനങ്ങളെ കൂടുതൽ നല്ല ഭവനങ്ങളിൽ താമസിക്കുന്നതിനും രോഗങ്ങൾക്കും അജ്ഞതയ്ക്കുമെതിരായി സമരം ചെയ്യുന്നതിനും കഴിവുള്ളവരാക്കി. എന്നാൽ നാം ആത്മീയമായും പുരോഗതി പ്രാപിക്കുന്നില്ലെങ്കിൽ നമുക്കു ഭൗതിക പുരോഗതികൊണ്ടുള്ള പ്രയോജനം വളരെ തുച്ഛമായിരിക്കും. ആത്മീയ പുരോഗതിയിൽ നമ്മെ സഹായിക്കാനാണ് ദൈവം നമുക്കു മതധർമ്മം പ്രദാനം ചെയ്തിരിക്കുന്നതു്. മതധർമ്മത്താൽ

സ്വാധീനിക്കപ്പെടാത്ത ശാസ്ത്രത്തിനു ഗണ്യമായ തരത്തിൽ ദോഷങ്ങൾ ചെയ്യാൻ സാധിക്കും. അതുപോലെ തന്നെ, ശാസ്ത്രത്താൽ സ്വാധീനിക്കപ്പെടാത്ത മതധർമ്മവും ഹാനികരമായിരിക്കും. മനുഷ്യവർഗ്ഗത്തിൻെറ യഥാർത്ഥ പുരോഗതിക്കു് രണ്ടും ഒരുപോലെ ആവശ്യമാണു്. മതധർമ്മവും ശാസ്ത്രവും കൈകോർത്തു മുന്നോട്ടു പോകേണ്ടതാണു്.

ശാസ്ത്രം നമുക്കു ഉപകരണങ്ങൾ തരുന്നു. അതെങ്ങിനെ ഉപയോഗിക്കണമെന്നു് മതധർമ്മം നമ്മെ ഉൽബോധിപ്പിക്കുന്നു വേണ്ടവിധം ഉപയോഗിച്ചാൽ ഒരു കോടാലിയോ ഒരു അരിവാളോ വളരെ പ്രയോജനപ്രദമായ വസ്തുക്കളാണു് എന്നാൽ ഒരു കൊലപാതകി ഒരു കോടാലിയോ, അരിവാളോ കടന്നുപിടിക്കുകയാണെങ്കിൽ ഉപയോഗപ്രദമായ അതേ സാധനംതന്നെ അപകടകരമായ ആയുധമായി മാറുന്നു. ശാസ്ത്രം ജനങ്ങൾക്കു് ഉപകരണങ്ങൾ നൽകുകയും, ഈ ഉപകരണങ്ങൾ എങ്ങിനെ ഏററവും ഫലപ്രദമായി ഉപയോഗിക്കാമെന്നു് പഠിപ്പിക്കുവാനുള്ള മതധർമ്മം അവർക്കില്ലാത്തതുകൊണ്ടു്, ജനങ്ങൾ അവ ആയുധങ്ങളായി ഉപയോഗിക്കുകയും ചെയ്യുന്നു. എന്നതാണു് ഇന്നത്തെ ലോകത്തിനു് പററിയിരിക്കുന്ന കുഴപ്പം. അതുപോലെതന്നെ, ശാസ്ത്രത്തെ നാം നിരാകരിക്കുകയും നമ്മുടെ മനസ്സും യുക്തിബോധവും ഉപയോഗിക്കാതിരിക്കുകയും ചെയ്താൽ, അജ്ഞതയും അന്ധവിശ്വാസവും മാത്രമായി മതധർമ്മം രൂപാന്തരപ്പെടുകയും അതിനാലതു് ലോകജനതയ്ക്കു് ദോഷകരമായിത്തീരുകയും ചെയ്യും.

മതവും ശാസ്ത്രവും ഒത്തൊരുമിച്ചുപോകാൻ സാദ്ധ്യമല്ലെന്നാണു് കഴിഞ്ഞകാലങ്ങളിൽ ജനങ്ങൾ വിചാരി

ച്ചിരുന്നതു്. എന്നാൽ സത്യമായിട്ടുള്ള മതധർമ്മം ശാസ്ത്രത്തോടു് പരിപൂർണ്ണമായും യോജിക്കുന്നു എന്നാണു് ബഹാഉള്ള പഠിപ്പിക്കുന്നതു്. നമ്മുടെ ഹൃദയത്തിനും ബുദ്ധിക്കും ഈ യാഥാർത്ഥ്യങ്ങളെ സ്വീകരിക്കാൻ കഴിയും എന്നദ്ദേഹം പറയുന്നു.

അബ്ദുൾബഹയുടെ ഒരു സംഭാഷണത്തിൽനിന്നുള്ള അത്ഭുതകരമായ ഒരുദ്ധരണിയോടുകൂടി ഈ അദ്ധ്യായം നമുക്ക ഉപസംഹരിക്കാം.

"നമുക്കുള്ള മതധർമ്മജ്ഞാനവും ശാസ്ത്രജ്ഞാനവുമാണു് നമ്മുടെ ധാരണയുടെ അളവുകോലായി ഈശ്വരൻ കണക്കാക്കുന്നതു്. ഈ അത്ഭുതകരമായ ശക്തിയെ നിങ്ങൾ അവഗണിക്കാതിരിക്കാൻ ശ്രദ്ധിക്കുക. ഈ തുലാസിൽ എല്ലാം തൂക്കി പരിശോധിക്കുക........ ........"

"നിങ്ങളുടെ എല്ലാ വിശ്വാസങ്ങളും ശാസ്ത്രത്തോടു് പൊരുത്തപ്പെടുത്തുക. സത്യം ഏകമായതിനാൽ അതിനെ സംബന്ധിച്ചു് എതിരഭിപ്രായം ഉണ്ടാകാവുന്നതല്ല. മതധർമ്മം അതിന്റെ അന്ധവിശ്വാസങ്ങളും, ആചാരങ്ങളും മൂഢതത്വങ്ങളും ഉപേക്ഷിച്ചു് ശാസ്ത്രത്തോടുള്ള യോജിപ്പു് പ്രകടമാക്കുമ്പോൾ ലോകത്തിൽ മഹത്തായ ഏകീകരണത്തിന്റെയും ശുദ്ധീകരണത്തിന്റെയുമായ ശക്തി ഉണ്ടാകുകയും, അതു് യുദ്ധങ്ങളെയും, വിയോജിപ്പുകളെയും, ഭിന്നിപ്പുകളെയും പോരാട്ടങ്ങളെയും തുടച്ചുമാററുകയും അങ്ങിനെ മനുഷ്യവർഗ്ഗം ദൈവസ്നേഹമാകുന്ന ശക്തിയിൽ ഒന്നിക്കുകയും ചെയ്യും."

# അതിരുകടന്ന ധനവും ദാരിദ്ര്യവും അവസാനിക്കണം

ലോകത്തുള്ള എല്ലാററിനേക്കാളുമുപരിയായി നീതി നിഷ്ഠയെയാണ് താൻ കൂടുതലായി ഇഷ്ടപ്പെടുന്നത് എന്ന് ബഹാഉള്ള നമ്മോട് പറഞ്ഞിരിക്കുന്നു.

"അല്ലയോ ആത്മസന്താനമേ!
നിഖിലങ്ങളിൽവെച്ച് എനിക്ക് ഏററവും പ്രിയതമം നീതിയത്രെ. എന്നെ നീ ആഗ്രഹിക്കുന്നുവെങ്കിൽ അതിൽനിന്ന് വ്യതിചലിക്കാതിരിക്കുക."

അബ്ദുൾബഹ പറയുന്നു:

ബഹാഉള്ളയുടെ പ്രബോധനങ്ങളിൽ ഏററവും പ്രധാനപ്പെട്ട ഒരു തത്വം ഇതാണ്.

"ജീവസന്ധാരണത്തിനാവശ്യമായ പ്രതിദിനാഹാരം ലഭിക്കുകയെന്നുള്ളത് ഓരോ മനുഷ്യജീവിയുടെയും അവകാശം അല്ലെങ്കിൽ ജീവനോപാധികളുടെ സമീകരണം ആണ്."

"ജനങ്ങളുടെ ജീവിതസാഹചര്യങ്ങളുടെ ക്രമീകരണം ദാരിദ്ര്യം തിരോഭവിക്കത്തക്കവിധത്തിലും, സാദ്ധ്യമാകുന്നിടത്തോളം ഓരോരുത്തരും അവരവരുടെ സ്ഥാനത്തിനും നിലയ്ക്കും യോജിച്ചവിധം സുഖസൗകര്യങ്ങളും സുസ്ഥിതിയും അനുഭവിക്കാൻ കഴിവുള്ളവിധത്തിലും ഉണ്ടായിരിക്കേണ്ടതാണ് "

" ഒരുഭാഗത്തു് അമിതമായ സമ്പത്തുകൊണ്ടു് വിഷമിക്കുന്നവരെയും, മറുഭാഗത്തു് ഒന്നുമില്ലാതെ പട്ടിണി കിടക്കുന്ന നിർഭാഗ്യവാന്മാരെയും നാം നമ്മുടെ ഇടയിൽ കാണുന്നു ഒരു കൂട്ടർക്കു് അനേകം രാജകീയ മന്ദിരങ്ങൾ ഉണ്ടെങ്കിൽ മറെറാരുകൂട്ടർക്കു് തല ചായ്ക്കാൻ ഒരു കുടിലുപോലുമില്ല ചിലർ രുചികരവും വില പിടിച്ചതുമായ അനേകം വിഭവങ്ങളോടെ ആഹാരം കഴിക്കുമ്പോൾ, മററു ചിലർ ജീവൻ നിലനിറുത്താൻ മതിയായ ഭക്ഷണംപോലും കിട്ടാതെ കുഴങ്ങുന്നു. അഡംബരനിബദ്ധമായ വസ്ത്രങ്ങൾ അണിഞ്ഞു് ഒരു കൂട്ടർ ആനന്ദിക്കുമ്പോൾ, മററുള്ളവർക്കു തണുപ്പിനെ തടുക്കുന്നതിനു് അപര്യാപ്തവും, ലളിതവും നിസ്സാരവുമായ വസ്ത്രങ്ങളാണുള്ളതു്. "

"ഈ അവസ്ഥ തെററാണു്. ഇതു പരിഹരിച്ചേ മതിയാവൂ. ചിലർ അളവില്ലാത്തവിധം സമ്പത്തുള്ളവരും മററു ചിലർ ശോചനീയമായവിധം ദരിദ്രരും ആകയാൽ, ഈ അവസ്ഥാവിശേഷങ്ങളെ നിയന്ത്രിക്കുകയും കാര്യങ്ങൾ അഭിവൃദ്ധിയിലേയ്ക്കു് കൊണ്ടുവരികയും ചെയ്യുന്നതിനു് തീർച്ചയായും ഒരു സംഘടന ആവശ്യമാണു്. ദാരിദ്ര്യത്തെ നിയന്ത്രിക്കുക എന്നതുപോലെ പ്രാധാന്യമർഹിക്കുന്നതാണു് സമ്പത്തു് നിയന്ത്രിക്കുകയെന്നുള്ളതും. അമിതമായ ധനസ്ഥിതിയും കടുത്ത ദാരിദ്ര്യവും നല്ലതല്ല. "

"ദാരിദ്ര്യം മുഴുത്തു് ജനങ്ങൾ പട്ടിണികിടക്കുന്നതായി കാണുമ്പോൾ ഭരണവ്യവസ്ഥയിൽ ദുഷ്പ്രവൃത്തത്തിന്റെ ലക്ഷണവും കാണാവുന്നതാണെന്നു്

നാം ഓർമ്മിക്കേണ്ടതാണ്. ഈ ഘട്ടത്തിൽ യാതൊരു കാലതാമസവും അലസതയും കൂടാതെ ദുഷ്പ്രഭുത്വ നിഷ്കാസനത്തിനായും വലിയൊരു ജനാവലിയെ ഞെരിക്കുന്ന ദാരിദ്ര്യത്തിന്റെ നിവാരണത്തിനായും ഉണർന്നു് പ്രവർത്തിക്കേണ്ടതാണ്.''

അതിരുകടന്ന ധനമോ, ദാരിദ്ര്യമോ ഇല്ലാത്ത ഒരു സമതുലിത സമൂഹസൃഷ്ടിയെ സഹായിക്കുന്ന അത്ഭുതകരങ്ങളായ പല നിയമങ്ങളും പ്രബോധനങ്ങളും ബഹായി ധർമ്മത്തിലുണ്ട്. അവയിൽ പലതും ലോകരേണക്കൂടങ്ങൾ നടപ്പിൽ വരുത്തേണ്ടതാണെങ്കിലും, ഇന്നത്തെ സാമ്പത്തിക പ്രശ്നങ്ങളുടെ അടിസ്ഥാനപരമായ പരിഹാരം വ്യക്തികളെ ആശ്രയിച്ചാണിരിക്കുന്നതു്. ഭൗതികവും ആത്മീയവുമായ പുരോഗതി കൈവരിക്കുന്നതിനായി സകലവിധ പരിശ്രമങ്ങളും നടത്താൻ ബഹായികളെ പ്രോത്സാഹിപ്പിക്കുന്നുണ്ട്. എന്നാൽ അവർ ഒരിക്കലും ബഹാഉള്ളയുടെ ഈ വചനങ്ങൾ മറക്കരുതു്.

''ഐശ്വര്യത്തിന്റെ പൊരുൾ എന്നോടുള്ള സ്നേഹമാണു്. എന്നെ സ്നേഹിക്കുന്ന ഏതൊരാളും എല്ലാ വസ്തുക്കളുടേയും യജമാനനായിരിക്കും. എന്നെ സ്നേഹിക്കാത്തവൻ തീർച്ചയായും ദരിദ്രനും പാവപ്പെട്ടവനുമാണു്.''

ഹൃദയത്തിൽ അടിയുറച്ച ഈശ്വരഭക്തിയാണ് ഒരു ബഹായിയുടെ യഥാർത്ഥമായ ധനം. ആർക്കും അപഹരിക്കാൻ കഴിയാത്ത ഈ മഹത്തായ ഭണ്ഡാരത്തെ ഒരുവൻ കരസ്ഥമാക്കി കഴിഞ്ഞാൽ, ഭൗതികമായ സമ്പത്തി

ലും സുഖാനുഭൂതികളിലും അവൻ സന്തോഷംകൊള്ളുക യോ, ബാഹ്യമായ ദാരിദ്ര്യം അവനെ അസന്തുഷ്ടനാക്കു കയോ ചെയ്യുന്നതല്ല. ബഹാഉള്ള പറയുന്നു.

"അല്ലയോ എന്റെ ദാസീപുത്രാ!

"ദാരിദ്ര്യത്തിൽ വ്യാകുലപ്പെടുകയും സമ്പത്തിൽ വിശ്വസിക്കുകയും അരുതു്. എന്തുകൊണ്ടെന്നാൽ, ദാരിദ്ര്യത്തിനുപിന്നാലെ സമ്പത്തും, സമ്പത്തിനു പിന്നാലെ ദാരിദ്ര്യവും വന്നേക്കാം............"

ഒരിക്കൽ ഈ ലോകത്തിലെ സമ്പത്തിനോടുള്ള അ മിതമായ സ്നേഹം നീങ്ങിയാൽ ദാരിദ്ര്യം അനുഭവിക്കുന്ന വരുമായി നമ്മുടെ സമ്പത്തു് പങ്കുവെയ്ക്കുവാൻ യാതൊരു വൈമനസ്യവും ഉണ്ടാവുകയില്ല. ഇതത്രേ തന്റെ അനു യായികളിൽനിന്നു് ബഹാഉള്ള പ്രതീക്ഷിക്കുന്നതു്. അബ്ദുൾബഹയുടെ കുറിപ്പുകളിലൊന്നിൽ നാം ഇപ്ര കാരം കാണുന്നു.

"ഒരു വ്യക്തി തന്റെ സ്വത്തു് സ്വമനസ്സാലെ സ്വന്തം വംശത്തിലെ ജനങ്ങളുമായി പങ്കുവെച്ചനു ഭവിക്കുക എന്നതു് ബഹാഉള്ളയുടെ പ്രബോധനങ്ങ ളിൽ ഉൾപ്പെട്ടതാണു്. പരപ്രേരണ കൂടാതെയുള്ള പങ്കുവയ്ക്കൽ സമത്വത്തെക്കാൾ (നിയമത്താൽ അ നുശാസിക്കപ്പെട്ട) മഹത്തരമാണു്. സ്വാർത്ഥത കൈവെടിഞ്ഞു് സ്വജീവനം സ്വത്തും സഹജീവി കൾക്കായി സമർപ്പിക്കണമെന്നാണു് ഇതുകൊ ണ്ടർത്ഥമാക്കുന്നതു്. എന്നാൽ മനുഷ്യൻ നിയമം മൂലം അനുസരിക്കാൻ നിർബന്ധിതനാകത്തക്ക നിലയിൽ നിയന്ത്രണത്തിലൂടെ ഇതു് നടപ്പിൽ വ

രുത്താൻ പാടുള്ളതല്ല. നേരെമറിച്ച്, ബഹായികൾ ഇറാനിൽ ചെയ്യുന്നതുപോലെ, ജനങ്ങൾ അവരുടെ സ്വത്തുമാത്രമല്ല, ജീവനെത്തന്നെയും പരപ്രേരണകൂടാതെ സ്വമനസ്സാലെ സാധുക്കൾക്കുവേണ്ടി ബലിയർപ്പിക്കാൻ മുതിരേണ്ടതാണു്."

ഒരു മനുഷ്യൻ എത്ര സാധുവായിരുന്നാലും അവനേക്കാൾ പാവപ്പെട്ടവനെ അവനു കണ്ടെത്തുവാനും അവനുമായി തനിക്കുള്ളതു് പങ്കുവെയ്ക്കുവാനും കഴിയും. ധനവാന്മാരോടായി ബഹാഉള്ള പറയുന്നു:

" അല്ലയോ ഭൂമിയിലെ ധനവാന്മാരെ!

നിങ്ങളുടെ ഇടയിൽ നിവസിക്കുന്ന സാധുക്കളായ ജനങ്ങൾ എന്റെ സൂക്ഷിപ്പു സ്വത്താണു്. എന്റെ സൂക്ഷിപ്പുസ്വത്തിനെ നിങ്ങൾ നല്ലവണ്ണം കാത്തുരക്ഷിക്കുക. നിങ്ങളുടെ സൗഖ്യത്തിൽമാത്രം ശ്രദ്ധയെ കേന്ദ്രീകരിക്കാതിരിക്കുവിൻ."

ദുഃഖിതരെ മറക്കാതിരിക്കണമെന്നും സ്വാർത്ഥമതികൾ ശിക്ഷിക്കപ്പെടുമെന്നും അദ്ദേഹം അവരെ താക്കീതു് ചെയ്യുന്നു.

" അല്ലയോ ധൂളിയുടെ സന്താനങ്ങളെ!

" അർദ്ധരാത്രിയിലെ പട്ടിണിപ്പാവങ്ങളുടെ ദുഃഖവിലാപത്തെക്കുറിച്ച് ധനാഢ്യർക്കു് നിങ്ങൾ മുന്നറിയിപ്പു നൽകുവിൻ. അല്ലാത്തപക്ഷം, അശ്രദ്ധ അവരെ നാശത്തിലേയ്ക്കു് നയിക്കുകയും ഐശ്വര്യവൃക്ഷത്തിന്റെ ഫലങ്ങൾ അവരിൽനിന്നും അപഹരിക്കുകയും ചെയ്യും.

ദാനവും ഉദാരതയുമാണ് എൻെറ ഗുണങ്ങൾ. ഏതൊരുവൻ എൻെറ ഈ ഗുണങ്ങളിൽ അലംകൃതനാകുന്നുവോ അവനു സ്വാഗതം.''

ധനികരോട് അവരുടെ സമ്പത്തു് ദാനംചെയ്യണമെന്നു് ബഹാഉള്ള ആഹ്വാനം ചെയ്യുന്നതോടൊപ്പം, യാചനയിൽനിന്നും സാധുക്കളെ വിലക്കുകയും ചെയ്യുന്നു. ദൈവത്തിൽ വിശ്വസിച്ചുകൊണ്ടു് സ്വന്തം ഉപജീവനത്തിനായി അദ്ധ്വാനിക്കണമെന്നു് അദ്ദേഹം പറയുന്നു. ഓരോ വ്യക്തിയും അവൻ ഏർപ്പെട്ടിരിക്കുന്ന തൊഴിലിൽ ഉറച്ചുനില്ക്കുകയും ആയത്തു് തുടർന്നുകൊണ്ടുപോകുകയും വേണമെന്നു് ആഹ്വാനം ചെയ്യപ്പെട്ടിരിക്കുന്നു.

നമ്മെക്കാൾ കൂടുതൽ ധനമുള്ളവരോട് നാം ഒരിക്കലും അസൂയപ്പെടരുതു്. എന്തുകൊണ്ടെന്നാൽ ബഹാഉള്ള പറയുന്നു:

'' അല്ലയോ ഭൂമിയുടെ സന്താനമേ!

''ഏതൊരു വ്യക്തിയുടെ ഹൃദയത്തിൽ കടുകിൻമണിയോളം അസൂയ കുടികൊള്ളുന്നുവോ അവനു് എൻെറ ആനന്ദസാമ്രാജ്യത്തിലേയ്ക്കു് പ്രവേശനമില്ല. എൻെറ സ്വർഗ്ഗധാമത്തിൻെറ പരിമളം അവനു് വീശുകയുമില്ല. ഇതു് നീ ദൃഢമായി വിശ്വസിച്ചാലും.''

വീണ്ടും അദ്ദേഹം പറയുന്നു:

'' അല്ലയോ ദാസന്മാരെ!

പരദൂഷണത്തിൽനിന്നും അസൂയയിൽനിന്നും നിൻെറ ഹൃദയത്തെ ശുദ്ധമാക്കി പവിത്രമായ ഹൃദയത്തോടെ ദൈവസന്നിധിയിലേയ്ക്കു് പ്രവേശിക്കുക.''

ധനം സ്വമേധയാ ഒരു യോഗ്യതയല്ലെന്ന സത്യം നാം മനസ്സിലാക്കണം. അതു് വളരെ വിനാശകരമായ ഒന്നായിത്തീരാവുന്നതാണു്. അഗ്നികൊണ്ടു് സ്വർണ്ണം എങ്ങിനെ പരീക്ഷിക്കപ്പെടുന്നുവോ അതുപോലെ ഈശ്വരൻ മനുഷ്യരേയും സ്വർണ്ണംകൊണ്ടു് പരീക്ഷിക്കുന്നു എന്നു് ബഹാഉള്ള ഉൽബോധിപ്പിക്കുന്നു.

അദ്ദേഹം വീണ്ടും പറയുന്നു:

"സമ്പത്തു്, അന്വേഷകൻെറയും അവൻെറ അഭിലാഷത്തിൻെറയും, കാമുകൻെറയും അവൻെറ കാമിനിയുടെയും ഇടയ്ക്കുള്ള ശക്തിയായ ഒരു ഭിത്തിയാണെന്ന സത്യം നീ മനസ്സിലാക്കിയാലും. ധനികരിൽ വളരെകുറച്ചു പേരൊഴികെ ആരും തന്നെ യാതൊരു പ്രകാരത്തിലും അവൻെറ സന്നിധാനത്തിലെത്തുകയോ സംതൃപ്തിയുടെയും സമർപ്പണത്തിൻെറയും നഗരത്തിലേയ്ക്കു് പ്രവേശിക്കുകയോ ഇല്ല. ധനികനായിരുന്നിട്ടും സമ്പത്തിനാൽ നിത്യരാജ്യത്തിൽ നിന്നും നിരോധിക്കപ്പെട്ടവനായോ, അനശ്വര സാമ്രാജ്യത്തിൽനിന്നും നിഷേധിക്കപ്പെട്ടവനായോ ഭവിക്കുന്നവൻ സ്തുത്യർഹനാണു്. അങ്ങിനെയുള്ള ഒരു ധനവാൻെറ ഉജ്ജ്വലപ്രഭ, സൂര്യൻ ഭൂമിയിലെ ജനങ്ങൾക്കു പ്രകാശം ചൊരിയുന്നതുപോലെ, സ്വർഗ്ഗനിവാസികളെ പ്രകാശിപ്പിക്കുന്നതാണു്. അപരനാമംകൊണ്ടു് സത്യം!"

അതിനാൽ, ഈ ഭൂമിയിലെ ഹ്രസ്വകാലത്തെ സന്തുഷ്ടജീവിതാനുഭവത്തിനുവേണ്ടി ധനം സമ്പാദിക്കുക എന്നാകരുതു് നമ്മുടെ ജീവിതോദ്ദേശം. ആത്മീയസമ്പ

ണ്ടു സമ്പാദിക്കുകയും, ആത്മപരിശോധന നടത്തുകയും, ഈ ലോകത്തിലെ നമ്മുടെ ജീവിതോദ്ദേശം മനസ്സിലാക്കുകയുംചെയ്താൽ മാത്രമേ ഭൗതികസമ്പത്തു് നമുക്കു ലാഭകരമായിത്തീരുകയുള്ളു.

ബഹാഉള്ള രേഖപ്പെടുത്തിയിരിക്കുന്നു:

"മനുഷ്യൻ ആരാണെന്നു് സ്വയം മനസ്സിലാക്കേണ്ടതാണു്. ഉൽകൃഷ്ടതയുടെയും നികൃഷ്ടതയുടെയും കാരണങ്ങളും, ബഹുമതിയിലേയ്ക്കും നാണക്കേടിലേയ്ക്കും എത്തിക്കുന്ന സംഗതികളും, സമൃദ്ധിയുടേയും ദാരിദ്ര്യത്തിന്റെയും മാർഗ്ഗങ്ങളും അവൻ അറിഞ്ഞിരിക്കേണ്ടതാണു്. മനുഷ്യൻ സ്വയം അറിയുകയും പക്വത സിദ്ധിക്കുകയും ചെയ്താൽ അവനു് ധനം ആവശ്യമായിത്തീരുന്നു. ഈ ധനം തൊഴിലിൽക്കൂടെയോ കരകൗശലത്തിൽക്കൂടെയോ സമ്പാദിക്കുന്നതായാൽ അതു് അഭിനന്ദനാർഹവും ജ്ഞാനികളേയും, പ്രത്യേകിച്ചു് ലോകപരിശീലനത്തിനും മനുഷ്യാത്മാക്കളെ ശോഭനമാക്കുന്നതിനും രംഗത്തിറങ്ങുന്ന ദാസന്മാരേയും സംബന്ധിച്ചിടത്തോളം പ്രശംസാർഹവുമാണു്......"

ഭൗതികമായ ഐശ്വര്യം ഉണ്ടായാലും ഇല്ലെങ്കിലും നമ്മുടെ ഹൃദയത്തിൽ ഈശ്വരസ്നേഹം പ്രതിബിംബിക്കാൻ അനുവദിച്ചാൽ, നമുക്കെല്ലാവർക്കും ആത്മീയമായ സമൃദ്ധിയിൽ കഴിയാമെന്നു് നാം ഓർക്കേണ്ടതാണു്. ഇതാണു് ബഹാഉള്ളയിൽക്കൂടി ദൈവം നമ്മളെ ഓരോരുത്തരേയും പഠിപ്പിക്കുന്നതു്. "

"ഞാൻ നിങ്ങളെ ധന്യരായി സൃഷ്ടിച്ചു. നിങ്ങളെന്തുകൊണ്ടു് നിങ്ങളെത്തന്നെ ദാരിദ്ര്യാവസ്ഥയിലേ

സ്ക്കു് ഇടിച്ചുതാഴ്ത്തുന്നു?. ഉത്കൃഷ്ടരായി നിങ്ങളെ ഞാൻ സൃഷ്ടിച്ചു. എന്തുകൊണ്ടു് നിങ്ങാം സ്വയം നികൃഷ്ടതയിലേക്കു് താഴ്ത്തുന്നു?. വിജ്ഞാനത്തിന്റെ സത്തയിൽനിന്നു് നിങ്ങാംക്കു് ഞാൻ ജന്മംതന്നു. എന്തിനു നിങ്ങാം എന്നെ വിട്ടു് മററൊരാം വഴിയായി പ്രബുദ്ധരാകുന്നു? സ്നേഹമാകുന്ന കളിമണ്ണിൽനിന്നു നിന്നെ ഞാൻ മെനഞ്ഞെടുത്തു. പിന്നെ നീ എന്തിനാണു് മററൊരാളെ ശരണം പ്രാപിക്കുന്നതു്?. നീ നിന്നിലേക്കുതന്നെ നിന്റെ ദൃഷ്ടി തിരിക്കുകയാണെങ്കിൽ, സമർത്ഥനും, ശക്തിമാനും, സ്വയംഭൂവുമായ ഞാൻ നിന്നിൽ പ്രതിഷ്ഠിതമായി നിവർന്നു നിൽക്കുന്നതു കാണാറാകും.''

## ആനന്ദം

ബഹാഉള്ള നമുക്കു നൽകിയിട്ടുള്ള മഹത്തായ ഔദാര്യങ്ങളിൽ ഒന്നു് നമ്മുടെ ഹൃദയങ്ങളിലേക്കു് പകർന്നുതന്ന അഹ്ലാദവും ആനന്ദവുമാണു്. ദൈവത്തിന്റെ സ്നേഹം നമ്മുടെ ഹൃദയത്തിൽ കുടികൊള്ളുന്നതിനാൽ നാം അഹ്ലാദഭരിതരാണു്. ഈ ഭൂമിയിലെ നമ്മുടെ ഹ്രസ്വകാല ജീവിതത്തിന്റെ അർത്ഥവും ലക്ഷ്യവും നമുക്കറിയാവുന്നതിനാൽ നാം ആനന്ദചിത്തരുമാണു്. നമുക്കു പ്രിയങ്കരനായവനെ കണ്ടെത്തിയതിനാൽ നാം ആഹ്ളാദിക്കുന്നു. അദ്ദേഹത്തിന്റെ ക്രിയാത്മകവചനങ്ങളുടെ സ്വാധീനശക്തിയാൽ നാം ഇന്നു് സഹജീവികളോടു് സമാധാനപരമായും സൗഹാർദ്ദപരമായും കഴിഞ്ഞുകൂടുന്നു.

ബഹാഉള്ള പറയുന്നു:

"ഭൂനിവാസികളായ എന്റെ സ്നേഹിതരെ! നിങ്ങളുടെ സ്വർഗ്ഗീയ വാസസ്ഥാനത്തേക്ക് കുതിക്കുവിൻ. ആഹ്ലാദത്തിന്റെ സദ്വാർത്ത നിങ്ങളോടു തന്നെ വിളിച്ചു പറയുവിൻ! ഏററവും പ്രിയങ്കരനായവൻ ആഗതനായിരിക്കുന്നു! ദൈവ വെളിപാടിന്റെ മഹത്വത്താൽ മകുടം ചാർത്തപ്പെട്ടിരിക്കുന്നു. അവന്റെ പുരാതനമായ സ്വർഗ്ഗത്തിന്റെ കവാടങ്ങൾ മനുഷ്യസമക്ഷത്തിൽ തുറന്നുകൊടുത്തിത്തിരിക്കുന്നു. 'എല്ലാ കണ്ണുകളും കുളിർക്കട്ടെ എല്ലാ ചെവികളും സന്തുഷ്ടമാകട്ടെ. എന്തുകൊണ്ടെന്നാൽ, അവന്റെ സൗന്ദര്യം ദർശിക്കുവാനും, അവന്റെ ശബ്ദം ചെവിക്കൊള്ളുവാനുമുള്ള സന്ദർഭമാണിത്.' ഉല്കടപ്രേമത്തിനു വിധേയരായവരോട് പ്രഖ്യാപിക്കുക: 'ഇതാ നിങ്ങൾക്ക് ഏററവും പ്രിയങ്കരനായവൻ മനുഷ്യരുടെ ഇടയിൽ എത്തിക്കഴിഞ്ഞു' സ്നേഹസാമ്രാട്ടിന്റെ ദൂതനോട് ശുഭവാർത്തകൾ അറിയിക്കുകയും ചെയ്യുന്നു: 'ആരാധിക്കപ്പെട്ടവൻ അവന്റെ പരിപൂർണ്ണ മഹത്വത്താൽ വിഭൂഷിതനായി പ്രത്യക്ഷപ്പെട്ടിരിക്കുന്നതു കണ്ടാലും! അല്ലയോ സ്നേഹമൂർത്തികളെ! അവന്റെ വിരഹത്താലുള്ള ദുഃഖത്തിൽനിന്നും നിങ്ങൾ നിത്യമായ പുനഃസമാഗമത്തിന്റെ ആഹ്ലാദത്തിലേയ്ക്കു തിരിയുക.

തനിക്ക് പ്രിയങ്കരനായവനെ തിരിച്ചറിയുകയും അവന്റെ വചനങ്ങളെ ശ്രദ്ധിക്കുകയും ചെയ്തു എന്നുള്ള സന്തോഷം ഓരോ ബഹായിയുടേയും ഹൃദയത്തെ നിറയ്ക്കുന്നു. തങ്ങൾക്ക് ഏററവും പ്രിയങ്കരനായവനുവേണ്ടി വിലയേറിയ അവരുടെ ജീവിതങ്ങളെ സന്തോഷപൂർവ്വം

ബലികഴിച്ച ആയിരക്കണക്കിനു് ബഹായി രക്തസാക്ഷികളും ഈ മഹത്തായ ഔദാര്യം അനുഭവിച്ചറിഞ്ഞവരായിരുന്നു. ധർമ്മത്തിൻേറതായ ആനന്ദം നമ്മുടെ ഹൃദയത്തിൽ പ്രതിബിംബിച്ചു കഴിയുമ്പോൾ, ഈ ലോകത്തിലുള്ള യാതൊരു ശക്തിക്കും നമ്മെ നിരുത്സാഹപ്പെടുത്താനോ നിരാശപ്പെടുത്താനോ കഴിയുകയില്ല. സ്രഷ്ടാവിനോടും സൃഷ്ടിജാലങ്ങളോടും നമുക്കുള്ള സ്നേഹം ഹൃദയത്തിൽ കുടികൊള്ളുമ്പോൾ ദാരിദ്ര്യം, രോഗം, കഷ്ടപ്പാടു് എന്നിവയെല്ലാം വിസ്മൃതങ്ങളാകുന്നു.

ഘോരമായ യാതനകൾ സഹിച്ചുകൊണ്ടു് കാരാഗൃഹത്തിൽ കഴിഞ്ഞുകൂടിയിരുന്ന അവസരത്തിൽപോലും താൻ അവിരാമമായ ആനന്ദം അനുഭവിച്ചിരുന്നതായി പലപ്പോഴും അബ്ദുൾബഹ സൂചിപ്പിച്ചിട്ടുണ്ടു്. അദ്ദേഹം പറയുന്നു:

> "തടങ്കലിൽ ഞാൻ സന്തോഷവാനായിരുന്നു. ഞാൻ അങ്ങേയററം ഹർഷോന്മത്തനായിരുന്നു. എന്തുകൊണ്ടെന്നാൽ ഞാനൊരു പാപിയല്ലായിരുന്നു. ദൈവീകമാർഗ്ഗത്തിൽ അവരെന്നെ ബന്ധിച്ചു.... .... ... ദൈവം വാഴ്ത്തപ്പെടട്ടെ. ദൈവീകധർമ്മത്തിൽ ഞാനൊരു തടവുകാരനായിരുന്നു. എൻെറ ജീവിതം വ്യർത്ഥമായില്ല. ദൈവീക സേവനത്തിനായി ഞാനതു് ചെലവഴിച്ചു. അതിനാൽ ഞാൻ സന്തുഷ്ടനായിരുന്നു. ഞാൻ കാരാഗൃഹത്തിലാണെന്നു് ആർക്കും ചിന്തിക്കാൻപോലും കഴിഞ്ഞില്ല. കാരാഗൃഹത്തെക്കുറിച്ചു് ശ്രദ്ധിക്കാതെ, ആരോഗ്യവാനായും, കൃതജ്ഞതാനിർഭരനായും, അങ്ങേയററം സന്തോഷഭരിതനായും അവരെന്നെ ദർശിച്ചു."

ദൈവത്തിനോടും നമ്മുടെ സഹജീവികളോടുമുള്ള സ്നേഹത്തിൽനിന്നുളവാകുന്ന ആനന്ദം സദാ സർവ്വശക്തനെ സ്തുതിക്കുവാനും അദ്ദേഹത്തിന്റെ അനുഗ്രഹങ്ങൾ നേടുവാനും നമ്മെ കൂടുതൽ യോഗ്യതയുള്ളവരാക്കിത്തീർക്കുന്നു. ബഹാഉള്ള എഴുതിയിരിക്കുന്നു:

" അല്ലയോ മനുഷ്യപുത്രാ!

നിന്റെ ഹൃദയത്തിന്റെ സന്തോഷത്തിൽ അഹ്ലാദിക്കുക. എന്നാൽ എന്നെ കാണുന്നതിനും എന്റെ സൗന്ദര്യം പ്രതിബിംബിക്കുന്നതിനും നീ യോഗ്യനാകുന്നു."

ബഹായികൾ എല്ലായ്പ്പോഴും ആനന്ദത്തിന്റെ പ്രകാശവും പ്രഭയും പ്രതിഫലിപ്പിക്കണം. ബഹാഉള്ളയുടെ അത്ഭുതകരങ്ങളായ ഈ വചനങ്ങൾ വായിക്കുമ്പോൾ നമുക്കെങ്ങിനെ അസന്തുഷ്ടരായിരിക്കാൻ കഴിയും?

" അല്ലയോ ആത്മസന്താനമേ!

പ്രകാശത്തിന്റെ സന്തോഷവൃത്താന്തവുമായി ഞാൻ നിന്നെ അഭിവാദ്യം ചെയ്യുന്നു; അഹ്ലാദിച്ചാലും. പരിശുദ്ധസാമ്രാജ്യത്തിലേയ്ക്ക് നിന്നെ ഞാൻ വിളിക്കുന്നു; കടന്നുവരിക. എന്നാൽ എന്നെന്നും നിനക്കവിടെ സമാധാനത്തിൽ വർത്തിക്കാം."

ഹൃദയം ദൈവത്തിന്റെ ഇരിപ്പിടമാണെന്ന് ബഹാഉള്ള പറയുന്നു. പ്രിയങ്കരനായവനെ സ്വീകരിക്കുമ്പോൾ ഹൃദയത്തിൽഉളവാകുന്ന ആനന്ദത്തിനോട് തുല്യമായി ഭൂമിയിൽ മറ്റൊരു ആനന്ദവുമില്ല. അങ്ങിനെയു

ള്ള ഒരു ഹൃദയത്തെ കൂടുതൽ സന്തോഷിപ്പിക്കുവാൻ സമ്പത്തിനോ, വ്യസനിപ്പിക്കുവാൻ ദാരിദ്ര്യത്തിനോ സാധ്യമല്ല.

ഇഹലോകത്തിലെ സുഖാനുഭൂതികളിൽക്കൂടി ലഭിക്കുന്ന സന്തോഷം യഥാർത്ഥ ആനന്ദമല്ല. എന്തുകൊണ്ടെന്നാൽ, അവ ശാശ്വതമല്ല. അതിൽ ആകൃഷ്ടരാകരുതെന്ന് ബഹാഉള്ള നമ്മെ ഉൽബോധിപ്പിക്കുന്നു.

"അല്ലയോ മനുഷ്യപുത്രാ!

അഭിവൃദ്ധിയിൽ സന്തോഷിക്കുകയും അധഃപതനത്തിൽ വ്യാകുലപ്പെടുകയും അരുത്. കാരണം രണ്ടും ക്ഷണികമാണ്, ശാശ്വതമല്ല."

അബ്ദുൾബഹ പറയുന്നു:

"ദാഹം ഉണ്ടാകുമ്പോഴാം മനുഷ്യൻ വെള്ളം കുടിക്കുന്നു. വിശപ്പുണ്ടാകുമ്പോഴാം ഭക്ഷണം കഴിക്കുന്നു. പക്ഷെ ദാഹം ഇല്ലെങ്കിൽ വെള്ളം കുടിക്കുന്നതുകൊണ്ട് യാതൊരു സുഖവും അവനു് ലഭിക്കുന്നില്ല. വിശപ്പില്ലാതെ ഭക്ഷണം കഴിച്ചാൽ അവ അരുചികരമായിത്തോന്നും. ആത്മീയാനുഭൂതിയെ സംബന്ധിച്ച് ഇങ്ങിനെയല്ല. ആത്മീയാനന്ദം എപ്പോഴും സന്തോഷം പ്രദാനംചെയ്യുന്നു. ദൈവസ്നേഹം അനന്തമായ ആനന്ദം പ്രദാനം ചെയ്യുന്നു. കാരണം അവ യഥാർത്ഥ ആനന്ദമാണ്, സ്വാന്തനപ്പെടുത്തുക മാത്രമല്ല അവ ചെയ്യുന്നത്...............

അമാനുഷികമായ ഒരു പരിശുദ്ധാത്മാവിനെ ദൈവം മനുഷ്യരിൽ സൃഷ്ടിച്ചിട്ടുണ്ട്—പ്രകൃതിശക്തിക്ക

തീതവും സ്വന്തം ബുദ്ധിശക്തിയോടുംകൂടിയ മനുഷ്യാത്മാവു്. ഇതുവഴി നാം ആത്മാവിന്റെ ആനന്ദനിർവൃതികറം അനുഭവിച്ചറിയുകയും ലോകത്തെ പ്രകാശമാനമായിക്കാണുകയും ചെയ്യുന്നു.........ഈ ശക്തിയാണു് നിന്നെ സർവ്വചരാചരങ്ങളിൽനിന്നും വ്യത്യസ്തനാക്കി ഉന്നതപദവി നേടിത്തരുന്നതു്. അങ്ങനെയുള്ള ഒരു മഹാശക്തിയെ നിന്റെ ഭൗതികകാര്യങ്ങറംക്കായിമാത്രം നീ എന്തിനു് വിനിയോഗിക്കുന്നു? . ഇതു് ദൈവത്തിന്റെ ഔദാര്യസമ്പാദനത്തിനും അതിന്റെ പ്രതിഫലനത്തിനുംവേണ്ടി ഉപയോഗിക്കേണ്ടതാണു്. അങ്ങിനെ മനുഷ്യർക്കിടയിൽ ദൈവസാമ്രാജ്യം സൃഷ്ടിക്കുവാനും ദൃശ്യവും അദൃശ്യവുമായ ഇരുലോകങ്ങളിലും ആനന്ദം ആർജ്ജിക്കുവാനും നമുക്കു് കഴിയുന്നതാണു്.''

വളരെ വിചിത്രമായ ഈ കാലഘട്ടത്തിൽ ജീവിക്കുന്നതിൽ നാം സന്തോഷിക്കുക. കഴിഞ്ഞകാലത്തെ വിദ്വേഷങ്ങളും അഭിപ്രായഭിന്നതകളും മറന്നു്, ഏകോദരസഹോദരന്മാരായി, സ്നേഹം നടമാടുന്നതും ദൈവം കാഴ്ച വെച്ചിരിക്കുന്നതുമായ ഈ സ്വർഗ്ഗീയലോകത്തിൽ നമുക്കു് സന്തോഷത്തോടെ കഴിയാം.

അബ്ദുറംബഹയുടെ വചനങ്ങളിൽ നമുക്കാഹ്ളാദിക്കാം:

''ഹാ! എന്തൊരാനന്ദം!

എന്തുകൊണ്ടെന്നാൽ, ശാശ്വതമായ ജീവിതം ഇവിടെയാണു്.

അല്ലയോ നിദ്രയിലാണ്ടവരെ, ഉണർന്നാലും !

അല്ലയോ അശ്രദ്ധരായ ജനങ്ങളെ, ജ്ഞാനം നുകർന്നാലും !

അല്ലയോ അന്ധരായവരെ, കാഴ്ച സ്വീകരിച്ചാലും !

അല്ലയോ ബധിരരെ, കേട്ടാലും !

അല്ലയോ മൂകന്മാരെ, സംസാരിച്ചാലും !

അല്ലയോ മൃതപ്രായരെ, ഉയർത്തെഴുന്നേല്പുവിൻ !

സന്തോഷിക്കുക !

സന്തോഷിക്കുക !

ആഹ്ളാദഭരിതരായിത്തീരുക."

## അനശ്വരത

നമ്മുടെ ജീവിതകാലം വളരെ ഹ്രസ്വമാണ്. യൗവ്വനകാലത്ത് നമുക്ക് ഇരുപതോ മുപ്പതോ വർഷം വളരെ ദീർഘമായ കാലമായി തോന്നിയേക്കാം. പക്ഷെ ആ കാലയളവു നാം പിന്നിട്ടു കഴിയുമ്പോൾ കാലത്തിന്റെ വേഗതയിൽ നമുക്ക് അത്ഭുതം തോന്നാതിരിക്കില്ല. നമ്മുടെ മുമ്പിൽ ശേഷിക്കുന്ന വർഷങ്ങളും ക്ഷണികമായ നിമിഷങ്ങൾപോലെ കടന്നുപോകും. മരണം വേഗത്തിൽ നമ്മെ എല്ലാവരേയും മുന്നിട്ടുകയറുകയും ചെയ്യും.

നാം വിഭാവനം ചെയ്യുന്ന എല്ലാററിന്റേയും അന്ത്യമാണോ മരണം കുറിക്കുന്നത്? അല്ല! മരണം എല്ലാററിന്റേയും അവസാനമല്ല, നേരെമറിച്ച് ആരംഭമാണെന്നാണ് ബഹായിധർമ്മം പഠിപ്പിക്കുന്നത്. ബഹാഉള്ള പറയുന്നു:

"അല്ലയോ പരമാത്മാവിന്റെ സന്താനമേ!

നിനക്കുള്ള സന്തോഷത്തിന്റെ സന്ദേശവാഹകനായി ഞാൻ മരണത്തെ സൃഷ്ടിച്ചിരിക്കുമ്പോൾ നീ എന്തിനാണു് ദുഃഖിക്കുന്നതു്? ഞാൻ പ്രകാശത്തെ സൃഷ്ടിച്ചിരിക്കുന്നു, അതിന്റെ ശോഭ നിന്റെമേൽ ചൊരിയുവാനായി. എന്തുകൊണ്ടാണു് നീ സ്വയം അതിൽനിന്നും മറഞ്ഞുനില്ക്കുന്നതു്?"

ദൈവസന്നിധിയിലേയ്ക്കുള്ള നമ്മുടെ പ്രയാണത്തിന്റെ ആരംഭമാണു് മരണം. അതൊരു പുനർജന്മമാണു് - ഒരു ആത്മീയ പുനർജന്മം.

നമ്മുടെ ആത്മാവു് ശരീരത്തെ ഉപേക്ഷിച്ചു കഴിയുമ്പോൾ അതു് തുടർന്നു് ജീവിക്കുകയും ദൈവീകസാമ്രാജ്യത്തിൽ പുരോഗമിക്കുകയും ചെയ്യുന്നു. എന്നാൽ ഭൗതികരൂപത്തിൽ അതൊരിക്കലും തിരിച്ചുവരുന്നില്ല.

ചിരകാലമായി കൂട്ടിൽ ജീവിച്ചിരുന്ന ഒരു രാപ്പാടി കരുവിക്കു് ആ കൂടല്ലാതെ മറ്റൊരു സ്ഥലവും അറിയുകയില്ല. കൂടിന്റെ അഴികൾക്കിടയിലൂടെ വല്ലപൂന്തോട്ടവും കണ്ടിട്ടുണ്ടായിരിക്കും. പക്ഷെ സ്വാതന്ത്ര്യം അതു് ആസ്വദിച്ചിട്ടില്ല. പച്ചക്കാടുകളുടേയും തുറസ്സായ വയലുകളുടേയും മുകളിൽക്കൂടെ പാറിപ്പറന്നാനന്ദിച്ച സുഖം അതിനു ലഭ്യമായിട്ടില്ല. പക്ഷിയെ സ്വതന്ത്രമാക്കാൻ വേണ്ടി നിങ്ങൾ കൂടിന്റെ വാതിൽ തുറക്കുകയാണെങ്കിൽ പുറത്തേയ്ക്കു വരാതെ അതു് കൂടിന്റെ ഒരു മൂലയിലേയ്ക്കു നീങ്ങുന്നതായിക്കാണാം. അകത്തേയ്ക്കു പതുക്കെ കൈനീട്ടിയാൽ അതു് ഭയന്നു് നിങ്ങളുടെ കൈയിൽനിന്നു് രക്ഷപെടാൻ ശ്രമിക്കുന്നതും കാണാം. എന്നാൽ ഒരിക്കൽ

പക്ഷി സ്വതന്ത്രമായിക്കഴിഞ്ഞാൽ, ശൂന്യാകാശമണ്ഡലത്തിൽ പറന്നുയർന്നു്, ഹരിതവനങ്ങൾക്കുമീതെ പാട്ടുപാടി ഉല്ലസിക്കുന്നു. പൂവണിഞ്ഞ പുൽത്തകിടികളിലും, സൗഗന്ധിക വനങ്ങളിലും അതു് സ്വന്തം കൂടുകൾ കെട്ടുന്നു. ആയിരമായിരം കാഞ്ചനപഞ്ജരങ്ങൾ വാഗ്ദത്തം ചെയ്താലും അതു് തിരിച്ചു് കൂട്ടിലേയ്ക്കു് വരുകയില്ല.

ഇതേവിധത്തിൽ, ശരീരമാകുന്ന കൂട്ടിൽനിന്നും ആത്മാവ് സ്വതന്ത്രമായിക്കഴിഞ്ഞാൽ ചെന്നുചേരുന്ന ദൈവരാജ്യത്തെക്കുറിച്ചും, ഇഹലോകത്തിൽനിന്നു വേർപെട്ടതിനുശേഷം അനുഭവിക്കാനിരിക്കുന്ന സുഖത്തെക്കുറിച്ചും അറിവില്ലാത്തവക്കു് മരിക്കുകഎന്നതു് വളരെ പ്രയാസകരമായിത്തോന്നും. എന്തുകൊണ്ടെന്നാൽ അവർക്കു് ശരീരമാകുന്ന കൂടിനെക്കുറിച്ചുമാത്രമേ അറിവുള്ളു. ദൈവത്തിൻെറ സ്നേഹമാകുന്ന സ്വർഗ്ഗത്തെക്കുറിച്ചും നിത്യമായ കരുണയെക്കുറിച്ചും അവർ അജ്ഞരാണു്.

എന്നാൽ ദൈവത്തിൻെറ അവതാരങ്ങളെ അംഗീകരിച്ചിട്ടുള്ളവർ ആത്മാവിൻെറ അനശ്വരതയെക്കുറിച്ചും, നിത്യജീവിതത്തെക്കുറിച്ചും ഉറപ്പുള്ളവരാണു്. മരണാനന്തരജീവിതത്തെക്കുറിച്ചുള്ള ഒരു ചോദ്യത്തിനുത്തരമായി ബഹാഉള്ള ഇപ്രകാരം പറയുന്നു:

"മനുഷ്യൻെറ ആത്മാവിനെക്കുറിച്ചും മരണാനന്തരമുള്ള അതിൻെറ അതിജീവനത്തെക്കുറിച്ചും നീ ഇപ്പോൾ ചോദിക്കുന്നു. എന്നാൽ ഈ യാഥാർത്ഥ്യത്തെ നീ നല്ലവണ്ണം മനസ്സിലാക്കുക. മനുഷ്യാത്മാവു് ഭൗതികമായ ദേഹത്തിൽനിന്നും വേർപെട്ടുകഴിഞ്ഞാൽ, ഈശ്വരസന്നിധിയിൽ എത്തിച്ചേരുവോ

ളും അതു് പുരോഗതി പ്രാപിച്ചുകൊണ്ടേയിരിക്കും. യുഗങ്ങളിൽക്കൂടിയുള്ള വിപ്ലവങ്ങളും നൂററാണ്ടുകളിൽ കൂടിയുള്ള പരിവർത്തനങ്ങളും ഈ ലോകത്തിൽ വരുത്തിയേക്കാവുന്ന അവസരങ്ങളും യാതൊരു വിധത്തിലും സ്വാധീനിക്കാൻ പററാത്ത നിലയിൽ മാത്രമേ ആ അവസ്ഥ കൈവരുകയുള്ളു. ദൈവരാജ്യവും പരമാധികാരവും ആധിപത്യവും ഉള്ളിടത്തോളംകാലം അതു് നിലനില്ക്കുകയുംചെയ്യും. ഈ ആത്മാവാകട്ടെ ഈശ്വര ചൈതന്യത്തേയും, ഈശ്വര കാരുണ്യത്തേയും പ്രകാശിപ്പിക്കുകയും, അവൻെറ ദയയേയും, സ്നേഹത്തേയും, ഉദാരതയേയും വെളിപ്പെടുത്തുകയും ചെയ്യും. ഇത്രയും മഹോന്നതമായ ഒരു പദവിയുടെ ശ്രേഷ്ഠതയും പ്രതാപവും വിവരിക്കാൻ തുനിയുമ്പോഠം എൻെറ തൂലിക നിശ്ചലമായിപ്പോകുന്നു. ''

വാസ്തവത്തിൽ മരണമെന്നതു് മനുഷ്യക്കുണ്ടാകുന്ന ആത്മീയമായ പുനർജന്മമാണു്. ആയതിനാൽ ''സന്തുഷ്ടിയുടെ സന്ദേശവാഹകൻ'' എപ്പോഠം നമ്മുടെ കതകിൽ മുട്ടിയാലും അവനെ സ്വാഗതം ചെയ്യാനായി നാം സന്നദ്ധരായിരിക്കണം.

## സ്വർഗ്ഗവും നരകവും

നിങ്ങഠം ഒരു വയലിൽ യഥാകാലത്തുതന്നെ കൃഷിയിറക്കുകയും, ക്രമമായി ജലസേചനം നടത്തുകയും, കീടങ്ങളിൽനിന്നും പക്ഷികളിൽനിന്നും അതിനെ സംരക്ഷിക്കുകയും ചെയ്താൽ, സമൃദ്ധമായ ഒരു വിളവു് തീർച്ചയായും നിങ്ങഠംക്കു് ലഭിക്കും. എന്നാൽ വിത്തുകഠം യഥാവ

സരം വിതയ്ക്കാതിരിക്കുകയോ, ജലസേചനസൗകര്യ ങ്ങൾ ഏർപ്പെടുത്താതിരിക്കുകയോ ചെയ്താൽ നല്ല കൃഷി ഫലം നിങ്ങൾക്ക് പ്രതീക്ഷിക്കാനാവില്ല. വിളവു് കൊയ്യേണ്ട കാലമാകുമ്പോൾ നിങ്ങളുടെ അവഗണന യ്ക്കു് നിങ്ങൾ ശിക്ഷിക്കപ്പെടും. ഈ നഷ്ടത്തിനു് നിങ്ങ ളെത്തന്നെയല്ലാതെ വേറെ ആരെയാണു് കുററപ്പെടുത്തു വാൻ കഴിയുക?

ലോകത്തിൻെറ ക്രമാനുഗതമായ നിലനില്പിനു് പ്രതിഫലവും ശിക്ഷയും അനിവാര്യമാണു്. പ്രതിഫല വും ശിക്ഷയും നമ്മുടെ പ്രവൃത്തികളുടെ സ്വാഭാവികഫല ങ്ങളാണു്. നാം ഈ ലോകത്തുചെയ്യുന്ന പ്രവൃത്തികൾ ഇഹലോകജീവിതത്തെ മാത്രമല്ല ബാധിക്കുന്നതു്. പി ന്നെയോ, മരണാനന്തരവും അതിൻെറ ഫലങ്ങൾ നില നില്ക്കുന്നതാണെന്നു് കഴിഞ്ഞകാലത്തെ എല്ലാ സന്ദേശ വാഹകന്മാരും നമുക്കു് വെളിപ്പെടുത്തിത്തന്നിട്ടുണ്ടു്. നമ്മുടെ പ്രവൃത്തികൾ നന്നായിരുന്നാൽ അവ നല്ല ഫല ങ്ങൾ ഉളവാക്കുകയും, അനശ്വരമായ ആനന്ദത്തിനു് കാര ണമായിത്തീരുകയുംചെയ്യും. അവ ചീത്തയായിരുന്നാൽ മോശമായ ഫലങ്ങൾ ഉളവാക്കുകയും നിത്യദുരിതത്തി ലേയ്ക്കു് നമ്മെ നയിക്കുകയും ചെയ്യും. ഇതു് തെററു് ചെ യ്യുന്നവരോടു് പ്രതികാരംചെയ്യാൻ ദൈവം ആഗ്രഹിക്കു ന്നതുകൊണ്ടല്ല. ചീത്തയായ പ്രവൃത്തികളിൽനിന്നും ഒരി ക്കലും നല്ല ഫലങ്ങൾ ഉണ്ടാകാത്തതുകൊണ്ടാണു്. തോട്ട ത്തിൽ കളകൾ നട്ടാൽ അതിൽനിന്നും ഭംഗിയുള്ള പുഷ്പ ങ്ങൾ നമുക്കു് എങ്ങിനെ പ്രതീക്ഷിക്കുവാൻ കഴിയും? ഇതാണു് പ്രതിഫലവും ശിക്ഷയുംകൊണ്ടർത്ഥമാക്കുന്ന തു്. എന്നാൽ എല്ലാ മതധർമ്മങ്ങളും നിർബന്ധമായി കല്പിച്ചിട്ടുള്ള ഈ മുഖ്യമായ വിശ്വാസം പല തെററിദ്ധാ രണകൾക്കും കാരണമായിട്ടുണ്ടു്.

സാരോപദേശകഥകളിലും, ദൃഷ്ടാന്തങ്ങളിലുംകൂടെ ദൈവാവതാരങ്ങൾ പ്രതിഫലത്തിന്റെയും ശിക്ഷയുടെയും നിലനില്പിനെപ്പററി വിശദീകരിച്ചിരിക്കുന്നു. ദൈവാവതാരങ്ങൾ യഥാർത്ഥ പ്രബോധകരാണെന്നു് നാം ഇതിനകം കണ്ടുകഴിഞ്ഞു. ഒരു യഥാർത്ഥ അദ്ധ്യാപകൻ തീർച്ചയായും തന്റെ വിദ്യാർത്ഥികളെ പഠിപ്പിക്കുന്നതു് അവർക്കു് മനസ്സിലാകുന്ന തരത്തിലായിരിക്കണം. അല്ലെങ്കിൽ പഠിപ്പിക്കുന്നതുകൊണ്ടു് യാതൊരർത്ഥവുമില്ല. ഇഹലോകജീവിതത്തിനുശേഷവും തങ്ങളുടെ പ്രവൃത്തികളുടെ ഗുണദോഷങ്ങളുടെ ഫലങ്ങൾക്കുത്തരവാദിത്വം വഹിക്കേണ്ടതുണ്ടെന്നു് ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻവേണ്ടി ദൈവത്തിന്റെ സന്ദേശവാഹകർ സുഖസന്തോഷങ്ങൾ നിറഞ്ഞ ഒരു ജീവിതത്തെ സജ്ജനത്തിനും, പീഢനത്തിന്റെയും നിർഭാഗ്യത്തിന്റേയുമായ ജീവിതത്തെ ദുർജ്ജനത്തിനും ചിത്രീകരിച്ചു കാണിച്ചിട്ടുണ്ടു്. അവർ സൂചിപ്പിച്ച സന്തോഷങ്ങളും പീഢനങ്ങളും ഈ ലോകത്തിലെ ജനങ്ങൾക്കു് മനസ്സിലാകത്തക്ക രീതിയിലുള്ളതായിരുന്നു. എന്തുകൊണ്ടെന്നാൽ മരണാനന്തര ജീവിതത്തെക്കുറിച്ചുള്ള അവരുടെ പ്രബോധനങ്ങളുടെ പ്രാധാന്യം ജനങ്ങൾക്കു് മനസ്സിലാക്കിക്കൊടുക്കുവാൻ മററു മാർഗ്ഗങ്ങളില്ലായിരുന്നു.

വിജ്ഞാനത്തെക്കുറിച്ചു് ചോദിക്കുന്ന ഒരു കൊച്ചുകുട്ടിയോടു്, അവൻ ഇതേവരെ ആസ്വദിച്ചിട്ടുള്ള ഏതിനേക്കാളും മാധുര്യമേറിയ ഒന്നാണതെന്നു് മാതാപിതാക്കൾ പറഞ്ഞേക്കാം. ജ്ഞാനം രുചിച്ചുനോക്കാവുന്ന ആഹാരപദാർത്ഥമാണെന്നു് അതിനർത്ഥമില്ല. പ്രായവും പക്വതയും ചെല്ലുമ്പോൾ മാതാപിതാക്കൾ യഥാർത്ഥത്തിൽ ഉദ്ദേശിച്ചതെന്താണെന്നു് അവൻ മനസ്സിലാക്കും.

ലോകത്തിലെ ബഹുഭൂരിപക്ഷം ജനങ്ങളും മരണാനന്തര ജീവിതത്തെ ചിത്രീകരിക്കാൻ ദൈവാവതാരങ്ങളുപ യോഗിച്ച പ്രതീകങ്ങളേയും സാരോപദേശകഥകളെയും അക്ഷരാർത്ഥത്തിൽ മാത്രം ഗ്രഹിക്കുന്നു. ആത്മീയാനു ഭവങ്ങളെ ചിത്രീകരിക്കുവാനായി അവർ ഉപയോ ഗിച്ച ഉദാഹരണങ്ങളാണിവയെന്ന വസ്തുത ജന ങ്ങൾ മനസ്സിലാക്കുന്നില്ല. അതിനാലവർ കാല്പനികമായ സ്വർഗ്ഗവും നരകവും പടുത്തുയർത്തിയിരിക്കുന്നു. നരകം പാപികളെ എന്നെന്നും പീഡിപ്പിക്കാനുള്ള അതിഭയാന കമായ ഒരു പ്രദേശമാണെന്നും, അഗ്നിയും രോഗങ്ങളും, ഭീകര പിശാചുക്കളും ഇതിനെ വലയം ചെയ്യുന്നുവെന്നു മാണ് ചിലർ വിശ്വസിക്കുന്നത്. മധുരകനികളും ലൗകി ക സൗഭാഗ്യങ്ങളുംകൊണ്ടു നിറഞ്ഞ ഹൃദ്യമായൊരുദ്യാന മാണ് സ്വർഗ്ഗമെന്നും അവർ വിശ്വസിക്കുന്നു. നമ്മുടെ കൊച്ചു ഭൂഗോളമല്ലാതെ ഈ പ്രപഞ്ചത്തിലെങ്ങും ഒരു സ്ഥലവുമില്ലാത്തതുപോലെ, മരണാനന്തരം നമ്മുടെ ആ ത്മാവുകൾ ഇഹലോകത്തിലേയ്ക്കുതന്നെ തിരിച്ചുവരുമെ ന്നാണ് മററു ചിലർ വിശ്വസിക്കുന്നത്. നാം വ്യത്യസ്ത രൂപങ്ങളിൽ തിരിച്ചുവരുമെന്നും, നമ്മുടെ ജീവിതകാല ത്തിൽ നാം ചെയ്ത പ്രവൃത്തികളുടെ ഗുണദോഷഫലങ്ങ ളെ ആധാരമാക്കി മൃഗങ്ങളായിപോലും നാം ജന്മമെടുക്കു മെന്നും ആണ് അവർ പറയുന്നത്.

കഴിഞ്ഞ കാലങ്ങളിലെ ദൈവാവതാരങ്ങൾക്കെ ല്ലാംതന്നെ മരണാനന്തര അനുഭവങ്ങളെക്കുറിച്ച് പ്രതീ കാത്മകമായ രൂപത്തിൽ പറഞ്ഞുകൊടുക്കേണ്ടിവന്നെ ങ്കിലും, നാമിപ്പോൾ സ്വർഗ്ഗനരകങ്ങളുടെ ശരിയായ അർത്ഥം ഗ്രഹിക്കാൻ സന്നദ്ധരാണെന്നാണ് ബഹാഉള്ള

പറയുന്നതു്. നാം ഓർത്തിരിക്കേണ്ടതായ രണ്ടു സുപ്രധാന വസ്തുതകൾ ഇവയാണു്.

1. നമ്മുടെ ആത്മാവുകൾ അനശ്വരമായതിനാൽ ദേഹവിയോഗത്തിനുശേഷവും തുടർന്നു് ജീവിച്ചുകൊണ്ടിരിക്കുന്നു.
2. ആത്മാവു് ശരീരത്തെ വിട്ടുപിരിഞ്ഞതിനുശേഷവും ഈ ലോകത്തിൽ നാം ചെയ്തിട്ടുള്ള പ്രവൃത്തികൾ അവയുടെ ഫലങ്ങൾ ഉളവാക്കുന്നതാണു്.

ശരീരത്തെ വിട്ടുപിരിഞ്ഞതിനുശേഷം ആത്മാവു് പ്രവേശിക്കുന്ന ലോകം ഇവിടെ നമുക്കനുഭവപ്പെടുന്ന ലോകത്തേക്കാൾ വളരെ വ്യത്യസ്തമാണു്. ഗർഭസ്ഥനായിരിക്കുന്ന ശിശു ജീവിച്ചിരിക്കുന്ന ഒരു ലോകവും നമ്മുടെ ലോകവും തമ്മിൽ എത്രകണ്ടു് വ്യത്യാസമുണ്ടോ അത്രകണ്ടു് വ്യത്യസ്തമാണു് ഈ ലോകവും ആ ലോകവും എന്നാണു് അബ്ദുൾബഹ പറയുന്നതു്. ഒരു ശിശു മാതാവിൻെറ ഗർഭാശയത്തിലായിരിക്കുമ്പോൾതന്നെ കണ്ണുകളും, ചെവികളും, കൈകാലുകളും വികസിപ്പിച്ചെടുക്കുന്നു. അവിടെ ഇതിൻെറയൊന്നും ആവശ്യമില്ലെങ്കിൽ തന്നെയും ഇവ കൂടാതെ ഈ ലോകത്തിൽ സാധാരണ ഗതിയിൽ ആരോഗ്യപരമായ ഒരു ജീവിതം നയിക്കുവാൻ സാദ്ധ്യമല്ല. ഇതേവിധംതന്നെ, ഇഹലോകജീവിതം വെടിഞ്ഞശേഷം പരലോകത്തു് ജനിക്കുന്ന നമ്മുടെ ആത്മാവുകൾ സന്തുഷ്ടമായ ഒരു ജീവിതം നയിക്കുവാൻ സഹായകമായ സന്നാഹങ്ങൾ നാം ഇപ്പോഴേ ചെയ്യേണ്ടതാണു്. പരലോകത്തിൽ മാംസളമായ കണ്ണുകളും ചെവികളും അല്ല, ആത്മീയഗുണങ്ങളാണു് നമുക്കാവശ്യം ദൈവാവതാരങ്ങളിൽകൂടി ലഭിച്ച ദൈവീകസന്ദേശം ജീവിതത്തിൽ അനുഷ്ഠിക്കുന്നതുവഴി ഇഹലോകത്തിൽ വെച്ചു് നമുക്കതു് നേടിയെടുക്കാവുന്നതാണു്.

ഒരു ഗർഭസ്ഥശിശുവിൻെറയും, ഈ ലോകത്തിൽ ജീവിക്കുന്ന ഒരു വ്യക്തിയുടേയും അവസ്ഥകൾ തമ്മിൽ വലിയ അന്തരമുണ്ട്. ഗർഭാശയത്തിലെ ശിശു അതിൻെറ വളർച്ചയ്ക്കുത്തരവാദിയല്ല. എന്തുകൊണ്ടെന്നാൽ അർഹമായതിനെ തെരഞ്ഞെടുക്കാനോ, സ്വയം സഹായിക്കാനോ അതിനു കഴിവില്ല. എന്നാൽ ഈ ലോകജീവിതത്തിൽ നമുക്ക തെററും ശരിയും, നല്ലതും ചീത്തയും വിവേചിച്ചറിഞ്ഞു് അർഹമായതിനെ തെരഞ്ഞെടുക്കുവാനുള്ള അധികാരം തന്നിട്ടുണ്ട്. അതിനാൽ നമ്മുടെ ആത്മീയ വികാസത്തിനു നാം ഉത്തരവാദികളാണു്. ആത്മീയശക്തിയും പുഷ്ടിയും വളർത്തിയെടുത്തില്ലെങ്കിൽ പരലോകത്തു് ആനന്ദപൂർണ്ണമല്ലാത്ത ഒരു ജീവിതം നമുക്ക നയിക്കേണ്ടിവരും. ഈ നിർഭാഗ്യകരമായ അവസ്ഥയെയാണു് നരകം എന്നു വിളിക്കുന്നതു്. നേരെമറിച്ചു് നാം ദൈവകല്പനകൾ അറിയുകയും അവ അനുസരിക്കുകയും ചെയ്താൽ പരലോകത്തിൽ സൗഭാഗ്യകരമായ ഒരു ജീവിതം നയിക്കുന്നതിനായി തയ്യാറെടുക്കുകയും സ്വർഗ്ഗം എന്നു പറയുന്ന അവസ്ഥയെ നാം അനുഭവിക്കുകയും ചെയ്യുന്നതായിരിക്കും. സ്വർഗ്ഗമെന്നതു് ദൈവസാമീപ്യവും, നരകമെന്നതു് ഈ ഔദാര്യത്തിൻെറ നിരാകരണവുമാണെന്നാണു് ബഹാഉള്ള പറയുന്നതു്. പരലോകത്തിൽ നമുക്കായി ഒരുക്കിവെച്ചിട്ടുള്ള നിത്യമായ സൗഭാഗ്യങ്ങൾക്കു് അർഹതയുള്ളവരായിത്തീരാൻവേണ്ടി പരിശ്രമിക്കണമെന്നു് അദ്ദേഹം നമ്മെ ഓരോരുത്തരേയും ഉൽബോധിപ്പിക്കുന്നു.

അല്ലയോ, ഔദാര്യത്തിൻെറ സന്താനമേ!

"ശൂന്യമായ പാഴ്‌വസ്തുവിൽനിന്നു്, എൻെറ ആജ്ഞയാകുന്ന കളിമണ്ണുകൊണ്ടു് നിന്നെ ഞാൻ

സൃഷ്ടിച്ച നിലവിലുള്ള എല്ലാ പരമാണുക്കളെയും, സൃഷ്ടിജാലങ്ങളുടെയെല്ലാം സാരാംശത്തേയും നിന്റെ പരിശീലനത്തിനുവേണ്ടി നിയോഗിച്ചു. അങ്ങിനെ, അമ്മയുടെ ഗർഭാശയത്തിൽനിന്നു് പുറത്തു വരുന്നതിനുമുമ്പായിതന്നെ ശോഭയേറിയ രണ്ടു ക്ഷീരധാരകരം നിനക്കായി ഒരുക്കിവെച്ചു. നിന്നെ സ്നേഹിക്കുവാനായി അനവധി ഹൃദയങ്ങളും നിന്നെ കാത്തുസൂക്ഷിക്കുവാനായി നിരവധി കണ്ണുകളും സൃഷ്ടിക്കപ്പെട്ടു. സ്നേഹമസൃണമായ എന്റെ ദയ കാരണമായി എന്റെ കാരുണ്യത്തിന്റെ തണലിൽ നിന്നെ ഞാൻ വളർത്തി. എന്റെ അനുഗ്രഹത്തിന്റെയും ആനുകൂല്യത്തിന്റേയും അന്ത:സത്തയാൽ നിന്നെ ഞാൻ കാത്തുരക്ഷിച്ചു. നീ എന്റെ നിത്യസാമ്രാജ്യത്തെ പ്രാപിക്കണമെന്നതും, എന്റെ അദൃശ്യമായ ദാനങ്ങരംക്കു് അർഹനായിത്തീരണമെന്നുള്ളതും ആയിരുന്നു ഇതിന്റെയെല്ലാം പുറകിലുള്ള ഉദ്ദേശം.''

## അത്ഭുതസിദ്ധികരം

ദൈവാവതാരങ്ങരംക്കു് അമാനുഷികമായ പല ശക്തികളുമുണ്ടു്. സാധാരണ ജനങ്ങരംക്കു് അസാദ്ധ്യമായ പല സംഗതികളും അവർക്കു ചെയ്യുവാൻ കഴിയും. അവരുടെ പ്രബോധനങ്ങളും, വ്യക്തിജീവിതവും, അവർ ഈ ലോകത്തെ വിട്ടുപിരിഞ്ഞു് നൂററാണ്ടുകരം കഴിഞ്ഞിട്ടും അവരുടെ വചനങ്ങരംക്കു് മനുഷ്യഹൃദയങ്ങളെ സ്വാധീനിക്കാനുള്ള ശക്തിയും ആയിരുന്നു ആ മഹത്തായ അത്ഭുതസിദ്ധികരം.

ദൈവസന്ദേശവാഹകക്ക് മനുഷ്യരെ സ്വാധീനിക്കുവാൻ ഭൗതികമായ കഴിവുകളോ മററു ഉപാധികളോ ഉണ്ടായിരുന്നില്ല. ഭരണാധികാരികളുടെയും, സമകാലീനരായ പണ്ഡിത ശ്രേഷ്ഠന്മാരുടേയും എതിർപ്പുകൾ എപ്പോഴും അവക്ക് നേരിട്ടുകൊണ്ടിരുന്നു. ആദ്യമാദ്യം അവരിൽ വിശ്വസിച്ചിരുന്നവർ ഭൗതികമായ സ്ഥാനമാനങ്ങളില്ലാത്ത സാധുക്കളും സാധാരണക്കാരുമായിരുന്നു. ഇതൊന്നും വകവെയ്ക്കാതെ അവരുടെ സന്ദേശം പ്രചരിക്കുകയും, ലോകത്തെ കീഴടക്കുകയും, ഒരു നൂതന സംസ്കാരം ഉയർത്തിവിടുകയും ചെയ്തു. ദൈവാവതാരങ്ങളുടെ വരവും, നവീന നാഗരികതയുടെ ഉത്ഭവവും ലോകചക്രത്തിൻെറ ഓരോ തിരിച്ചിലിലും നമുക്കു കാണാൻ കഴിയും. പുരാതനമായ ഹൈന്ദവസംസ്കാരത്തെക്കുറിച്ചും, കഴിഞ്ഞ കാലഘട്ടങ്ങളിൽ വികാസം പ്രാപിച്ച യഹൂദ, ക്രൈസ്തവ, ഇസ്ലാമിക സംസ്കാരങ്ങളെക്കുറിച്ചും മനസ്സിലാക്കുമ്പോൾ, മഹത്തായ ഈ സംരംഭങ്ങളുടെ ഓരോന്നിൻേറയും ജനയിതാക്കൾ അതാതുകാലത്തെ ഭൗതികമായ എല്ലാ ലോകശക്തികൾക്കുമെതിരായി ഒററയ്ക്ക് പൊരുതി ജയിച്ച ഓരോ ദൈവദൂതരാണെന്നു് നാം ഓർക്കേണ്ടതാണു്. ഈ ദൈവാവതാരങ്ങളുടെ യാഥാർത്ഥ്യത്തെ തെളിയിക്കാൻ ഇതിലുപരിയായി എന്തത്ഭുതസിദ്ധിയാണു് നമുക്കു് വേണ്ടതു്?

സാധാരണ ഗതിയിൽ ജാലവിദ്യക്കാർക്കു ചെയ്യാൻ കഴിയുന്ന വിഷമകരങ്ങളായ ചില പ്രവൃത്തികൾ ചെയ്തു കാണിക്കുന്നതിനെയാണു് പ്രവാചകത്വത്തിൻെറ തെളിവെന്ന നിലയ്ക്കു് വളരെപ്പേരും വിശ്വസിച്ചുപോരുന്നതു്. ഓരോ മതധർമ്മത്തിൻെറയും അനുയായികൾ തങ്ങളുടെ ധർമ്മസ്ഥാപകൻ യഥാർത്ഥത്തിലുള്ള ദൈവാവതാര

മായിരുന്നു എന്നു് തെളിയിക്കാൻവേണ്ടി അസാധാരണ ങ്ങളായ പല സംഭവങ്ങളും അവരെപ്പററി പറയാറുണ്ടു്. ശിശുവായ ശ്രീകൃഷ്ണനേയും എടുത്തുകൊണ്ടു് അദ്ദേഹ ത്തിൻെറ പിതാവു് യമുനാനദി കടക്കാൻ ശ്രമിക്കവെ, കൃഷ്ണൻെറ പാദസ്പർശമേററു് തൽക്ഷണ യമുനാജലം പി ന്നോക്കംമാറുകയും അങ്ങിനെ അവക്കു് നിഷ്പ്രയാസം നദി കടക്കവാൻ സാധിക്കുകയും ചെയ്തു എന്നാണു് ഹി ന്ദുക്കരം പറയുന്നതു്. ക്രിസ്തു ഏതാനും അപ്പക്കഷണ ങ്ങരംകൊണ്ടു് ആയിരക്കണക്കിനാളുകളുടെ വിശപ്പടക്കി യെന്നു് ക്രിസ്ത്യാനികരം പറയുന്നു. സൊരാഷ്ടർ, ബുദ്ധൻ, മോസസ്, മുഹമ്മദ് എന്നിവരെക്കുറിച്ചും അനുയായി കരം ഇതുപോലുള്ള അത്യത്ഭുതങ്ങരം പറയാറുണ്ടു്.

അസാധാരണങ്ങളായ കാര്യങ്ങരം നിറവേററുവാൻ എല്ലാ ദൈവാവതാരങ്ങരംക്കും കഴിയുമെന്നാണു് ബഹാ യികരം വിശ്വസിക്കുന്നതു്. എന്നാൽ അങ്ങിനെയുള്ള പ്രവൃത്തികരം അവരിൽ വിശ്വസിക്കാത്തവരെ ബോദ്ധ്യ പ്പെടുത്താൻ സഹായിക്കുകയോ, അവരുടെ പ്രവാചക ത്വത്തിനുള്ള തെളിവായി കൊണ്ടുവരാവുന്നതോ അല്ല. ഉദാഹരണത്തിനു് ഒരു ക്രിസ്ത്യാനി ഒരു യഹൂദനോടൊ, ബുദ്ധമതക്കാരനോടൊ ക്രിസ്തു മരിച്ചവരെ ജീവിപ്പിച്ചു എന്നു പറഞ്ഞാൽ, ക്രിസ്തുവിൽ വിശ്വസിക്കാത്ത ഒരു വ്യക്തിയിൽ അതു് വലിയ പ്രതികരണം ഉണ്ടാക്കാൻ പോകുന്നില്ല. ക്രിസ്തു ഒരു ദൈവാവതാരമാണെന്നു് അ വനെ വിശ്വസിപ്പിക്കുവാൻ അവ പര്യാപ്തവുമല്ല. ക്രിസ്തു വിൻെറ അനുയായികളാണു് ഇങ്ങിനൊരത്ഭുതം ക്രിസ്തു വിൻെറമേൽ കെട്ടിച്ചമച്ചതു് എന്നുപോലും അവൻ പറ ഞ്ഞേക്കാം. ക്രിസ്തുവിൻെറ സമകാലികന്മാർപോലും അ ദ്ദേഹത്തിൻെറ അത്ഭുതകൃത്യങ്ങരം മാത്രം കണ്ടുകൊണ്ടു്

അദ്ദേഹത്തിൽ വിശ്വസിക്കാനായി മുമ്പോട്ടുവന്നവരായിരുന്നില്ല. എന്നാൽ ആത്മീയമായി മൃതപ്രായരായിരുന്ന കോടിക്കണക്കിനു് ജനങ്ങൾക്കു് നിത്യമായ ജീവിതം പ്രദാനംചെയ്യാൻ ക്രിസ്തുവിൻെറ പ്രബോധനങ്ങൾ എങ്ങിനെ ഉപകരിച്ചു എന്നതിനെക്കുറിച്ചോ, മനുഷ്യവർഗ്ഗത്തിലെ ഭാവിതലമുറകളുടെ ഹൃദയങ്ങളെ ഉത്തേജിപ്പിച്ച ക്രിസ്തുവിൻെറ പുണ്യപൂർണ്ണമായ ജീവിതത്തെക്കുറിച്ചോ, ഒരു ക്രിസ്ത്യാനി ചൂണ്ടിക്കാണിക്കുകയാണെങ്കിൽ ആർക്കുമതു് നിഷേധിക്കാൻ സാദ്ധ്യമല്ല. ക്രിസ്തുവിൻെറ ജീവിതമാതൃകയും അദ്ദേഹത്തിൻെറ പ്രബോധനങ്ങളുമാണു് ഏററവും മഹത്തായ അത്ഭുതം. അല്ലാതെ കുറച്ചുവർഷംകൂടി ജീവിക്കുവാൻ ഉതകുമാറു് ഒന്നോ രണ്ടോ മരിച്ചയാളുകളെ പുനർജീവിപ്പിച്ചു എന്നുള്ളതല്ല.

ദൈവാവതാരങ്ങൾ ദിവ്യ ഭിഷഗ്വരന്മാരാണു്. നമ്മുടെ ആത്മീയമായ രോഗങ്ങളുടെ നിവാരണത്തിനായുള്ള ഒരു നിർദ്ദേശം മാത്രമെ നാം അവരിൽനിന്നും പ്രതീക്ഷിക്കാവൂ. മാന്ത്രികശക്തിയുടെ പ്രദർശനങ്ങൾകൊണ്ടു് അവരുടെ പ്രവാചകത്വം തെളിയിക്കണമെന്നുള്ള പ്രതീക്ഷ നമ്മുടെ വിഡ്ഢിത്തം മാത്രമാണു്. ഒരു രോഗിക്കു് ചികിത്സ നിർദ്ദേശിക്കാൻ വരുന്ന വൈദ്യനോടു് അയാളുടെ കഴിവിൻെറ തെളിവെന്നനിലയ്ക്കു്, മേൽക്കൂരയിൽ നിന്നും ചാടിക്കാണിക്കണമെന്നു് നാം ആവശ്യപ്പെടാറില്ല. രോഗിയെ സുഖപ്പെടുത്തുക എന്നതുമാത്രമാണു് ഭിഷഗ്വരനു് അയാളവകാശപ്പെടുന്ന കഴിവുണ്ടെന്നു് തെളിയിക്കാനുള്ള ഏകമാർഗ്ഗം. അതുകൊണ്ടാണു് ബഹാഉള്ള, അസാധാരണങ്ങളായ കാര്യങ്ങൾ അദ്ദേഹം നിറവേററുന്നതായി കൂടെയുള്ളവർ കണ്ടുകൊണ്ടിരുന്നപ്പോഴും, അവയെല്ലാം തൻെറ മഹത്വത്തിൻെറ തെളിവായി എടുത്തു

പറയരുതെന്നു് ബഹായികളെ ഉപദേശിച്ചിട്ടുള്ളതു്. അത്ഭുതസിദ്ധികളെന്നു് വിളിക്കപ്പെടുന്ന ഈവക കാര്യങ്ങൾ എത്രയോ വിലകുറഞ്ഞവയാണെന്നു് ബഹാഉള്ള ബാഗ്ദാദിലായിരുന്നപ്പോൾ നടന്ന ഒരു സംഭവത്തിൽ നിന്നും തെളിയുന്നുണ്ടു്.

ന്യായ വാദങ്ങൾകൊണ്ടോ, തർക്കങ്ങൾ കൊണ്ടോ ബഹാഉള്ളയുടെ യാഥാർത്ഥ്യത്തെ നിഷേധിക്കുവാൻ തങ്ങൾക്കു് സാദ്ധ്യമല്ലെന്നു് മനസ്സിലാക്കിയിരുന്ന ഒരു സംഘം മുസ്ലീംദിവ്യന്മാർ, തങ്ങൾക്കുവേണ്ടി ഒരത്ഭുത കൃത്യം കാണിക്കാൻ ബഹാഉള്ളയോടാവശ്യപ്പെട്ടു. അദ്ദേഹം ഈ നിർദ്ദേശം നിരാകരിക്കുമെന്നും അങ്ങിനെ അദ്ദേഹത്തെ നിന്ദിക്കുവാൻ തങ്ങൾക്കു് അവസരം ലഭിക്കും എന്നുമാണു് അവർ പ്രതീക്ഷിച്ചതു്. വിവരം ബഹാഉള്ളയെ അറിയിക്കാൻ അവർ തങ്ങളുടെ കൂട്ടത്തിലെ ഏററവും വലിയ നിയമപണ്ഡിതനെ തെരഞ്ഞെടുത്തയച്ചു. ദൈവത്തിൻെറ ധർമ്മം ഒരു കളിക്കോപ്പല്ല, ജനങ്ങളുടെ ചാപല്യങ്ങളേയും ഭാവനകളേയും തൃപ്തിപ്പെടുത്തുവാനുള്ള ഒരു ജാലവിദ്യ പ്രദർശിപ്പിക്കാനല്ല താൻ വന്നിട്ടുള്ളതു് എന്നായിരുന്നു അദ്ദേഹം അവർക്കു കൊടുത്ത മറുപടി. എന്നാൽ അവരെല്ലാവരും ഒന്നിച്ചു് ഒരു തീരുമാനം എടുക്കാമെങ്കിൽ, അതു് എത്ര കണ്ടു് അസാദ്ധ്യമായിരുന്നാൽതന്നെയും, ആയതു് അവരുടെ കൺമുമ്പിൽതന്നെ നിർവ്വഹിച്ചു കാണിക്കാമെന്നു് ബഹാഉള്ള സമ്മതിച്ചു— ഈ അത്യത്ഭുതം ചെയ്തു കാണിച്ചാൽ അവരെല്ലാവരും തന്നെ വാഗ്ദത്തപുരുഷനായി അംഗീകരിക്കാമെന്നു് വ്യവസ്ഥ ചെയ്യണം.

മതപണ്ഡിതന്മാർ ഈ വ്യവസ്ഥ സ്വീകരിച്ചില്ല. ബഹാഉള്ള അത്ഭുതകൃത്യം കാണിക്കുമെന്നും അദ്ദേഹ

ത്തിൻെറ നിർദ്ദേശം തങ്ങറം സ്വീകരിക്കേണ്ടിവരുമെന്നും അവർ ഭയപ്പെട്ടു. അവർ ബഹാഉള്ളയോട് അത്ഭുതകൃത്യങ്ങളൊന്നും കാണിക്കുവാൻ ആവശ്യപ്പെടാതെതന്നെ തിരിച്ചുപോയി.

അത്ഭുതങ്ങറം, അവ പ്രദർശിപ്പിച്ചാൽപ്പോലും, സത്യത്തെ നിരാകരിക്കുവാൻ മുൻകൂട്ടി തീരുമാനിച്ചിരിക്കുന്നവരുടെ മുമ്പിൽ ഒന്നും തെളിയിക്കാൻ പര്യാപ്തമല്ല എന്നാണ് ഈ സംഭവം വ്യക്തമാക്കുന്നത്. നീതിപൂർവ്വമായ തീരുമാനങ്ങറം എടുക്കുന്നവരും ദൈവാവതാരങ്ങളുടെ പ്രബോധനങ്ങറം ഗ്രഹിക്കുവാൻ സന്മനസ്സുള്ളവരുമായവർതന്നെ സത്യവും നിത്യവുമായ അത്ഭുതങ്ങളാണ്.

## ധാർമ്മികവും നീതിശാസ്ത്രപരവുമായ പ്രബോധനങ്ങറം

എല്ലാ മതധർമ്മങ്ങളുടേയും അസ്ഥിവാരം ഒന്നാണെന്നാണ് ബഹായിധർമ്മത്തിൻെറ മൗലിക തത്വങ്ങളിൽ ഒന്ന്. എല്ലാ മതധർമ്മങ്ങളുടെയും സാന്മാർഗ്ഗിക തത്വങ്ങറം മതധർമ്മങ്ങളുടെ അടിസ്ഥാനത്തിൻെറ ഒരംശമാണെന്ന കാര്യത്തിൽ സംശയമില്ല. അതിനാൽ അവയെല്ലാം സാദൃശ്യമുള്ളവയാണ്.

നീതിശാസ്ത്രപരമായും വ്യക്തി സ്വഭാവപരമായും വളരെ ഉന്നതനിലവാരം പുലർത്തുന്ന പല തത്വങ്ങളും ബഹാഉള്ളയുടെ പ്രബോധനങ്ങളിൽ നമുക്ക് കാണാൻ കഴിയും. ബഹാഉള്ളയുടെ പ്രബോധനങ്ങളിൽ മിക്കവാറും എല്ലാംതന്നെ മനുഷ്യൻെറ വ്യക്തിസ്വഭാവത്തെയും പെരുമാററ സമ്പ്രദായങ്ങളേയും സ്വാധീനിക്കുന്നതായി

നമുക്കു് മനസ്സിലാക്കാൻ സാധിക്കും. ബാബ്, ബഹാഉള്ള, അബ്ദുൾബഹ എന്നിവരുടെ ആയിരക്കണക്കിനുള്ള കുറിപ്പടികളുടേയും, ഷോഘി എഫൻഡിയുടെ ലിഖിതങ്ങളുടെയും അടിസ്ഥാനത്തിൽ മന:ശുദ്ധിയിലും കർമ്മശുദ്ധിയിലും അധിഷ്ഠിതമായ ബഹായി ജീവിതത്തിൻെറ മാതൃകയാണു് ബഹായിധർമ്മത്തിൽ ഉള്ളതു്. മനോഹരങ്ങളായ ആ ലിഖിതങ്ങളെല്ലാം ബൃഹത്തായ ഒരു ഗ്രന്ഥത്തിൽ സമാഹരിക്കുവാൻപോലും നമുക്കു് സാദ്ധ്യമല്ല. എന്നിരുന്നാലും, ബഹായി വിശുദ്ധഗ്രന്ഥങ്ങളിലെ മനോഹര ലിഖിതങ്ങളിലേയ്ക്കൊരെത്തിനോട്ടം ഉചിതമായിരിക്കും.

വിശുദ്ധ ലിഖിതങ്ങളാകുന്ന മഹാസമുദ്രത്തിൽനിന്നും ഇപ്രകാരമുള്ള അമൂല്യങ്ങളായ രത്നങ്ങളും നിധികളും എടുക്കണമെങ്കിൽ വായനക്കാർ അവരുടെ പഠനം തുടരുകയും ചിന്തിക്കുകയും വേണം.

> ബഹാഉള്ള സ്വന്തം പുത്രന്മാരിലൊരുവനു് എഴുതുന്നു;
>
> "നീ അഭിവൃദ്ധിയിൽ ഉദാരനും, കഷ്ടതകളിൽ കൃതജ്ഞതയുള്ളവനും ആയിരിക്കേണ്ടതാണു്. നിൻെറ അയല്ക്കാരൻെറ വിശ്വാസത്തിനു് യോഗ്യനായിരിക്കുകയും, സൗഹൃദത്തിൻെറ ശോഭയുള്ള മുഖത്തോടുകൂടി അവൻെറ നേർക്കു് നോക്കുകയും ചെയ്യുക. പാവപ്പെട്ടവർക്കൊരു നിക്ഷേപവും ധ വാന്മാർക്കൊരു താക്കീതും, അത്യാവശ്യക്കാരൻെറ വിലാപത്തെ ആശ്വസിപ്പിക്കുന്നവനും, നിൻെറ പ്രതിജ്ഞയുടെ പരിശുദ്ധി പാലിക്കുന്നവനും ആയിരിക്കട്ടെ. വിധിയിൽ നീതിമാനും, സംഭാഷണത്തിൽ

കരുതലുള്ളവനും ആയിരിക്കുക. ആരോടും അനീതി കാട്ടാതിരിക്കുകയും, എല്ലാ മനുഷ്യരോടും എല്ലാ സൗമ്യതകളും കാട്ടുകയും ചെയ്യുക. അന്ധകാരത്തിൽ നടക്കുന്നവക്ക് പ്രകാശവും ദാഹിക്കുന്നവർക്കൊരു ജലാശയവും, ദുരിതം അനുഭവിക്കുന്നവർക്കൊരു അഭയസങ്കേതവും, മർദ്ദിതക്ക് രക്ഷകനും ഉദ്ധാരകനും ആയിരിക്കുക. സത്യസന്ധതയും പരിശുദ്ധിയും നിൻെറ പ്രവൃത്തികളുടെ പ്രത്യേകതകളായിരിക്കട്ടെ. അപരിചിതനൊരു അഭയസ്ഥാനവും, ക്ലേശിക്കുന്നവർക്കൊരു ശമനൗഷധവും, അഭയാർത്ഥിക്കൊരു ശക്തിദുർഗ്ഗവും ആയിരിക്കുക. അന്ധരായവർക്ക് കാഴ്ചശക്തിയും, മാർഗ്ഗഭ്രംശം വന്നവരുടെ കാലടികൾക്ക് മാർഗ്ഗദീപവും ആയിരിക്കുക. സത്യത്തിൻെറ മുഖത്തിനൊരു ആഭരണവും, വിശ്വസ്തതയുടെ കിരീടവുമായിരിക്കുക. സൽഗ്ഗുണദേവാലയത്തിനൊരു തൂണും, മനുഷ്യരാശിയാകുന്ന ശരീരത്തിൻെറ ജീവശ്വാസവും, നീതിയുടെ സൈന്യഗണങ്ങളുടെ കൊടിയടയാളവും, സദാചാര ചക്രവാളത്തിനു മുകളെ തേജോഗോളവും, മനുഷ്യഹൃദയങ്ങളെ ശുദ്ധീകരിക്കുന്ന മഞ്ഞുതുള്ളിയും, ജ്ഞാനസാഗരത്തിന്മേലൊരു പെട്ടകവും, ഔദാര്യമാകുന്ന ആകാശത്തിലെ സൂര്യനും, ജ്ഞാനത്തിൻെറ കിരീടത്തിലെ ഒരു രത്നവും നിൻെറ തലമുറയാകുന്ന താരാപഥത്തിലെ ഉജ്ജ്വല പ്രകാശവും, വിനയമാകുന്ന വൃക്ഷത്തിലെ ഒരു മധുരകനിയും നീ ആയിരിക്കട്ടെ."

നമ്മുടെ വ്യക്തിസ്വഭാവത്തെ സംബന്ധിച്ച് വിശുദ്ധ ലിഖിതങ്ങളിൽ കൊടുത്തിട്ടുള്ള ഏതാനും ഉദ്ധരണികൾകൂടി താഴെ ചേർക്കുന്നു;

"അനസ്യൂതമായി പുരോഗമിച്ചുകൊണ്ടിരിക്കുന്ന ഒരു സംസ്ക്കാരധാര മുന്നോട്ടുനയിക്കുവാൻ വേണ്ടിയാണ് എല്ലാം മനുഷ്യരും സൃഷ്ടിക്കപ്പെട്ടിരിക്കുന്നതു്.......... .... ... മൃഗതുല്യമായ ഒരു ജീവിതം മനുഷ്യനു് യോജിച്ചതല്ല. എല്ലാ വിഭാഗത്തിൽപ്പെട്ട ജനങ്ങളോടും കാണിക്കുന്ന ക്ഷമ, കരുണ, അനുകമ്പ, ദയാവായ്പു തുടങ്ങിയ സദ്ഗുണങ്ങളാണ് അവന്റെ അന്തസ്സിനു് യോജിച്ചതു്."

"ഒരുവന്റെ സ്വന്തം നിലയും സ്ഥാനവും അതിലംഘിച്ചു് പ്രവർത്തിക്കുന്നതു് ഒരുവിധത്തിലും അനുവദനീയമല്ല. ഓരോ സ്ഥാനത്തിന്റെയും, പദവിയുടെയും പരിശുദ്ധി യഥായോഗ്യം പരിപാലിക്കപ്പെടണം. എല്ലാ സൃഷ്ടികളും അവയോരോന്നിനും നിശ്ചയിക്കപ്പെട്ടിട്ടുള്ള സ്ഥാനങ്ങളുടെ വെളിച്ചത്തിൽ ദർശിക്കേണ്ടതാണെന്നാണ് ഇതുകൊണ്ടർത്ഥമാക്കുന്നതു്."

—ബഹാഉള്ള

"ദാനം പ്രിയങ്കരവും, ദൈവസമക്ഷത്തിൽ അംഗീകാരയോഗ്യവുമാണ്. എല്ലാ സൽപ്രവൃത്തികളിലും വെച്ചു് മുഖ്യമായതു് എന്നു് അതിനെ കണക്കാക്കുന്നു. ഇങ്ങനെ നോക്കുമ്പോൾ, യഥാർത്ഥത്തിൽ നമ്മുടെ ഈ അനുഗ്രഹീതലോകം, ലോകങ്ങൾക്കു് എല്ലാംകൂടിയുള്ള ഒരു സൂര്യനെപ്പോലെയാണ്. തന്നേക്കാൾമുമ്പു് തന്റെ സഹോദരനെ പരിഗണിക്കുന്നവൻ യഥാർത്ഥത്തിൽ അനുഗ്രഹീതനാണ്. അങ്ങനെയുള്ളവൻ ബഹായുടെ അനുയായി ആണ്."

''ധനികന്മാർ ദരിദ്രജനങ്ങളോട് അങ്ങേയററം ബഹുമാനം കാണിക്കേണ്ടതാണ്. ക്ഷമ പാലിക്കുന്ന ദരിദ്രന് ദൈവം കല്പിച്ചിരിക്കുന്ന ബഹുമതി അപാരമാണ്......''

''ദൈവ ദർശനത്തിന് തുല്യമായ യാതൊരു ബഹുമതിയുമില്ല. ഇതുമാത്രമെ പ്രസ്തുത സാധുവിൻെറ ബഹുമതിയുമായി ഉപമിക്കാനാവുകയുള്ളു. കഷ്ടപ്പാടുകൾ വെളിപ്പെടുത്താതെ ക്ഷമാപൂർവ്വം സഹിക്കുന്ന ദരിദ്രന് ദൈവം നൽകുന്ന അനുഗ്രഹങ്ങൾ മഹത്തരമാണ്. അതുപോലെതന്നെ, അത്യാവശ്യക്കാർക്ക് തങ്ങളേക്കാൾ മുൻഗണനകൊടുത്തുകൊണ്ട് ധനസഹായം ചെയ്യുന്ന ധനികന്മാരും അനുഗ്രഹീതരാണ്.''

—ബഹാഉള്ള

*                    *                    *

''രോഗികളെ ശുശ്രൂഷിക്കുകയെന്നതു് മഹത്തായ കർത്തവ്യങ്ങളിൽ ഒന്നാകുന്നു. ഏതെങ്കിലുമൊരു വ്യക്തി രോഗബാധിതനായാൽ, മററുള്ള സുഹൃത്തുക്കൾ അങ്ങേയററത്തെ ദയാവായ്പോടുകൂടി, സേവനരൂപേണ തങ്ങളുടെ ജീവൻ തീർച്ചയായും നൽകേണ്ടതാണ്.''

—അബ്ദുൾബഹ

*                    *                    *

''നിശ്ചയമായും നാം വിനയത്തെ തെരഞ്ഞെടുക്കുകയും ഈശ്വര സാമീപ്യത്തിൻെറ യഥാർത്ഥ ലക്ഷണമായി അതിനെ കണക്കാക്കുകയും ചെയ്യു. വിന

യം, സത്യത്തിൽ ആബാലവൃദ്ധം ജനങ്ങൾക്കും യോജിക്കുന്ന വസ്ത്രമാണ്. ആരു് വിനയത്താൽ അലംകൃതനാകുന്നുവോ അവനു് സുഖവും, ഈ ഔദാര്യത്തെ ഉപേക്ഷിക്കുന്നവനു് ദുഃഖവും ആയിരിക്കും ഫലം.''

* * *

''അല്ലയോ ദൈവ വിശ്വാസികളെ! വിനയം ഉള്ളവരായിരിക്കുവാൻ ഞാൻ നിങ്ങളെ ഉൽബോധിപ്പിക്കുന്നു. വിനയം, അതിന്റെ പ്രാഥമികാവസ്ഥയിൽ, എല്ലാ സദ്ഗുണങ്ങളുടേയും പ്രഭുവാകുന്നു. വിനയത്തിന്റെ വെളിച്ചത്താൽ ശോഭിതനും, നീതിനിഷ്ഠയാകുന്ന അംഗവസ്ത്രത്താൽ അലംകൃതനായവനും ധന്യനാണ്! വിനയത്താൽ സമ്പന്നനായ വ്യക്തി ഉന്നതപദവിയാൽ അനുഗ്രഹീതനാണ്.''

—ബഹാഉള്ള

* * *

''നിന്റെ അയൽവാസിയെക്കാൾ ഉപരിയായി നിനക്കു സ്വയം പരിഗണന നൽകുന്ന പ്രവണതയ്ക്കെതിരെ ജാഗ്രതയായിരിക്കുക.''

''നിന്റെ പ്രവൃത്തികളിൽകൂടെ, നമ്മുടെ വിശ്വസ്ത ദാസന്മാർക്കിടയിൽ, നീതിയുടെ തെളിവുകൾ വെളിവാക്കുന്നതിനു് നീ നിന്നോടും മററുള്ളവരോടും ഔചിത്യബോധത്തോടെ പെരുമാറുക.''

''നീതിബോധമാണു് മനുഷ്യസ്വഭാവങ്ങളിൽ വെച്ച് ഏററവും ഉത്തമമായിട്ടുള്ളതു്. നിന്റെ എല്ലാ

വിലയിരുത്തലുകളും അതിനെ ആശ്രയിച്ചാണിരിക്കേണ്ടതു്."

"അല്ലയോ പരഹൃദയജ്ഞാനമുള്ളവനെ! നിൻെറ വിധി ന്യായത്തിൽ നീതിപാലിക്കുക! തൻെറ വിധിന്യായത്തിൽ അനീതി കാണിക്കുന്നവൻ മനുഷ്യൻെറ പദവിയെ വേർതിരിച്ചുകാണിക്കുന്ന സ്വഭാവഗുണങ്ങൾ നഷ്ടപ്പെട്ടവനായിരിക്കും."

—ബഹാഉള്ള

* * *

എൻെറ ആനന്ദസാമ്രാജ്യത്തിൽ ഒന്നിച്ചുചേർന്ന ഏകോദര സഹോദരന്മാരായി ജീവിക്കുന്നതു് കാണുവാനും, നിൻെറപ്രവൃത്തികളിൽകൂടെ സൗഹൃദത്തിൻെറയും ഐക്യത്തിൻെറയും ദയാവായ്പിൻെറയും സഹാനുഭൂതിയുടെയും പരിമളം ശ്വസിക്കുവാനും ഞാൻ എപ്പോഴും ഇഷ്ടപ്പെടുന്നു ......... നാം എപ്പോഴും നിന്നോടുകൂടെയുണ്ടായിരിക്കും. നിൻെറ സഹജീവിസ്നേഹത്തിൻെറ സുഗന്ധം ശ്വസിക്കുമ്പോൾ നമ്മുടെ ഹൃദയം ആനന്ദഭരിതമാകുന്നു. അതിനു് തുല്യമായ ഒരു സന്തോഷം വേറെയില്ല."

—ബഹാഉള്ള

* * *

"നിങ്ങളുടെ മദ്ധ്യത്തിലുള്ള സാധുക്കൾ എൻെറ സൂക്ഷിപ്പുസ്വത്താണു്. നിങ്ങൾ ആ സ്വത്തിനെ നല്ലവണ്ണം കാത്തുസൂക്ഷിക്കുക. നിങ്ങളുടെ സുഖത്തെ മാത്രം ഉദ്ദേശിക്കരുതു്."

* * *

''സാധുവായ ഒരു മനുഷ്യനെ കണ്ടുമുട്ടുകയാണെങ്കിൽ, അവനോട് അവജ്ഞ കാണിക്കാതിരിക്കുക. നിന്റെ സൃഷ്ടി രഹസ്യത്തെക്കുറിച്ച് പരിചിന്തനം ചെയ്യുക. നിങ്ങളോരോരുത്തരും നിസ്സാരമായ ബീജത്താൽ സൃഷ്ടിക്കപ്പെട്ടവരാണ്.''

—ബഹാഉള്ള

* * *

''അനുകമ്പയുള്ള ഒരു നാവ് മനുഷ്യഹൃദയങ്ങളുടെ മാർഗ്ഗദർശിയാണ്. അത് ആത്മാവിന്റെ ഭക്ഷണവും, വചനങ്ങൾക്ക് അർത്ഥം നൽകുന്ന വസ്ത്രവും, വിജ്ഞാനത്തിന്റെയും വിവേകത്തിന്റെയും പ്രകാശധാരയും ആണ്.''

—ബഹാഉള്ള

* * *

''മററുള്ളവരുടെ ആത്മാക്കളിലും ദൈവചൈതന്യം ഉള്ളതായി കാണുകയും, ഈ സാദൃശ്യം മനസ്സിലാക്കുകയും ചെയ്തുകഴിയുമ്പോൾ ജനങ്ങൾ പരസ്പരം സ്നേഹത്താൽ ആകർഷിതരാകുന്നു. ഈ സ്നേഹം മനുഷ്യരെയെല്ലാം ഒരു സമുദ്രത്തിലെ തിരമാലകളെപ്പോലെയും, ഒരു ആകാശത്തിലെ നക്ഷത്രങ്ങളെപ്പോലെയും, ഒരു വൃക്ഷത്തിലെ ഫലങ്ങളെപ്പോലെയും ആക്കിത്തീർക്കുന്നു. യഥാർത്ഥ ഐക്യത്തിന്റെ അടിത്തറയെ ഈസ്നേഹം അനുഭവവേദ്യമാക്കുന്നു.''

''സ്നേഹംഅപരിമിതമാണ്,അതിരില്ലാത്തതാണ്, അനന്തമാണ്. ഭൗതികവസ്തുക്കളെല്ലാം പരിമിതമാ

ണു്, അതിരുള്ളവയാണു്, ക്ലിപ്തമാണു് ...............
സാർവ്വത്രികമായ സ്നേഹത്തെ വേണ്ടുവോളം പ്രതിഫലിപ്പിക്കാൻ പരിമിതങ്ങളായ ഭൗതിക ബന്ധങ്ങരം അപര്യാപ്തങ്ങളാണെന്ന കാര്യം വ്യക്തമാണു്. മനുഷ്യരാശിയോടുള്ള വിശാലമായ നിസ്വാർത്ഥ പ്രേമം ഇത്തരത്തിലുള്ള അതിർത്തികറംക്കം, പരിധികറംക്കം അപ്പുറമാണു് നിലകൊള്ളുന്നതു്. ഇത്തരത്തിലുള്ള ആത്മാർത്ഥമായ സ്നേഹമാണു് മനുഷ്യകുലത്തിനു് ആവശ്യമായിട്ടുള്ളതു്. ആത്മീയ ചൈതന്യം കൊണ്ടല്ലാതെ ഈ ലക്ഷ്യം സാദ്ധ്യമാവുകയില്ല.''

അബ്ദുറംബഹ

*    *    *

''നിൻെറ അയൽവാസിയുടെ സമ്പത്തു് ദ്രോഹപൂർവ്വം കൈകാര്യം ചെയ്യാതിരിക്കുക. ഭൂമിയിൽ നീ വിശ്വാസയോഗ്യനായിരിക്കുക. ദൈവം തൻെറ കൃപയാൽ നിന്നെ ഏല്പിച്ചിരിക്കുന്ന വസ്തുക്കരം സാധുക്കറംക്കു് നല്ലാതിരിക്കരുതു്. നിൻെറ കൈവശമുള്ളതിൻെറ ഇരട്ടി അവൻ നിശ്ചയമായും നിനക്കു് നൽകുന്നതാണു്.''

—ബഹാഉള്ള

*    *    *

''നിലയുടെയും പദവിയുടെയും ഔന്നത്യത്തിൽ, നല്ല പ്രഭാഷണവും സത്യസന്ധതയും വിജ്ഞാനസ്വർഗ്ഗത്തിൻെറ ചക്രവാളത്തിൽനിന്നും ഉദിച്ചുയന്ന സൂര്യനെപ്പോലെയാണു്.''

—ബഹാഉള്ള

# പുരോഹിതനില്ലാത്ത മതധർമ്മം

മതപരമായ കാര്യങ്ങളുടെ ചുമതല വഹിക്കുന്ന ഒരു സംഘം ആളുകൾ സമൂഹത്തിലുണ്ടായിരിക്കുക എന്നതു് ആവശ്യമായിരുന്ന ഒരു കാലമുണ്ടായിരുന്നു. മതകാര്യങ്ങൾ പഠിക്കുവാനുള്ള അക്ഷരാഭ്യാസമോ സമയമോ സാധാരണക്കാർക്കുണ്ടായിരുന്നില്ല. അതിനാലവർ മററു ചുമതലകളും, തൊഴിലും ഇല്ലാത്തവരായ ഏതാനുംപേരെ മതകാര്യങ്ങൾ പഠിക്കുന്നതിനും, അതിൻെറ നിയമങ്ങൾ ജനങ്ങൾ അനുഷ്ഠിക്കുന്നുണ്ടോ എന്നു് നിരീക്ഷിക്കുന്നതിനുമായി നിയോഗിച്ചു. അതുകൊണ്ടാണു് നാം ഹിന്ദുക്കളുടെയിടയിൽ ബ്രാഹ്മണന്മാരേയും ബുദ്ധമതക്കാരുടെയിടയിൽ ഭിക്ഷുക്കളേയും, ക്രിസ്ത്യാനികളുടെയിടയിൽ പുരോഹിതന്മാരെയും, മുസ്ലീംങ്ങളുടെയിടയിൽ മുല്ലമാരേയും കാണുന്നതു്.

ബഹായി ധർമ്മത്തിൽ പൗരോഹിത്യം ഒരു തൊഴിലായി സ്വീകരിക്കുന്നതു് നിറുത്തൽ ചെയ്തിരിക്കുന്നു. ഇതു് നമ്മുടെ ധർമ്മത്തിൻെറ പ്രത്യേകതകളിൽ ഒന്നാണു്. കഴിഞ്ഞകാലങ്ങളിൽ പുരോഹിതന്മാർ ആവശ്യമായിരുന്നെങ്കിലും നമ്മുടെ യുഗത്തിൽ ഇനി അവരുടെ യാതൊരാവശ്യവുമില്ലെന്നാണു് ബഹാഉള്ള ഉൽബോധിപ്പിക്കുന്നതു്. സ്വയം സത്യാന്വേഷണം നടത്താനും, അങ്ങിനെ മററുള്ളവരുടെ കണ്ണുകൾകൊണ്ടു് കാണുന്നതിനുപകരം സ്വന്തം കണ്ണുകൾകൊണ്ടുതന്നെ കാര്യങ്ങൾ കണ്ടറിയുവാനും, നമ്മുടെ സ്വന്തം ചെവികൾകൊണ്ടു് കേൾക്കുവാനും, സ്വന്തം ബുദ്ധിശക്തികൊണ്ടുതന്നെ കാര്യങ്ങൾ ഗ്രഹിക്കുവാനും ആണു് അദ്ദേഹം നമ്മെ ഓരോരുത്തരെയും ആഹ്വാനം ചെയ്യുന്നതു്. സത്യാന്വേഷണ

ത്തിൽകൂടി ബഹായികൾ അവരുടെ ധർമ്മത്തെക്കുറിച്ച് വേണ്ടത്ര അറിവു സമ്പാദിക്കുന്നു. എന്നാൽ മററു മതധർമ്മങ്ങളിലെ ജനങ്ങളുടെ അവസ്ഥ അങ്ങിനെയല്ല. അവർ പുരോഹിതന്മാരിൽനിന്നും ശിക്ഷണങ്ങൾ പ്രതീക്ഷിക്കുന്നു. ഓരോ ബഹായിയും അവനവനുവേണ്ടി സ്വയം പ്രാർത്ഥിക്കണം. അല്ലാതെ മററു ചില മതധർമ്മങ്ങളിൽ അധികംപേരും ചെയ്യുന്നതുപോലെ പണംകൊടുത്തു് തനിക്കുവേണ്ടി പ്രാർത്ഥിക്കുവാൻ മറെറാരാളെ നിയോഗിക്കാവുന്നതല്ല. ഒരു ബഹായി സ്വയം ദൈവാനുഗ്രഹങ്ങൾക്കും, മാപ്പിനുംവേണ്ടി പ്രാർത്ഥിക്കണം. അല്ലാതെ ഇക്കാര്യം തനിക്കുവേണ്ടി നിർവ്വഹിക്കാൻ മനുഷ്യനിർമ്മിതങ്ങളായ ചടങ്ങുകളും കർമ്മങ്ങളും നടത്തുന്ന ഒരു പുരോഹിതൻെറ സേവനംതേടേണ്ട ആവശ്യമില്ല. ഓരോ ബഹായിക്കും ദൈവാവതാരംവഴിയായി ദൈവത്തോടു് ബന്ധം സ്ഥാപിക്കാം. നമുക്കും ബഹാഉള്ളയ്ക്കുമിടയ്ക്കു് യാതൊരു മദ്ധ്യസ്ഥൻെറയും ആവശ്യമില്ല.

എല്ലാ മതധർമ്മങ്ങളിലും ധാരാളം നല്ലപുരോഹിതന്മാരുണ്ടായിരുന്നെങ്കിലും,എല്ലാക്കാലത്തും പുരോഹിതന്മാർ മുഖേന മതധർമ്മത്തിൻെറപേരിൽ പല ദോഷങ്ങളും സംഭവിച്ചിട്ടുണ്ടു്. ഒരേ പരിസരത്തു് താമസിക്കുന്ന രണ്ടു പുരോഹിതന്മാർ തമ്മിൽ മതപരമായ പ്രശ്നങ്ങളിൽ എല്ലായ്പോഴും യോജിച്ചെന്നു് വരികയില്ല. അവരുടെ അഭിപ്രായവ്യത്യാസം പല കുഴപ്പങ്ങൾക്കും കാരണമായിത്തീരുന്നു. ജനങ്ങളിൽ ഒരു വിഭാഗം ഒരു പുരോഹിതനെ അനുകൂലിക്കുമ്പോൾ മറെറാരു വിഭാഗം രണ്ടാമത്തെ പുരോഹിതൻെറ വാദത്തെ അനുകൂലിക്കുന്നു. ഇതു മൂലം അനൈക്യവും, വിഭജനവും എല്ലാ മതധർമ്മങ്ങളിലും പൊന്തിവരുന്നു. കാലക്രമേണ അവരുടെ വിശുദ്ധ

ലിഖിതങ്ങൾക്കുള്ള വ്യത്യസ്തങ്ങളായ വ്യാഖ്യാനങ്ങളുടെ പേരിൽ ജനങ്ങൾക്കിടയിൽ പല വിഭാഗങ്ങൾ രൂപം കൊള്ളുകയും, ഇതു് യുദ്ധങ്ങൾക്കും രക്തച്ചൊരിച്ചിലുകൾക്കും കാരണമായിത്തീരുകയും ചെയ്യുന്നു.

ഇങ്ങിനെ ഒരവസ്ഥ ബഹായിധർമ്മത്തിൽ സംഭവിക്കുക സാദ്ധ്യമല്ല. ഒന്നാമതായി, വിശ്വാസികൾക്കിടയിൽനിന്നു് ഒരു പ്രത്യേക വിഭാഗത്തെ സൃഷ്ടിച്ചെടുക്കാൻ തക്കവിധത്തിൽ പുരോഹിതന്മാരോ അതുപോലുള്ള വ്യക്തികളോ ഈ ധർമ്മത്തിലില്ല. ധർമ്മത്തിൽ എല്ലാവരും തുല്യരാണു്. രണ്ടാമതായി, ബഹാഉള്ളയുടെ പ്രബോധനങ്ങളും ലിഖിതങ്ങളും വ്യാഖ്യാനിക്കുവാൻ ആർക്കും അവകാശമില്ല. ഈ അധികാരം ബഹാഉള്ള തന്നെ അബ്ദുൾബഹായ്ക്കും, അബ്ദുൾബഹായ്ക്കുശേഷം വ്യാഖ്യാനിക്കാനുള്ള അധികാരം ഷോഘി എഫൻഡിക്കും മാത്രമേ നൽകിയിട്ടുള്ളു.

മതത്തെ ഒരു ഉപജീവനമാർഗ്ഗമാക്കുകയെന്നതു് വളരെ അപായകരമാണു്. എന്തുകൊണ്ടെന്നാൽ, ആത്മാർത്ഥതയില്ലാത്ത വളരെയധികം ജനങ്ങൾ അനായാസകരമായ ഒരു ജീവിതത്തിനും, നല്ലൊരു വരുമാനത്തിനുംവേണ്ടിമാത്രം ഈ തൊഴിലിലേയ്ക്കാകർഷിക്കപ്പെടാനിടയുണ്ടു് ഇക്കൂട്ടർ പൗരോഹിത്യത്തിന്റെ പരിവേഷമണിഞ്ഞു് പലരേയും വഴിതെററിക്കുന്നു. തങ്ങളുടെ സ്വാർത്ഥ താല്പര്യങ്ങളുടെ പൂർത്തീകരണത്തിനായി മതധർമ്മത്തിന്റെ പേരിൽ പല അനീതികളും പ്രവർത്തിക്കുന്നു.

സ്വാർത്ഥ താല്പര്യങ്ങൾക്കും, ലൗകികമായ അഭിലാഷങ്ങൾക്കുംവേണ്ടി മതധർമ്മത്തെ ആരുംതന്നെ ദുരുപ

യോഗപ്പെട്ടത്തിക്കുടെന്ന ഉദ്ദേശത്തോടുകൂടിയാണ് പൗരോഹിത്യം എന്ന സ്ഥാപനത്തെ ബഹാഉള്ള പാടെ നിഷേധിച്ചിരിക്കുന്നതു്.

ഒരു ദൈവാവതാരം എപ്പോഴൊക്കെ പ്രത്യക്ഷപ്പെട്ടിട്ടുണ്ടോ, അപ്പോഴൊക്കെ ആദ്യമായി അദ്ദേഹത്തെ എതിർത്തതു് അതിനുമുമ്പുണ്ടായിരുന്ന മതധർമ്മങ്ങളിലെ പുരോഹിതന്മാരായിരുന്നു എന്നാണു് കഴിഞ്ഞകാലങ്ങളുടെ ചരിത്രം വ്യക്തമാക്കുന്നതു്. എന്താണിതിനു് കാരണം? പുതിയ ദൈവാവതാരത്തിൽ വിശ്വസിക്കുന്നതുമൂലം അവരുടെ സ്ഥാനമാനങ്ങളും, ധനവും, ഭൗതികസുഖസൗകര്യങ്ങളുമെല്ലാം ത്യജിക്കേണ്ടിവരുമെന്നു ആ പുരോഹിതന്മാർ അറിഞ്ഞിരുന്നു. അതുകൊണ്ടു് പുതിയ മതധർമ്മത്തെ മുളയിൽതന്നെ നുള്ളാൻ അവർ പരമാവധി പരിശ്രമിക്കുന്നു. ബുദ്ധമതത്തെ ഇന്ത്യയിൽനിന്നു് പുറന്തള്ളിയതു് അക്കാലത്തെ പുരോഹിതന്മാരായിരുന്നു. യഹൂദപുരോഹിതന്മാർ എതിർത്തതുകൊണ്ടുതന്നെയായിരുന്നു ക്രിസ്തു ക്രൂശിക്കപ്പെട്ടതു്. ബാബ് രക്തസാക്ഷിയായതു്, ജനങ്ങൾ അദ്ദേഹത്തെ വിശ്വസിക്കുന്നതു് മുസ്ലീം പുരോഹിതന്മാർക്കിഷ്ടമില്ലായിരുന്നതു കൊണ്ടാണു്. ബഹാഉള്ള അദ്ദേഹത്തിന്റെ ജീവിതകാലം മുഴുവനും കഷ്ടപ്പാടുകൾ സഹിച്ചതു്. മുഖ്യമായും പുതിയ ദൈവികധർമ്മത്തിനെതിരായി തിരിയുവാൻ മുല്ലമാർ അക്കാലത്തെ ജനങ്ങളിലും, ഭരണകൂടത്തിലും ദുഷ്പ്രേരണ ചെലുത്തിയതിനാലാണു്.

തീർച്ചയായും ഇതിൽനിന്നു് ഒഴിവാക്കപ്പെട്ടതായി പലതുമുണ്ടു്. ബാബിന്റെയും, ബഹാഉള്ളയുടെയും കാലത്തു് ജീവിച്ചിരുന്ന പല പണ്ഡിതന്മാരായ പുരോഹി

തന്മാരും അവരിൽ വിശ്വസിക്കുകയും അവരിൽ ചിലർ ദൈവമാർഗ്ഗത്തിൽ രക്തം ചിന്തുകപോലും ഉണ്ടായിട്ടുണ്ട്. എന്നാൽ ബാബിലും, ബഹാഉള്ളയിലും വിശ്വസിച്ചുകഴിഞ്ഞതിനുശേഷം അവർ പുരോഹിതന്മാരായി തുടർന്നില്ല. അവർ ദൈവീകധർമ്മത്തിന്റെ എളിയദാസന്മാരായ ബഹായികളായിത്തീർന്നു. ഉപജീവനമാർഗ്ഗത്തിനായി അവർ മററു തൊഴിലുകൾ സ്വീകരിച്ചു. പണവും മതധർമ്മവും തമ്മിലോ, ലൗകീകമായ ഒരു തൊഴിലും ദൈവീക വിശ്വാസവുംതമ്മിലോ കൂട്ടിക്കലർത്തിയില്ല.

സമൂഹത്തിൽ മതധർമ്മകാര്യങ്ങൾ നോക്കുന്നതിനു പുരോഹിതന്മാരുണ്ടായിരുന്നതിനുപകരം, നമുക്കോരോരുത്തർക്കും സമൂഹത്തിന്റെ ആത്മീയക്ഷേമത്തിനും, ധർമ്മത്തിന്റെ പുരോഗതിക്കുംവേണ്ടി ഒത്തൊരുമിച്ചു പ്രവർത്തിക്കാൻ കഴിയുന്ന തരത്തിലുള്ള അത്ഭുതകരമായ ഒരു ഭരണ സമ്പ്രദായത്തിന്റെ അടിത്തറ ബഹാഉള്ള പാകിയിട്ടുണ്ട്. ബഹായി ഭരണസംവിധാനം, ബഹാഉള്ളയുടെ മറെറല്ലാ പ്രബോധങ്ങളേയുംപോലെ, ഉല്പത്തിയിൽ ദൈവീകമാണ്. തുടർന്നുള്ള പേജുകളിൽ നമുക്കിതേക്കുറിച്ചു കൂടുതലായി വായിക്കാം.

## എന്താണ് ബഹായി ഭരണ സംവിധാനം?

ഒരു വശത്തൊരു നദിയും, മറുവശത്തൊരു വിശാലമായ കൃഷിനിലവും ഉണ്ടെങ്കിൽ, നമുക്കു കൃഷിചെയ്യേണ്ട വിവിധ നിലങ്ങളിൽ എങ്ങിനെയാണ് നാം വെള്ളം കൊണ്ടുവരിക? ആദ്യമായി മുഴുവൻ പ്രദേശത്തും ജലസേചനം നടത്തുവാൻ ആവശ്യമായ വെള്ളം നദിയിൽ നിന്നും കൊണ്ടുവരുവാൻ പര്യാപ്തമായ ഒരു തോട് കുഴി

ച്ചുണ്ടാക്കുന്നു. പിന്നീട് വലിയ തോട്ടിൽനിന്നും നില ത്തിൻെറ വിവിധ ഭാഗങ്ങളിലേയ്ക്കു് വെള്ളം എത്തി ക്കാൻ ഉപകരിക്കുന്ന ചെറിയ തോട്ടകൾ നാം കുഴിക്കു ന്നു. അവസാനമായി, ഈ തോട്ടകളിൽനിന്നു് വെള്ളം ഓരോ ചെറിയ നിലങ്ങളിലേക്കും കൊണ്ടുപോകുന്നതി നായി കുറെയധികം നീർച്ചാലുകൾ നമുക്കാവശ്യമാണു്. നാം ഈ തോട്ടകളുടെയും, ചാലുകളുടേയും സംവിധാനം പൂർത്തിയാക്കിക്കഴിയുമ്പോൾ, നദിക്കു് മുഴുവൻ കൃഷി നിലവും ജലസേചനയോഗ്യമാക്കാൻ കഴിയുന്നു.

ബഹായി ഭരണസമ്പ്രദായം തോട്ടകളും ചാലുകളു മടങ്ങുന്ന ഒരു ജലസേചനപദ്ധതിപോലെയാണെന്നാ ണു് ഷോഘി എഫൻഡി നമ്മോട്ട പറഞ്ഞിരിക്കുന്നതു്. ''ധർമ്മത്തിൻെറ പരിശുദ്ധാത്മാവു് അതിലൂടെ പ്രവ ഹിച്ചു് ലോകമെമ്പാടും ചിതറിക്കിടക്കുന്ന ബഹായി സമുദായത്തിൻെറ എല്ലാ ഘടകങ്ങളിലേക്കുമായി ഒഴുകിയെത്തുന്നു.''

കഴിഞ്ഞകാലങ്ങളിൽ ജീവജലം അതിൻെറ ഉറവി ടത്തിൽനിന്നും ജനങ്ങളിലേയ്ക്കെത്തിക്കാൻ ചുമതലപ്പെ ട്ടവരായി പുരോഹിതന്മാരെ കണക്കാക്കിപ്പോന്നു. എ ന്നാൽ അവരുടെ കഴിവുകൾ പരിമിതങ്ങളായിരുന്നു. അവരുടെ ശക്തിക്കും ആവേശത്തിനും അനുസൃതമായി ഒരു കൈക്കുമ്പിൾ ജലം മാത്രമേ പകരുവാൻ അവർക്കു് കഴിഞ്ഞിരുന്നുള്ളു.

എന്നാൽ ബഹാഉള്ള ഈ ചുമതല വ്യക്തികളിൽ നിക്ഷേപിച്ചിട്ടില്ല മനുഷ്യരാശിയുടെ ഇടയിലേക്കു് ജീവജലം കൊണ്ടുവരുന്നതിനായി തോട്ടകളുടെ ഒരത്ഭുത സംവിധാനം അദ്ദേഹം ആസൂത്രണംചെയ്തു. ഈ പദ്ധതി

യെ 'ബഹാഉള്ളയുടെ ലോകവ്യവസ്ഥ' എന്നു വിളിക്ക പ്പെടുന്നു. ഇതിന്റെ ഒരു ഭാഗമാണ് ബഹായി ഭരണസം വിധാനം.

ബഹാഉള്ളയുടെ ലോക വ്യവസ്ഥയെപ്പററിയുള്ള സന്തോഷവാർത്ത ആദ്യമായി പ്രഖ്യാപനം ചെയ്തത് ബാബ് ആയിരുന്നു. അദ്ദേഹം പറഞ്ഞു:

"ബഹാഉള്ളയുടെ പദ്ധതി കണ്ടതിനുശേഷം ഈശ്വ രനു് നന്ദിപറയുന്നവൻ ആരോ അവനു് സ്വാഗതം. എന്തുകൊണ്ടെന്നാൽ, തീർച്ചയായും, അദ്ദേഹത്തെ പ്രത്യക്ഷപ്പെടുത്തുന്നതായിരിക്കും."

ഈ ലോകവ്യവസ്ഥയുടെ അടിത്തറ ബഹാഉള്ള പാകുകയും ആ പദ്ധതിയുടെ രൂപരേഖ അദ്ദേഹം തയ്യാ റാക്കുകയും ചെയ്തു, പിന്നീടു് അബ്ദുൾബഹ ഈ ദിവ്യ പദ്ധതിയെ വിശദീകരിക്കുകയും, അതിന്റെ വിശദാംശ ങ്ങൾ നമുക്കു് വിവരിച്ചുതരുകയും തുടർന്നു് നിർമ്മാണം ആരംഭിക്കുകയും ചെയ്തു. എന്നാൽ ബഹായി ഭരണസം വിധാനം ക്രമേണ പടുത്തുയർത്തിയതും, ലോകമെമ്പാ ടും വ്യാപിച്ചുകിടന്നിരുന്ന സമൂഹങ്ങളെ ഒന്നിച്ചുചേർത്തു് ഏകീകൃതമായ ഒരു സമൂഹത്തിന്റെ ഭാഗങ്ങളാക്കി ഉറ പ്പിച്ചതും ഷോഘി എഫൻഡിയുടെ ആയുഷ്കാല പരി ശ്രമങ്ങളിൽ കൂടിയാണു്.

മററെല്ലാ മതധർമ്മപദ്ധതിയുടെയും രൂപത്തിൽനി ന്നു് വ്യത്യസ്തമായ ഒന്നാണു് ബഹായി ഭരണസംവിധാ നം. എന്തുകൊണ്ടെന്നാൽ, അതു് മനുഷ്യനിർമ്മിതമല്ല. ഇതു് ഈ കാലഘട്ടത്തിലേക്കുള്ള ദൈവത്തിന്റെ പദ്ധ തിയാണു്. തന്റെ അവതാരമായ ബഹാഉള്ള മുഖാന്തരം

നൽകപ്പെട്ടതും, ലോകത്തിലെ വിവിധ ജനവിഭാഗങ്ങൾക്കിടയിൽ ക്രമസമാധാനങ്ങളുടെ നിലനിൽപ്പ് ഭദ്രമാക്കാനുദ്ദേശിക്കപ്പെട്ടിട്ടുള്ളതുമാണ്.

അവിഭാജ്യഘടകങ്ങളായ പല അംശങ്ങളുടേയും ഒരു സംഹിതയാണ് ബഹായി ഭരണസംവിധാനം. ഗ്രാമങ്ങളിലോ, പട്ടണങ്ങളിലോ ഉള്ള ബഹായികളാൽ തെരഞ്ഞെടുക്കപ്പെടുന്ന പ്രാദേശിക ആത്മീയസഭകളും, ദേശീയാടിസ്ഥാനത്തിൽ ബഹായികളാൽ തെരഞ്ഞെടുക്കപ്പെടുന്ന ദേശീയ ആത്മീയസഭകളും, ലോകത്തിലെ മൊത്തം ബഹായികളാൽ അവരുടെ ദേശീയസഭകൾ വഴിയായി തെരഞ്ഞെടുക്കപ്പെടുന്ന വിശ്വനീതിപീഠവും ഇതിൽ ഉൾപ്പെടുന്നു.

പ്രാദേശിക ആത്മീയസഭകളെ തോടുകളിൽനിന്നും നിലത്തിലേക്ക് വെള്ളം കൊണ്ടുവരുന്ന ചാലുകളായി നാം വിചാരിക്കുകയാണെങ്കിൽ, നദിയിൽനിന്നും ഒഴുകിവരുന്ന വലിയ തോടും അരുവികളും തമ്മിൽ ബന്ധിപ്പിക്കുന്ന തോടുകളാണ് ദേശീയ ആത്മീയ സഭകൾ പ്രധാന തോട് വിശ്വനീതിപീഠമാണ്. ഈ പരമോന്നതമായ നീതിന്യായാലയത്തിൽ കൂടെയാണ് ദൈവത്തിന്റെ മാർഗ്ഗനിർദ്ദേശം ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലേക്കും പ്രവഹിക്കേണ്ടത്.

ഈ ഓരോ ഘടകങ്ങളുടെ കടമകളേയും, ചുമതലകളേയും കുറിച്ച് പ്രത്യേകം പ്രത്യേകമായി വിശകലനം ചെയ്യുന്നതിനുമുമ്പായി ബഹായി ഭരണസംവിധാനം ബഹാഉള്ളയുടെ മററു പ്രബോധനങ്ങളിൽനിന്നും ഒരിക്കലും വേർപ്പെടുത്താനാവുന്നതല്ല എന്ന വസ്തുത നാം വ്യ

ക്തമായി മനസ്സിലാക്കേണ്ടതാണ്. ബഹാഉള്ളയുടെ ഭരണവ്യവസ്ഥ സ്വീകരിക്കാതെയും, അതിലൂടെ പ്രവർത്തിക്കാതെയും ഒരു ബഹായിക്കും അദ്ദേഹത്തിൽ വിശ്വാസം അർപ്പിക്കാൻ സാധിക്കുകയില്ല. എന്തുകൊണ്ടെന്നാൽ, ദൈവത്തിൻെറ സന്ദേശം വ്യക്തിയുടെമാത്രം ആനന്ദത്തിനായി കൊണ്ടുവന്നിട്ടുള്ളതല്ല പ്രത്യുത, അതു സമൂഹത്തിൻെറ ഐക്യത്തിനും ക്ഷേമൈശ്വര്യത്തിനും കൂടിയുള്ളതാകുന്നു. ഇങ്ങിനെയാണ് നാം നമ്മുടെ ഭരണ സംവിധാനത്തെ ചിത്രീകരിക്കേണ്ടതു്.




മേൽ കൊടുത്തിരിക്കുന്ന ചിത്രത്തിൽ നിങ്ങൾക്കു്

കാണാൻ സാധിക്കുന്നതുപോലെ, സമൂഹത്തിലെ വ്യക്തികൾ ഒരു വയലിലെ ധാന്യമണികൾപോലെയാണ്. ഒററയായ ധാന്യമണിക്ക് പ്രത്യേക പ്രാധാന്യമില്ല. എന്നാൽ വയലിൻെറ സമഗ്രമായിട്ടുള്ള നന്മയ്ക്ക് ഒഴുകിവരുന്നതായ ജലം എല്ലാ ധാന്യമണികൾക്കും പ്രയോജനപ്പെടുന്നു.

നമ്മുടെ വ്യക്തിഗതമായ ആനന്ദം ഒരു ഏകീകൃത സമൂഹത്തിൻെറ ക്ഷേമത്തിലാണ് കുടികൊള്ളുന്നതെന്ന് നാം മനസ്സിലാക്കുകയും, മനുഷ്യവർഗ്ഗത്തിൻെറ ഭാവിയെക്കുറിച്ചുള്ള ശുഭപ്രതീക്ഷക്ക് നിദാനമായിരിക്കുന്ന ഈ ഭരണവ്യവസ്ഥയെ ശക്തിപ്പെടുത്തുവാൻ നാം കഠിനമായി പ്രയത്നിക്കുകയും വേണം.

## ഒരു ആത്മീയസഭയുടെ തെരഞ്ഞെടുപ്പ്

പ്രായപൂർത്തി എത്തിയ ഒമ്പതോ അതിൽ കൂടുതലോ ബഹായികളുള്ള പ്രദേശങ്ങളിലെല്ലാം ഒരു ആത്മീയസഭ രൂപീകരിക്കണം എന്നാണ് 'അക്ദസ്' എന്ന വിശുദ്ധ ഗ്രന്ഥത്തിൽ ബഹാഉള്ള വിധിച്ചിരിക്കുന്നത് ഈ ആത്മീയസഭ ഒരു സംഘമെന്ന നിലയിൽ അതുൾപ്പെട്ടിരിക്കുന്ന തദ്ദേശസമുദായത്തെ സേവിക്കുന്നതാണ്.

പ്രാദേശിക ആത്മീയസഭയെ എങ്ങിനെ നാം തെരഞ്ഞെടുക്കുന്നു? ഉദാഹരണമായി ഇന്ത്യയിലെ റാംപൂർ എന്ന ഗ്രാമത്തിൽ 70 ബഹായി വിശ്വാസികൾ ഉണ്ടെന്ന് വയ്ക്കുക. അവർ അവരുടേതായ ഒരു ആത്മീയസഭയെ തെരഞ്ഞെടുക്കുവാൻ ആഗ്രഹിക്കുന്നുവെങ്കിൽ അനു

സരിക്കേണ്ടതായ ചില നിബന്ധനകളാണ്‌ താഴെ ചേർക്കുന്നതു്.

1. വർഷത്തിലേതെങ്കിലും സമയത്തു് സഭ രൂപീകരിക്കുവാൻ പാടില്ല. എല്ലാ കാലഘട്ടങ്ങളുടേയും വാഗ്ദാനം ചെയ്യപ്പെട്ടവൻ താനാണെന്നു് 'റിദ്‌വാൻ ഉദ്യാനത്തിൽവച്ചു് ബഹാഉള്ള പ്രഖ്യാപനം ചെയ്തതിന്റെ വാർഷികദിനമായ ഏപ്രിൽ 21-ാം തീയതി മാത്രമേ അതാതു് സഭകളെ തെരഞ്ഞെടുക്കുവാൻ പാടുള്ളു. ഏപ്രിൽ 21 റിദ്‌വാൻ ആഘോഷങ്ങളുടെ ആദ്യത്തെ ദിവസമാണ്‌. ആ ഒരു ദിവസം മാത്രമാണ്‌ ബഹായികൾക്കു് തങ്ങളുടെ ആത്മീയസഭകളെ തെരഞ്ഞെടുക്കാവുന്നതു്. ഏപ്രിൽ 20-ാംതീയതി സൂര്യാസ്തമനത്തിനു് ആരംഭിച്ചു് 24-ാം തീയതി സൂര്യാസ്തമനത്തിലവസാനിക്കുന്ന 24 മണിക്കൂറുകൾക്കുള്ളിൽ വോട്ടെടുപ്പും തെരഞ്ഞെടുപ്പും നടന്നില്ലെങ്കിൽ വീണ്ടും തെരഞ്ഞെടുപ്പു നടത്താൻ അടുത്ത ഏപ്രിൽവരെയുള്ള ഒരു വർഷക്കാലം മുഴുവൻ കാത്തിരിക്കേണ്ടിവരും.

2. 21 വയസ്സോ അതിൽ കൂടുതലോ പ്രായമുള്ള ബഹായികൾക്കു് മാത്രമേ, ആത്മീയസഭയിലേക്കു് തെരഞ്ഞെടുക്കപ്പെടാനോ, വോട്ടു് ചെയ്യാനോ അധികാരമുള്ളു. ഉദാഹരണത്തിനു്, റാംപൂരിൽ താമസിക്കുന്ന 60 ബഹായികളിൽ 21 വയസ്സും, അതിൽ കൂടുതലും പ്രായമുള്ളവരായി 35 സ്ത്രീപുരുഷന്മാർ മാത്രമേയുള്ളുവെങ്കിൽ, ഈ 35 പേർക്കു് മാത്രമേ വോട്ടു് ചെയ്യാൻ പാടുള്ളു. സഭയിലേക്കു് തെരഞ്ഞെടുക്ക

പ്പെടുന്ന അംഗങ്ങളും ഈ 35 സ്ത്രീപുരുഷന്മാരിൽ നിന്നായിരിക്കണം.

3. ആത്മീയസഭയിലേക്ക് തെരഞ്ഞെടുക്കപ്പെടാൻ അർഹരാണെന്ന് താൻ കരുതുന്ന 9 ആളുകളുടെ പേരുകൾ ഓരോ വ്യക്തിയും എഴുതണം. ഒമ്പതിൽ കൂടുതലോ കുറവോ പേരുകൾ എഴുതിയതും, ഒരു പേർതന്നെ ആവർത്തിച്ചിട്ടുള്ളതുമായ വോട്ടുകൾ അസാധുവായിപ്പോകുന്നതാണ്.

4. സമൂഹത്തിൽ ഒരാൾക്കുള്ള ധനത്തിൻെറയോ, സ്ഥാനത്തിൻേറയോ അടിസ്ഥാനത്തിലോ, അവർ നമ്മോടു കാണിച്ചിട്ടുള്ള കാരുണ്യത്തിന് പ്രത്യുപകാരം ചെയ്യാൻ വേണ്ടിയോ ഒരിക്കലും സഭയിലേക്ക് അംഗങ്ങളെ തെരഞ്ഞെടുക്കാവുന്നതല്ല. ദൈവീകധർമ്മത്തോടുള്ള ആത്മാർത്ഥതയും, അർപ്പണബോധവും. ധർമ്മസേവനത്തിനുള്ള പ്രാപ്തിയും മാത്രമായിരിക്കണം യോഗ്യതകളായി പരിഗണിക്കേണ്ടത്. വോട്ട് ചെയ്യാൻ അർഹതയുള്ള ഓരോ ബഹായിയും തൻെറ സമൂഹത്തിലുള്ള സ്ത്രീപുരുഷന്മാരുടെ സ്വഭാവശുദ്ധിയും ആത്മീയഗുണങ്ങളും കണക്കിലെടുക്കുകയും, ശരിയായ വ്യക്തികളെ തെരഞ്ഞെടുക്കാനായി മാർഗ്ഗദർശനം നൽകാൻ ദൈവത്തോട് പ്രാർത്ഥിക്കുകയും വേണം.

5 ഒരു പ്രത്യേക വ്യക്തിയെ തെരഞ്ഞെടുക്കാനായി മറെറാരാളോട് ശുപാർശ ചെയ്യുവാൻ ഒരു ബഹായിക്കും അനുവാദമില്ല. ഒരാളെ നാമനിർദ്ദേശം ചെയ്യാനോ, തെരഞ്ഞെടുപ്പുവേളയിലോ അതിനു മുമ്പോ ഒരു പ്രത്യേക വ്യക്തിയുടെ നേക്ക് ശ്രദ്ധ

ആകർഷിക്കാൻ ശ്രമിക്കുന്നതോ ബഹാഉള്ള നിരോധിച്ചിരിക്കുന്നു. ഒരു വ്യക്തി ബാലററു് കടലാസ്സിൽ ആരുടെയൊക്കെ പേരുകൾ നിർദ്ദേശിച്ചിട്ടുണ്ടെന്നോ അല്ലെങ്കിൽ നിർദ്ദേശിക്കുന്നുവെന്നോ ബഹായി സമുദായത്തിലുള്ള മററുള്ളവരാരുംതന്നെ അറിഞ്ഞിരിക്കാൻ പാടില്ല. ഭാര്യാഭർത്താക്കന്മാർ തമ്മിലോ, ഉററമിത്രങ്ങൾ തമ്മിലോ ആരെയാണു് തങ്ങൾതെരഞ്ഞെടുക്കേണ്ടതെന്ന കാര്യത്തിൽ കൂടിയാലോചനനടത്തുവാൻ പാടുള്ളതല്ല. ഓരോ ബഹായിയും മററുള്ളവരുടെ അഭിപ്രായങ്ങളാൽ സ്വാധീനിക്കപ്പെടാതെ ദൈവത്തിൻെറ സഹായം അപേക്ഷിച്ചുകൊണ്ടു് ഈ വിഷയത്തിൽ സ്വന്തംതീരുമാനം കൈക്കൊള്ളേണ്ടതാണു്. എഴുത്തറിയാൻപാടില്ലാത്ത അംഗങ്ങൾക്കു് അവർ ഉദ്ദേശിക്കുന്ന ആളുകളുടെ പേരുകൾ വിശ്വസ്തനായ ഒരാളെക്കൊണ്ടു് എഴുതിക്കാവുന്നതാണു്.

ഈ വസ്തുതകളെല്ലാം കണക്കിലെടുത്തുകൊണ്ടു് റാംപൂരിലെ ബഹായികൾ തങ്ങളുടെ ആ വർഷത്തെ ആത്മീയസഭയെ തെരഞ്ഞെടുക്കുവാനുള്ള നടപടികൾ കൈക്കൊണ്ടു. വോട്ടു് രേഖപ്പെടുത്തുന്നതിനായി അവരെല്ലാം ഒരിടത്തു് സമ്മേളിച്ചാൽ ആദ്യമായി അനുഗ്രഹത്തിനും മാർഗ്ഗദർശനത്തിനുമായി ദൈവത്തോടു് പ്രാർത്ഥിക്കണം. പിന്നീടു് ബാലററുകൾ ശേഖരിച്ചു് അവ എണ്ണിത്തിട്ടപ്പെടുത്താനായി ഏതാനും ബഹായികളെ ചുമതലപ്പെടുത്തുന്നു. ഒരാൾ ഓരോ കുറിപ്പിലും എഴുതിയിട്ടുള്ള പേരുകൾ വായിക്കുകയും, രണ്ടോ മൂന്നോ പേർ ഓരോ വ്യക്തിക്കും ലഭിച്ച വോട്ടുകളുടെ എണ്ണം രേഖപ്പെടുത്തുകയും ചെയ്യുന്നു. ഏററവും കൂടുതൽ വോട്ടു ലഭി

ക്കുന്ന 9 ബഹായികളെ അക്കൊല്ലത്തെ പ്രാദേശിക ആത്മീയസഭാംഗങ്ങളായി തെരഞ്ഞെടുക്കുന്നു.

അങ്ങിനെ, റാംപൂരിലെ ബഹായികൾ പൗരസ്ത്യ പശ്ചിമ രാജ്യങ്ങളിലുള്ള ആയിരക്കണക്കായ മററു ഗ്രാമങ്ങളിലേയും, പട്ടണങ്ങളിലേയും, നഗരങ്ങളിലേയും തങ്ങളുടെ സഹവിശ്വാസികളെപ്പോലെ അടുത്തവർഷം റിദ്‌വാൻ ആദ്യദിവസം ബഹായി ലോകത്തിൽ ഈ തെരഞ്ഞെടുപ്പുപ്രക്രിയ ഒരിക്കൽക്കൂടി ആവർത്തിക്കുന്നതു വരെ തങ്ങളുടെ സമൂഹത്തെ സേവിക്കാനുള്ള ഒരു ആത്മീയസഭയാൽ അനുഗ്രഹീതരാകുന്നു.

## ഒരു പ്രാദേശിക ആത്മീയസഭയുടെ ചുമതലകൾ

ആത്മീയസഭകളുടെ ചുമതലകളെക്കുറിച്ചു ബഹാഉള്ള എഴുതിയിരിക്കുന്നു:

"കരുണാമയനായ ഈശ്വരൻെറ വിശ്വസ്ത ഭൃത്യന്മാരാണവരെന്നു് ധരിക്കുകയും, ഭൂമിയിൽ അധിവസിക്കുന്നതായ എല്ലാററിൻേറയും സംരക്ഷകരായി ദൈവത്താൽ നിയോഗിക്കപ്പെട്ടവരാണെന്നു് സ്വയം കരുതുകയും ചെയ്യുന്നതു് അവർക്കുചിതമായിരിക്കും. സ്വന്തതാല്പര്യങ്ങൾ എപ്രകാരം കൈകാര്യം ചെയ്യുന്നുവോ, അപ്രകാരം ദൈവദാസന്മാരുടെ കാര്യങ്ങൾ പരിഗണിക്കുകയും ദൈവപ്രതിനിധിയെന്നനിലയിൽ കൂടിയാലോചനവഴി ഉചിതവും അന്തഃസ്സാററവുമായ കാര്യങ്ങൾ തീരുമാനിക്കുകയും ചെയ്യുക. ഇപ്രകാരം നിൻെറ നാഥനായ ദൈ

വം നിന്നോടു കല്പിച്ചിരിക്കുന്നു. അവൻെറ ലിഖിത ങ്ങളിൽ വ്യക്തമായി വെളിപ്പെടുത്തിയവയെ പിൻ തള്ളിക്കളയാതിരിക്കാൻ ജാഗ്രതയായിരിക്കുക. അല്ലയോ എല്ലാം പ്രത്യക്ഷമായറിയുന്നവരെ! ദൈവത്തോടു് ഭയവുംഭക്തിയും ഉള്ളവരായിരിക്കു വിൻ.''

ആയതിനാൽ ഓരോ ഗ്രാമത്തിലേയും പട്ടണത്തി ലേയും ആത്മീയസഭ ആ പ്രദേശത്തെ ബഹായികളുടെ താല്പര്യങ്ങൾ സംരക്ഷിക്കേണ്ടതാണു്.

ദൈവീകധർമ്മം പഠിപ്പിക്കുവാൻ ബഹായികളെ സഹായിക്കുകയെന്നതാണു് ഓരോ ആത്മീയസഭയുടെ യും സുപ്രധാനമായ ചുമതല. ബഹാഉള്ളയുടെ സന്ദേശം മനുഷ്യരാശിക്കാകമാനം അനുഗ്രഹമാണു്. ലോകത്തി ൻെറ എല്ലാഭാഗത്തുമുള്ള ജനങ്ങളിലേയ്ക്കു് ഈ മഹത്തായ അനുഗ്രഹധാര എത്തിച്ചേരുന്ന ചാലുകളായിരിക്കണം ഈ ആത്മീയസഭകൾ.

ഒരു ആത്മീയസഭ രൂപീകരിച്ചു കഴിഞ്ഞാൽ സ ന്ദേശം പ്രചരിപ്പിക്കുക എന്നതു് അതിൻെറ മുഖ്യകർത്ത വ്യമായി ഏറെറടുക്കുന്ന കാര്യം ഉറപ്പുവരുത്തേണ്ടതാണു്.

വിശ്വാസികളുടെയിടയിൽ ഐക്യവും സ്നേഹവും വളർത്തിയെടുക്കാൻ പരിശ്രമിക്കുകയെന്നതാണു് ആ ത്മീയ സഭയുടെ മറെറാരു പ്രധാന ചുമതല ബഹായി കൾക്കിടയിൽ ഐക്യം പുലരുന്നതിനു് സ്നേഹപൂർണ്ണ മായ ഒരന്തരീക്ഷം സഭ സൃഷ്ടിക്കേണ്ടതാണു്. സമൂഹത്തി ലെ എല്ലാവരും സന്തുഷ്ടമായ ഒരു ജീവിതം നയിക്കുന്ന അവസ്ഥ സഭ ഉറപ്പുവരുത്തേണ്ടതാണു്. സ്നേഹിതന്മാർ

ക്കിടയിൽ എന്തെങ്കിലും അഭിപ്രായ വ്യത്യാസങ്ങളുണ്ടായാൽ അവ നീക്കേണ്ടതു് ആത്മീയസഭയുടെ ചുമതലയാണു്. ഓരോ ആത്മീയസഭയും അതാതു പ്രദേശത്തെ ബഹായികളുടെ വിവേകിയും സ്നേഹസമ്പന്നനുമായ ഒരു പിതാവിനെപ്പോലെ പ്രവർത്തിക്കേണ്ടതാണു്.

ആത്മീയസഭകളുടെ പ്രവർത്തനങ്ങളെപ്പററി സംരക്ഷകൻ പറയുന്നു:

''പാവങ്ങളെയും രോഗികളെയും അംഗവൈകല്യം വന്നവരെയും അനാഥരേയും വിധവകളേയും അവരുടെ വർണ്ണവർഗ്ഗവിശ്വാസഭേദമെന്യേ സഹായിക്കുന്നതിനു് അവർ പരമാവധി പ്രവർത്തിക്കേണ്ടതാണു്.''

ഓരോ ആത്മീയസഭക്കും സ്വന്തമായ നിധി ഉണ്ടായിരിക്കേണ്ടതാണു്. ഈ നിധി സ്നേഹിതരുടെ സ്വമേധയായുള്ള സംഭാവനകൾവഴി എങ്ങിനെ സമാഹരിച്ചെടുക്കാമെന്നും, ഇതു് സമൂഹത്തിൻെറയും ധർമ്മത്തിൻെറയും താല്പര്യങ്ങൾക്കവേണ്ടി എങ്ങിനെ വിനിയോഗിക്കാമെന്നും നമുക്കു് പരിശോധിക്കാം. ബഹായികൾ ഈ നിധിയെ പരിപോഷിപ്പിച്ചാൽ അവർക്ക സഹായം ആവശ്യമായി വരുമ്പോൾ സഭകൾ അവരുടെ സഹായത്തിനെത്തും.

ബഹായി ശിശുക്കളുടെയും യുവാക്കളുടെയും വിദ്യാഭ്യാസമാണു് നമ്മുടെ ആത്മീയസഭകളുടെ മററൊരു ചുമതല. പ്രിയപ്പെട്ട സംരക്ഷകൻെറ വചനങ്ങളിൽ, ''അവരുടെ കഴിവിൻെറ പരമാവധി ഉപയോഗിച്ചു്

യുവജനങ്ങളുടെ ഭൗതികവും ആത്മീയവുമായ പ്രബുദ്ധത യ്ക്കുവേണ്ടി : കുട്ടികളുടെ വിദ്യാഭ്യാസത്തിനു സഹായക മായ ബഹായി വിദ്യാലയങ്ങരം സംഘടിപ്പിച്ചും, അവ യുടെ പ്രവർത്തനങ്ങരംക്കു് മേൽനോട്ടം വഹിച്ചും അവ യുടെ പുരോഗതിക്കും വികാസത്തിനുംവേണ്ടി ശ്രേഷ്ഠ മായ മാർഗ്ഗങ്ങരം ഉപയോഗിച്ചും ചുമതലകരം നിർവ്വഹി ക്കേണ്ടതാണു്.

ആത്മീയസഭകളുടെ മറെറാരു ചുമതലയെപ്പററി സംരക്ഷകൻ ഇപ്രകാരം പറയുന്നു:

''കൃത്യമായി സ്നേഹിതന്മാരുടെ സാധാരണ യോഗ ഗങ്ങരം വിളിച്ചുകൂട്ടുക, ഉത്സവങ്ങളും വാർഷിക യോ ഗങ്ങളുംകൊണ്ടാടുന്നതിനുള്ള ഏർപ്പാടുകരം ചെയ്യുക, സഹവർത്തികളുടെ സാമൂഹ്യവും ബുദ്ധിപരവും, ആത്മീയവുമായ പുരോഗമനത്തിനാവശ്യമായ പ്ര ത്യേക യോഗങ്ങരം വിളിച്ചുകൂട്ടുക എന്നിവ അവ രുടെ ചുമതലയാണു്.''

മുകളിൽ സൂചിപ്പിച്ചതു് ഓരോ പ്രാദേശിക ആത്മീ യ സഭകളുടെയും പ്രധാന കർത്തവ്യങ്ങളിൽ ചിലതു് മാ ത്രമാണു്. ആത്മീയസഭാംഗങ്ങരം അവരുടെ പ്രവർത്ത നങ്ങരം നിർവ്വഹിക്കുന്നതിൽ വിഘ്നം വരാതിരിക്കാൻ പ്ര ത്യേകം ശ്രദ്ധിക്കണം. ബഹാഉള്ളയുടെ ഈ വചനങ്ങരം അവരെപ്പോഴും ഓർമ്മിക്കേണ്ടതാണു്:

'' വിശ്വസ്തരും, ദയാലുക്കളും, ആത്മാർത്ഥതയുള്ളവ രുമായിരിക്കുകയും, ദൈവത്തിൻെറ മാർഗ്ഗത്തിൽ തൻെറ ദാസന്മാർക്കു് സേവനം ചെയ്യുന്ന പൊതു

സേവകരാണെന്ന ബോധം എപ്പോഴും ഉണ്ടായിരിക്കുകയും ചെയ്യേണ്ടതാണ്."

## ആത്മീയസഭകളുടെ ഔദ്യോഗിക ഭാരവാഹികൾ

തെരഞ്ഞെടുപ്പുദിവസം മററുള്ളവരെക്കാൾ കൂടുതൽ വോട്ടുകൾ ലഭിച്ച 9 ബഹായികളാണ് ഓരോ സമുദായത്തിലേയും ആത്മീയസഭാംഗങ്ങൾ. പ്രഥമയോഗം ചേരുന്നതിലേയ്ക്ക് ഒന്നിച്ചുകൂടുക എന്നതാണ് ആത്മീയസഭാംഗങ്ങൾ തെരഞ്ഞെടുപ്പിനുശേഷം ആദ്യമായി ചെയ്യേണ്ടതു്. തെരഞ്ഞെടുക്കപ്പെട്ട 9 പേരിൽ മററുള്ള 8 അംഗങ്ങളേക്കാൾ കൂടുതൽ വോട്ടുലഭിച്ച അംഗം താല്ക്കാലിക അദ്ധ്യക്ഷൻ ആയിരിക്കും. ഏററവും എളുപ്പം ആദ്യത്തെ യോഗം ചേരുന്നതിനുള്ള ഏർപ്പാടു് അദ്ദേഹമാണ് ചെയ്യേണ്ടതു്.

ദൈവീക ധർമ്മത്തിൻെറ മുന്നേററത്തെ സഹായിക്കുവാനും അവരെ തെരഞ്ഞെടുത്ത സമൂഹത്തെ സേവിക്കുവാനുംവേണ്ടി ദൈവത്തോടു് പ്രാർത്ഥിച്ചുകൊണ്ടുവേണം അവരുടെ യോഗം ആരംഭിക്കേണ്ടതു്. അതിനുശേഷം ആ വർഷത്തേയ്ക്കുള്ള ആത്മീയസഭയുടെ ഔദ്യോഗിക ഭാരവാഹികളെ തെരഞ്ഞെടുക്കണം.

ഓരോ ആത്മീയസഭക്കും ഒരു ചെയർമാനും (അദ്ധ്യക്ഷൻ) ഒരു വൈസ് ചെയർമാനും (ഉപാദ്ധ്യക്ഷൻ) ഒരു സെക്രട്ടറിയും, (കാര്യദർശി) ഒരു ട്രഷററും (ഖജാൻജി)

ഉണ്ടായിരിക്കേണ്ടതാണ്. ഇതു് അനുപേക്ഷണീയമാണ്. ഇതു് സഭയുടെ പ്രവർത്തനം സുഗമമാക്കുന്നു.

യോഗങ്ങൾ നടത്തുകയും തീരുമാനങ്ങളിൽ എത്തിച്ചേരുവാൻ സഭയെ സഹായിക്കുകയും ചെയ്യുക എന്നതു് ചെയർമാൻെറ കർത്തവ്യമാണ്. അംഗങ്ങൾ സംസാരിക്കുന്നതിനും പിരിഞ്ഞുപോകുന്നതിനും മാത്രമായി ഒന്നിച്ചുചേരുകയാണെങ്കിൽ, അവരെക്കൊണ്ടു് സഭയിൽ യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ല. ചർച്ചയ്ക്കുവിധേയമാകുന്ന ഓരോ വിഷയത്തെ സംബന്ധിച്ചും അംഗങ്ങളുടെയെല്ലാം അഭിപ്രായം ആരായുകയും, അതിനുശേഷം ആ വിഷയത്തെ സംബന്ധിച്ചു് വോട്ടുചെയ്യാൻ ആവശ്യപ്പെടുകയും, അങ്ങനെ സഭ കൈകാര്യം ചെയ്യേണ്ട വിവിധ വിഷയങ്ങളിൽ തീരുമാനം ഉറപ്പുവരുത്തുകയും ചെയ്യുന്നതു് ചെയർമാനാണ്. കൂടിയാലോചന (Consultation) എന്ന അദ്ധ്യായത്തിൽ ഇതിനെ സംബന്ധിച്ചു് നമുക്ക കൂടുതലായി വായിക്കാവുന്നതാണ്.

എന്തെങ്കിലും അസുഖം നിമിത്തം ചെയർമാനു് യോഗത്തിൽ സംബന്ധിക്കുവാൻ നിവൃത്തിയില്ലാതെ വരുമ്പോൾ, വൈസ്ചെയർമാൻ സഭായോഗങ്ങൾ നടത്തുന്നു.

സഭയുടെ എല്ലാ പ്രവർത്തനങ്ങളുടെയും രേഖകൾ സൂക്ഷിക്കുന്നതു് സെക്രട്ടറിയാണ്. ഇതിൽ ചെയ്തുതീർത്തവയും ചെയ്യാൻ അവശേഷിക്കുന്നതുമായ എല്ലാം ഉൾപ്പെടുന്നു. വ്യക്തികൾക്കും മററു പ്രാദേശിക ആത്മീയ സഭകൾക്കും ദേശീയ ആത്മീയസഭക്കും അയക്കേണ്ടതായ കത്തുകളെല്ലാം സെക്രട്ടറിയാണു് എഴുതുന്നതു്.

ഓരോ പ്രാദേശികസഭയും അതിന്റെ സെക്രട്ടറിയിൽ കൂടിയാണ് മററു ബഹായിലോകവുമായി ബന്ധം സ്ഥാപിക്കുന്നതു്.

ട്രഷറർ ആത്മീയസഭയുടെ നിധി സൂക്ഷിക്കുന്ന ആളാണു്. സംഭാവന ചെയ്യുന്ന എല്ലാവർക്കും രസീതുകൾ നൽകുകയും, ഓരോ യോഗത്തിലും ആത്മീയസഭ ഏറെറടുക്കുന്നവയായ ചെലവിനങ്ങൾക്കുവേണ്ട തുക നിധിയിൽ നിന്നു് കൊടുക്കുകയുംചെയ്യുന്നതു് അദ്ദേഹമാണു്.

ആത്മീയസഭയുടെ ഔദ്യോഗിക ഭാരവാഹികളെ തെരഞ്ഞെടുക്കുമ്പോൾ അംഗങ്ങൾ ഓരോ വ്യക്തിയുടെയും ഗുണവിശേഷങ്ങളും, വിവിധങ്ങളായ ഉത്തരവാദിത്വങ്ങൾ ഏറെറടുക്കുവാനുള്ള വൈഭവം അവരിൽ ആർക്കൊക്കെയാണുള്ളതെന്ന വസ്തുതയും പ്രത്യേകം പരിഗണിക്കേണ്ടതാണു്. ആത്മീയസഭാംഗങ്ങളുടെ തെരഞ്ഞെടുപ്പിലേയ്ക്കു പാലിച്ച അതേ തത്വങ്ങൾതന്നെ ഔദ്യോഗിക ഭാരവാഹികളുടെ തെരഞ്ഞെടുപ്പു കാര്യത്തിലും പാലിക്കേണ്ടതാണു്. ആയതിനാൽ ഈ തെരഞ്ഞെടുപ്പും രഹസ്യബാലററു് സമ്പ്രദായത്തിലും, യാതൊരുവിധമായ പ്രചരണപരിപാടികൾകൂടാതെയും നടത്തേണ്ടതാണു്. സമൂഹത്തിലുള്ള സ്ഥാനമാനങ്ങളുടെ അടിസ്ഥാനത്തിൽ ആരെയും തെരഞ്ഞെടുക്കുവാൻ പാടില്ല. ഉദാഹരണത്തിനു്, പ്രായത്തിൽ മുതിർന്നവനെന്നനിലയ്ക്കു് സഭയിലുള്ള എല്ലാവരാലും ബഹുമാനിക്കപ്പെടുന്ന ഒരാളുണ്ടെന്നിരിക്കട്ടെ. ഇതിന്റെ അടിസ്ഥാനത്തിൽ, മററുവിധത്തിൽ ചുമതലകൾ നിർവ്വഹിക്കാനുള്ള കഴിവുകളെക്കുറിച്ചുള്ള പരിഗണനകൾക്കതീതമായി, അങ്ങിനെയൊരാളെ യോഗത്തിന്റെ ചെയർമാനായി തെരഞ്ഞെടു

ക്കാൻ പാടുള്ളതല്ല. ധനംകൊണ്ടു് സമൂഹത്തിൽ മികച്ച സ്ഥാനമുള്ള ഒരാൾക്കും ഇതുതന്നെ ബാധകമാണു്.

ആത്മീയസഭയുടെ ഔദ്യോഗിക ഭാരവാഹികൾക്കു് സമൂഹത്തിൽ പ്രത്യേകമായ സ്ഥാനങ്ങളൊന്നുമില്ലെന്നും നാം ഓർക്കേണ്ടതുണ്ടു്. ഉദാഹരണത്തിനു്, ചെയർമാൻ സമൂഹത്തിന്റെ നേതാവോ ഏററവും ബഹുമാനിക്കപ്പെട്ട വ്യക്തിയോ അല്ല. ഒരു വ്യക്തി സ്ത്രീയായാലും പുരുഷനായാലും, ആത്മീയ സഭയ്ക്കുപുറത്തു് അവരുടെ സ്ഥാനം മററു് സമുദായാംഗങ്ങൾക്കുള്ളതുപോലെതന്നെയാണു്. സഭയുടെ യോഗംകഴിഞ്ഞാൽ ആ വ്യക്തിക്കു് സമൂഹത്തിൽ മററു് ബഹായികൾക്കുള്ളതിനേക്കാൾ കൂടുതലായ യാതൊരുവിധ അധികാരങ്ങളുമില്ല.

ഈ ഭാഗം കൂടുതൽ വ്യക്തമാക്കുന്നതിലേയ്ക്കു് ഒരു ഗ്രാമത്തിലെ ജനങ്ങൾ തങ്ങൾക്കു് കുടിക്കുവാനുള്ള ശുദ്ധജലം കിട്ടുന്നതിനുവേണ്ടി ഒരു കിണർ കുഴിക്കുന്നതിനു് തീരുമാനിച്ചതായി നമുക്കു് വിചാരിക്കാം. ആ ഗ്രാമത്തിലെ തലവൻ എല്ലാവിധത്തിലും ആദരിക്കപ്പെടുന്ന ഒരു വ്യക്തിയാണെങ്കിലും കിണർ കുഴിക്കുന്നതെങ്ങിനെയാണെന്നു് അറിഞ്ഞുകൂടാത്ത ഒരാളായിരിക്കും. അതേസമയം ഗ്രാമത്തിൽ പ്രത്യേക സ്ഥാനമൊന്നുമില്ലാത്ത ഒരു ചെറുപ്പക്കാരൻ ഈ കാര്യത്തിൽ വളരെയധികം പ്രായോഗിക പരിജ്ഞാനമുള്ള ഒരാളായിരിക്കാം. ഈ രണ്ടു പേരിൽനിന്നും ആരെയായിരിക്കും ഗ്രാമവാസികൾ ആ തൊഴിൽ ചെയ്യുവാൻ തെരഞ്ഞെടുക്കുക? ചെറുപ്പക്കാരനെ തന്നെയായിരിക്കും ചുമതലയേല്പിക്കുന്നതു്. ഗ്രാമത്തിലെ തലവൻതന്നെയായിരിക്കാം ആദ്യം അയാളെ ഈ കാര്യത്തിനുവേണ്ടി തെരഞ്ഞെടുക്കുന്നതു്. കിണറിന്റെ പണി നടന്നുകൊണ്ടിരിക്കുമ്പോൾ എല്ലാ ഗ്രാമവാ

സികളും— ഗ്രാമത്തലവൻപോലും—തങ്ങൾ മേൽനോട്ടം വഹിക്കാൻ തെരഞ്ഞെടുത്തിരുന്ന ചെറുപ്പക്കാരന്റെ നിർദ്ദേശങ്ങളനുസരിക്കുന്നതായിരിക്കും. ഇതുകൊണ്ട് ആ ചെറുപ്പക്കാരൻ ഗ്രാമത്തിലുള്ള എല്ലാ കാര്യങ്ങളിലും നേതാവായിത്തീരുമെന്നോ ഗ്രാമത്തലവന് സമൂഹത്തിലുള്ള തന്റെ സ്ഥാനം നഷ്ടപ്പെട്ടുമെന്നോ തീർച്ചയായും അർത്ഥമില്ല. എന്നാൽ സഹകരണത്തിലുള്ള ഈ ആവേശം ആ ഗ്രാമവാസികൾക്കെല്ലാം പ്രയോജനകരമായിത്തീരുന്നു.

സ്നേഹപൂർണ്ണമായ സഹകരണത്തിന്റേയും, അനുരഞ്ജനത്തിന്റേയുമായ ആന്തരിക പ്രേരണയിലാണ് ബഹായികൾ അവരുടെ ആത്മീയസഭകളേയും അതിന്റെ ഔദ്യോഗിക ഭാരവാഹികളെയും തെരഞ്ഞെടുക്കുന്നത്.

ആത്മീയസഭാംഗങ്ങൾ, ''അങ്ങേയററത്തെ വിനയത്തോടും, സ്ഥിരോത്സാഹത്തോടും അവരുടെ തുറന്ന മനസ്സോടും, നീതിയിലും കർത്തവ്യത്തിലും ഉള്ള ഉയർന്ന ബോധത്താലും നിഷ്കപടതയാലും ശാലീനതയാലും, സുഹൃത്തുക്കളുടേയും ധർമ്മത്തിന്റെയും, മനുഷ്യവംശത്തിന്റെയും താല്പര്യത്തിനും ക്ഷേമൈശ്വര്യത്തിനും വേണ്ടി പൂർണ്ണ സമർപ്പണഭാവത്തോടെ അവരുടെ ചുമതലയെ സമീപിച്ച് അവർ സേവിക്കുന്നവരാരോ അവരുടെ ആത്മീയവിശ്വാസവും യഥാർത്ഥ പിന്തുണയും ആദരവും മാത്രമല്ല യഥാർത്ഥ സ്നേഹവും ബഹുമാനവും നേടിയെടുക്കണം.'' എന്നാണ് സ്നേഹനിധിയായ സംരക്ഷകൻ എഴുതിയിട്ടുള്ളത്.

# ആത്മീയസഭ പ്രവർത്തനത്തിൽ

## 1

റാംപൂർ എന്ന ഗ്രാമം അതിൻെറ പ്രാദേശിക ആത്മീയസഭയെ തെരഞ്ഞെടുത്തു എന്നും, ബാബുലാലിനു മററ് എട്ട് അംഗങ്ങളെക്കാൾ കൂടുതൽ വോട്ടുകൾ ലഭിച്ചു എന്നുംകരുതുക. എന്താണ് അടുത്തതായി സംഭവിക്കുന്നത്? പ്രഥമയോഗം കൂടുന്നതിനായി ഒരു പ്രത്യേക സ്ഥലത്ത് ഒരു നിശ്ചിതസമയത്ത് ഒന്നിച്ചുകൂടാൻ വേണ്ടി ബാബുലാൽ എല്ലാവരേയും ക്ഷണിക്കുന്നു. റിദ്വാൻ ആഘോഷങ്ങളുടെ രണ്ടാംദിവസമായ ഏപ്രിൽ 22-ാം തിയതി സൂര്യാസ്തമയത്തിന് ഒരുമണിക്കൂർശേഷം ഗ്രാമത്തിലെ പൊതുസ്ഥലത്ത് സമ്മേളിക്കുവാൻ അവർ തീരുമാനിച്ചു. അവരെന്തു ചെയ്യുന്നുവെന്നറിയാൻ നമുക്കവരെ പിന്തുടരാം.

നിശ്ചിതസമയത്തിന് അല്പംമുമ്പായി ബാബുലാൽ എത്തിച്ചേർന്നു. ഇരുട്ടിയതിനുശേഷവും യോഗം തുടർന്നേക്കുമെങ്കിൽ ഉപയോഗിക്കാനായി അദ്ദേഹം തൻെറ വിളക്കുംകൂടെ കൊണ്ടുവന്നിട്ടുണ്ട്. മററംഗങ്ങൾ വയലുകളിലെ തങ്ങളുടെ ജോലി കഴിഞ്ഞശേഷം വരാൻ തുടങ്ങിയിരിക്കുന്നു. പരസ്പരാഭിവാദനങ്ങൾക്കുശേഷം ദേഹശുദ്ധി വരുത്താൻ വേണ്ടി അവർ ഗ്രാമത്തിലെ കിണററിൻ കരയിലേക്ക് പോകുന്നു. ശരീരശുദ്ധി വരുത്തി വിശ്രമിച്ചശേഷം ഗ്രാമത്തിലെ പൊതുസ്ഥാനത്തിലെ ഒരു മണ്ഡപത്തിൽ ഒന്നിച്ചുകൂടുന്നു. സൂര്യാസ്തമയം കഴിഞ്ഞ് കൃത്യം ഒരു മണിക്കൂറായപ്പോൾ യോഗനടപടികൾ ആരംഭിക്കാമെന്ന് ബാബുലാൽ വിളിച്ചു പറഞ്ഞു.

ആദ്യമായി, രണ്ടോ മൂന്നോ അംഗങ്ങൾ ചില പ്രാർത്ഥനകൾ ചൊല്ലി. ഇതു് യോഗത്തിനു് അത്ഭുതകരമായ ഒരു ആത്മീയാന്തരീക്ഷം പ്രദാനം ചെയ്തു. അനന്തരം സഭയുടെ ചെയർമാനെ തെരഞ്ഞെടുക്കുവാനുള്ള നീക്കങ്ങൾ ആരംഭിച്ചു. അദ്ദേഹം ഒരു കടലാസ് ചെറുതുണ്ടുകളായി മുറിച്ചു് ഓരോ അംഗത്തിനും ഓരോ തുണ്ടുവീതം കൊടുക്കുകയും അവരിൽ തങ്ങളുടെ സഭയുടെ ചെയർമാനാകാൻ അർഹനെന്നു് അവർ കരുതുന്ന വ്യക്തിയുടെ പേർ അതിൽ എഴുതാൻ അഭ്യർത്ഥിക്കുകയും ചെയ്യുന്നു.

റാംപൂരിലെ ബഹായികൾ ധർമ്മത്തിൽ ഇനിയും പഴക്കം ചെന്നവരല്ല. സഭയിലെ അഞ്ചു് അംഗങ്ങൾക്കു് എഴുത്തറിഞ്ഞുകൂട. അതിനാൽ ബാബുലാൽ ഒരംഗത്തെ ഓരോരുത്തരുടേയും അടുക്കൽചെന്നു് ചെയർമാനായി അവർ തെരഞ്ഞെടുക്കാനാഗ്രഹിക്കുന്നയാളിന്റെ പേരെഴുതി കൊടുക്കാനാവശ്യപ്പെടുന്നു. എന്നിട്ടു് ഒൻപതു തുണ്ടുകടലാസുകളും ശേഖരിച്ചു് ആരുടേതാണു് ഓരോ കടലാസും എന്നു തിരിച്ചറിയാൻ കഴിയാത്തവിധം അതു കശക്കുന്നു. അതിനുശേഷം ബാബുലാൽ രണ്ടംഗംഗങ്ങളെ വോട്ടെണ്ണുന്നതിൽ തന്നെ സഹായിക്കാനായി വിളിക്കുന്നു. അദ്ദേഹം അവ ഓരോന്നായി വായിക്കുകയും മററു രണ്ടുപേർ പേരുകൾ കുറിക്കുകയും ചെയ്യുന്നു. ഏററവും കൂടുതൽ വോട്ടുകൾ ആർക്കാണു് കിട്ടിയതെന്നു് തീരുമാനിക്കുന്നതിലേക്കു് ആയതു് എണ്ണിത്തിട്ടപ്പെടുത്തുന്നു.

ലാൽചന്ദിനു് അഞ്ചു്, ബാബുലാലിനു് മൂന്നു്, കമലയ്ക്കു് ഒന്നു് എന്നീ ക്രമത്തിലാണു് വോട്ടുകൾ കിട്ടിയതു്. അതിനാൽ ലാൽചന്ദ് സഭയുടെ ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ടു. നാലു വോട്ടുകളിൽ കൂടുതൽ

ആക്കുംതന്നെ ലഭിക്കാതെ വന്നിരുന്നെങ്കിൽ, ഈ തെരഞ്ഞെടുപ്പ് ആവർത്തിക്കേണ്ടി വരുമായിരുന്നു. എന്തെന്നാൽ, സഭയുടെ ഔദ്യോഗിക ഭാരവാഹികളായി തെരഞ്ഞെടുക്കപ്പെടുന്നവർക്ക് കുറഞ്ഞതു് അഞ്ചു് വോട്ടെങ്കിലും ലഭിച്ചിരിക്കണം. അത്രയും വോട്ടുകൾ ആർക്കും ലഭിക്കാതിരുന്നാൽ, ആവശ്യമായത്ര വോട്ടുകൾ ആരെങ്കിലും നേടുന്നതുവരെ തെരഞ്ഞെടുപ്പു പ്രക്രിയ ആവർത്തിക്കപ്പെടും.

ഇപ്പോൾ ലാൽചന്ദ് ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ടു കഴിഞ്ഞസ്ഥിതിക്കു് ബാക്കിയുള്ള ഔദ്യോഗിക ഭാരവാഹികളുടെ തെരഞ്ഞെടുപ്പിന്റെ മേൽനോട്ടം വഹിക്കേണ്ടതു് അദ്ദേഹമാണു്. ഇതേവരെ ചുമതലവഹിച്ച ബാബുലാലിനു് കൃതജ്ഞത പ്രകടിപ്പിച്ചശേഷം ലാൽചന്ദ് അടുത്തതായി വൈസ്ചെയർമാനെ തെരഞ്ഞെടുക്കുന്നതിലേക്കു് അംഗങ്ങൾക്കിടയിൽ കടലാസു തുണ്ടുകൾ വിതരണംചെയ്തുകൊണ്ടു് നടപടികൾ തുടർന്നു. ചെയർമാനെ തെരഞ്ഞെടുക്കാൻ സ്വീകരിച്ച അതേ നടപടികൾതന്നെ മററു ഔദ്യോഗിക ഭാരവാഹികളെ തെരഞ്ഞെടുക്കുന്നതിനും ആവർത്തിക്കുകയുണ്ടായി.

റാംപൂരിലെ ആത്മീയസഭയിൽ ശ്രീമതി ശാന്താദേവി വൈസ് ചെയർമാനും, ബാബുലാൽ സെക്രട്ടറിയും ഹസ്സൻ അലി ട്രഷററും ആയിട്ടാണു് തെരഞ്ഞെടുക്കപ്പെട്ടതു്.

പിന്നീടു്, ഈ ആദ്യയോഗത്തിന്റെ ഇതേവരെയുള്ള നടപടികളെല്ലാം രേഖപ്പെടുത്തിവെക്കാൻ ചെയർമാൻ സെക്രട്ടറിയോടാവശ്യപ്പെടുന്നു.

ഇത്രയുമായപ്പോഠം സമയം വളരെ വൈകിയതു കൊണ്ടു് പിറേറദിവസം വീണ്ടും ഒന്നിച്ചുകൂടാൻവേണ്ടി യോഗം നീട്ടിവെക്കണമെന്നു് ഒരംഗം അഭിപ്രായപ്പെട്ടു. എല്ലാവരും ഈ അഭിപ്രായത്തോടു് യോജിക്കുകയും പിറേറദിവസം അതേ സമയത്തും സ്ഥലത്തും സമ്മേളിക്കുവാൻ അവർ തീരുമാനിക്കുകയുംചെയ്തു. എല്ലാ ബഹായി സമ്മേളനങ്ങളിലും അനുഷ്ഠിക്കേണ്ടതുപോലെ യോഗം ഒരു പ്രാർത്ഥനയോടുകൂടി സമാപിച്ചു. എല്ലാവരും അവരവരുടെ ഭവനങ്ങളിലേയ്ക്കു് മടങ്ങിപ്പോയി.

അവരുടെ രണ്ടാമത്തെ യോഗത്തെക്കുറിച്ചു് നമുക്കു് വരാനിരിക്കുന്ന പുറങ്ങളിൽ വായിക്കാം.

## കൂടിയാലോചന

ബഹായി ഭരണവ്യവസ്ഥ കൂടിയാലോചനകളിൽകൂടെ പ്രവർത്തിക്കുന്നു. കൂടിയാലോചന ബഹായി പ്രവർത്തനങ്ങളെ പ്രായോഗികമാക്കിത്തീർക്കുന്നതു്, പത്തൊൻപതു് ദിനോത്സവം, പ്രാദേശിക ആത്മീയസഭ, പ്രതിനിധി സമ്മേളനം, ദേശീയ ആത്മീയസഭ, കമ്മിററിയോഗം, സമ്മേളനങ്ങഠം എന്നിവയിൽകൂടിയാണു്. ബഹായി യോഗങ്ങളിലെ കൂടിയാലോചനകളിൽ പങ്കെടുക്കുമ്പോഠം ഓർമ്മയിലിരിക്കേണ്ടതായ രണ്ടു പ്രധാന കാര്യങ്ങഠം സത്യസന്ധതയും, ഹൃദയവിശാലതയുമാണെന്നു് സംരക്ഷകൻ നമ്മളോടു് പറയുന്നു.

ബഹായി സമ്മേളനത്തിൽ നാം ഒന്നിച്ചുചേരുമ്പോഠം ബഹാഉള്ളയുടെ ചൈതന്യം നമ്മളോടുകൂടെ എല്ലായ്പോഴും നമുക്കനുഭവപ്പെടേണ്ടതാണു്. കൂടിയാലോചനകളിൽ നമ്മളെ സഹായിക്കുന്ന അത്ഭുതകരമായ

ആത്മീയാന്തരീക്ഷം ഇതുമൂലം സംജാതമാകുന്നു. നാം സേവനമനുഷ്ഠിക്കുന്നതു് ഒരു ആത്മീയ സഭയിലോ, പത്തൊൻപതു് ദിനോത്സവത്തിലോ ആയിക്കൊള്ളട്ടെ, ബഹാഉള്ളയുടെ സാന്നിദ്ധ്യം നമ്മുടെ യോഗങ്ങളിൽ നമുക്കനുഭവപ്പെട്ടമെങ്കിൽ അദ്ദേഹത്തിൻെറ ധർമ്മത്തിൻെറ വിശ്വസ്ത ദാസന്മാരായിത്തീരാൻ നാം എപ്പോഴും ശ്രമിക്കും. കൂടിയാലോചനകളിൽ നാം പങ്കെടുക്കുമ്പോൾ സ്വാർത്ഥപരമായ ഉദ്ദേശങ്ങളും, അവിഹിതമായ പ്രസ്താവനകളും നാം ഒഴിവാക്കുന്നു. ആത്മാർത്ഥശൂന്യതയുടെ ലാഞ്ഛനപോലും കാൺകയില്ല. സത്യമല്ലാതെ യാതൊന്നും സംസാരിക്കുകയുമില്ല. എന്തുകൊണ്ടെന്നാൽ ബഹാഉള്ള പറഞ്ഞിരിക്കുന്നു:

> അല്ലയോ അശ്രദ്ധയുടെ സന്താനങ്ങളെ!
>
> ''ഹൃദയത്തിൻെറ രഹസ്യങ്ങൾ മറയ്ക്കപ്പെട്ടവയെന്നു് നീ കരുതേണ്ട അവയെല്ലാം വ്യക്തമായ ലിപികളിൽ മുദ്രണം ചെയ്തിട്ടുള്ളതും ദിവ്യസാന്നിദ്ധ്യത്തിൽ പ്രത്യക്ഷവും ആണെന്നു് നീ തീർച്ചയായും മനസ്സിലാക്കിയാലും.''

ബഹായി കൂടിയാലോചനകളിൽ പരിപൂർണ്ണ സ്വാതന്ത്ര്യത്തോടുകൂടി ഓരോ വ്യക്തിയും അവരവരുടെ വീക്ഷണഗതികൾ പ്രകടിപ്പിക്കേണ്ടതാണു്. വ്യക്തിഗതബന്ധങ്ങളെല്ലാം മറന്നു് ധർമ്മത്തിൻെറ താല്പര്യത്തെക്കുറിച്ചുമാത്രം ചിന്തിക്കേണ്ടതാണു്. ഉദാഹരണമായി ഒരു അച്ഛനും മകനും ഒരേ സഭയിലെ അംഗങ്ങളാണെങ്കിൽ കാര്യാലോചനകളിലും വോട്ടുചെയ്യുന്ന കാര്യത്തിലും മകൻ തൻെറ പിതാവിൻെറ അഭിപ്രായഗതിയോടു് യോജിക്കുകയെന്നതു് പുത്രധർമ്മമായി പരിഗ

ണിക്കേണ്ട ആവശ്യമില്ല മാതാപിതാക്കന്മാരോട് ഏററവും വലിയ ബഹുമാനം ഉണ്ടായിരിക്കണമെന്ന് ബഹായികരം നിഷ്കർഷിക്കപ്പെടുന്നുണ്ടെങ്കിലും, ബഹായി കൂടിയാലോചനകളിൽ പങ്കെടുക്കുമ്പോരം അവരുടെ യോഗത്തിൽ സന്നിഹിതനായിരിക്കുന്ന ബഹാഉള്ളയോടുമാത്രമാണ് ഓരോരുത്തർക്കും ഉത്തരവാദിത്വമെന്നും, അദ്ദേഹത്തെയാണ് നാം സേവിക്കുന്നതെന്നും, വ്യക്തിഗതങ്ങളായ വികാരങ്ങരം ധർമ്മത്തിൻെറ താല്പര്യങ്ങളെ ഒരിക്കലും സ്വാധീനിക്കാൻ അനുവദിക്കരുതെന്നും ഓർമ്മിക്കേണ്ടതാണ്. അതിനാൽ പിതാവിൻെറ വീക്ഷണങ്ങരം തെററാണെന്ന് പുത്രന് തോന്നുകയാണെങ്കിൽ ആയത് തെററാണെന്ന് പറയേണ്ടത് പുത്രൻെറ ചുമതലയാണ്, പുത്രൻ തന്നെ അനുകൂലിക്കണമെന്ന് പിതാവ് പ്രതീക്ഷിക്കയുമരുത്. കാരണം, അവർ രണ്ടുപേരും സമ്മേളിച്ചിരിക്കുന്നത് ധർമ്മത്തെ ആത്മാർത്ഥമായി സേവിക്കുവാനാണെന്നും അല്ലാതെ അവരുടെ അഭിപ്രായഗതികൊണ്ട് അന്യോന്യം പ്രീതിപ്പെടുത്തുന്ന പ്രശ്നമേ ഉദിക്കുന്നില്ലെന്നും അദ്ദേഹത്തിനറിയാം.

കൂടിയാലോചനാസമയത്ത് വ്യക്തിഗതങ്ങളായ നിസ്സാര വൈരങ്ങരം നമ്മുടെ ഹൃദയങ്ങളിൽ കടന്നുകൂടി വീക്ഷണങ്ങളെ സ്വാധീനിക്കാതിരിക്കാൻ നാം ജാഗ്രതയായിരിക്കുക. ഉദാഹരണത്തിന് ഞാൻ ആവശ്യപ്പെട്ടിരുന്ന ഒരു കാര്യം സാധിച്ചുതരാതിരുന്ന ഒരു പരിചയക്കാരൻ യോഗത്തിൽ ഒരു നല്ല ആശയം ഉന്നയിക്കുകയാണെങ്കിൽ അതിനെതിരായി തെററായ ഒരു മുൻവിധി ഉപയോഗിക്കാതിരിക്കാൻ ഞാൻ അതീവ ശ്രദ്ധാലുവായിരിക്കണം. ബഹാഉള്ളയുടെ സാന്നിദ്ധ്യത്തെക്കുറിച്ച്

ഇവിടെയും ഞാൻ ഓർക്കുകയും അദ്ദേഹത്തിൻെറ സേവ നപാതയിൽ യാതൊരു പ്രതിബന്ധവും വരാതെ സൂക്ഷിക്കുകയും വേണം. ബഹായികറം ഒരു യോഗത്തിൽ ഒന്നിച്ചു ചേരുമ്പോറം "ഒരു കൈയിലെ വിരലുകളെപ്പോലെയും ഒരു സമുദ്രത്തിലെ ജലബിന്ദുക്കളെപ്പോലെയും" പ്രവർത്തിക്കേണ്ടതാണു്.

നാം ഒരിക്കലും നമ്മുടെ അഭിപ്രായങ്ങളെ സംബന്ധിച്ചു് നിർബ്ബന്ധം കാണിക്കുകയോ നമ്മുടെ അഭിലാഷം മററുള്ളവരുടെമേൽ അടിച്ചേല്പിക്കാൻ ശ്രമിക്കുകയോ അരുതു്. രണ്ടു ചെറിയ കുട്ടികറം തൻെറ ഭാഗമാണു് ശരിയെന്നും മറുഭാഗം തെററാണെന്നുമുള്ള നിർബ്ബന്ധബുദ്ധിയോടെ പരസ്പരം ശണ്ഠ കൂടുന്നതെങ്ങിനെയാണെന്നു് നമ്മളെല്ലാം കണ്ടിട്ടുണ്ടു്. യാതൊന്നും നേടാതെ വളരെ സമയത്തേയ്ക്കു് അവരങ്ങിനെ ശണ്ഠ തുടർന്നു കൊണ്ടേയിരിക്കും. എന്നാൽ അവരുടെ പിതാവിൻെറ വരവോടുകൂടി, അദ്ദേഹത്തോടുള്ള സ്നേഹത്താലും ബഹുമാനത്താലും ഉച്ചത്തിലായിരുന്ന അവരുടെ ശബ്ദം ക്രമേണ ശാന്തമാകുകയും അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിൽ വേഗംതന്നെ അവരുടെ പ്രശ്നം പരിഹരിക്കപ്പെടുകയും ചെയ്യുന്നു. ബഹാഉള്ള എല്ലാ യോഗങ്ങളിലും നമ്മോടൊന്നിച്ചുണ്ടെന്നു് നാം ഓർക്കുകയാണെങ്കിൽ, അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിൽ അനർഹമായവിധം നാം ഒരിക്കലും പെരുമാറുകയില്ല.

കൂടിയാലോചനാവേളയിൽ ഓരോ ബഹായിയും അഭിപ്രായം പ്രകടിപ്പിക്കുന്നതിൽ സ്വതന്ത്രനാണെങ്കിലും, അംഗങ്ങളുടെ ഭൂരിപക്ഷാഭിപ്രായത്തെ ആശ്രയിച്ചായിരിക്കും തീരുമാനത്തിൽ എത്തിച്ചേരുന്നതു്. ചിലർക്കു് വ്യത്യസ്തങ്ങളായ അഭിപ്രായങ്ങറം ഉണ്ടെങ്കിൽപോ

ലും, ഒരിക്കൽ ഒരു തീരുമാനം എടുത്തുകഴിഞ്ഞാൽ എല്ലാ ബഹായികളും അതിനെ ആദരിക്കണം. ശ്യാം ഒരു ആത്മീയസഭാംഗമാണ്. റിദ്വാൻ 12-ാം ദിവസത്തെ ആഘോഷങ്ങൾ മേയ് 2-ാം തീയതി രാവിലെ ആരംഭിക്കേണ്ടതാണെന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നതായി നമുക്ക് സങ്കല്പിക്കാം. എന്നാൽ മേയ് 1-ാം തീയതി സൂര്യാസ്തമയത്തിനുശേഷം ബഹായികളെല്ലാം ഒന്നിച്ചുകൂടണമെന്ന അഭിപ്രായത്തെ അനുകൂലിച്ചാണ് ഭൂരിപക്ഷം അംഗങ്ങളും വോട്ടു ചെയ്തത്. തന്റെ നിർദ്ദേശത്തിന് മതിയായ വാദമുഖങ്ങൾ ശ്യാമിനുണ്ടെങ്കിൽത്തന്നെയും, സഭ വ്യത്യസ്തമായ ഒരു തീരുമാനമെടുത്തു കഴിഞ്ഞ സ്ഥിതിക്ക്, ശ്യാം സ്വന്തം അഭിപ്രായം മാററിവച്ചിട്ട് സഭയുടെ തീരുമാനം സർവ്വാത്മനാ അംഗീകരിക്കുകയും, സൂര്യാസ്തമയത്തിനുശേഷം യോഗം ചേരുവാൻ പരമാവധി സഹായിക്കുകയും വേണം.

അബ്ദുൾബഹ പറഞ്ഞിരിക്കുന്നു:

"ഇക്കാലത്ത്, കൂടിയാലോചനക്കുള്ള ആത്മീയസഭകൾ പരമപ്രധാനവും അത്യന്തം അനിവാര്യവുമാണ്. അവയെ അനുസരിക്കുകയെന്നത് അവഗണിച്ചുകൂടാത്ത ഒരു കടപ്പാടാണ്. അതിനാൽ, അംഗങ്ങൾ മാനസികമായ അസുഖങ്ങളോ കലഹമോ ഉണ്ടാകാത്ത തരത്തിൽ ഒന്നിച്ചുചേർന്നു കൂടിയാലോചിക്കേണ്ടതാണ്. എപ്പോൾ എല്ലാ അംഗങ്ങളും പരിപൂർണ്ണ സ്വാതന്ത്ര്യത്തോടും കാര്യകാരണസഹിതവും അവരവരുടെ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നുവോ, അപ്പോൾ ഇത് സാദ്ധ്യമാകുന്നതാണ്. ആരെങ്കിലും എതിർക്കുകയാണെങ്കിൽ അതുകൊണ്ട്

വേദനിക്കരുതു്. കാരണം, കാര്യങ്ങഠം പൂർണ്ണമായി ചർച്ചചെയ്യപ്പെടാതെ ശരിയായ മാർഗ്ഗം വെളിപ്പെടുകയില്ല. വ്യത്യസ്ത അഭിപ്രായങ്ങളുടെ സംഘട്ടനത്തിൽ നിന്നാണു് സത്യത്തിൻെറ ശോഭയേറിയ സ്ഫുലിംഗങ്ങഠം പുറത്തുവരുന്നതു്. ചർച്ചകളുടെ അവസാനത്തിൽ ഏകകണ്ഠമായ ഒരു തീരുമാനമുണ്ടാകുന്നെങ്കിൽ വളരെ നല്ലതുതന്നെ. എന്നാൽ ദൈവഹിതം അതല്ലെങ്കിൽ, അഭിപ്രായവ്യത്യാസങ്ങഠം ഉയർന്നുവരുന്നെങ്കിൽ ഭൂരിപക്ഷാഭിപ്രായം സ്വീകരിക്കേണ്ടതാണു്.''

ആത്മീയസഭയിലെ അംഗങ്ങഠംക്കിടയിലുണ്ടാകുന്ന വ്യത്യസ്തങ്ങളായ അഭിപ്രായങ്ങഠം രുചികരമായി പാകം ചെയ്ത ഒരു ഭോജ്യവസ്തുവിൽ ഉഠംക്കൊള്ളുന്ന വിവിധതരം ചേരുവകഠംപോലെയാണു്. നല്ല ഒരു കറി (സ്റ്റൂ) ഉണ്ടാക്കുവാൻ നാം ധാരാളം സാധനങ്ങഠം കൂട്ടിച്ചേർത്തു് വേകുന്നതുവരെ തിളപ്പിക്കുന്നു. എല്ലാ പദാർത്ഥങ്ങളും നല്ലവണ്ണം കൂടിക്കലർന്നു് ഓരോന്നും കറിയുടെ സ്വാദിനു് അതാതിൻെറ ഗുണം സംഭാവന ചെയ്യുമ്പോഠം മാത്രമാണു് കറി (സ്റ്റൂ) ആസ്വാദ്യകരമായിത്തീരുന്നതു്. കൂട്ടിക്കലർത്തിയ ആ വസ്തുക്കളോരോന്നും പ്രത്യേകം പ്രത്യേകം രുചിച്ചുനോക്കുകയാണെങ്കിൽ അവ ഇത്രയും സ്വാദുള്ളതായിരിക്കുകയില്ല. ഇതേപ്രകാരംതന്നെ യോഗത്തിൽ സംബന്ധിക്കുന്ന ഓരോ ബഹായിയും മുന്നോട്ടു വെക്കുന്ന വ്യക്തിഗതമായ അഭിപ്രായങ്ങഠം അവസാനമായി എടുക്കപ്പെടുന്ന തീരുമാനത്തിലേക്കു് അതിൻേറതായ സംഭാവനകഠം നൽകുന്നുണ്ടു്. എന്നാൽ തീരുമാനം ഒരാളുടെ മാത്രമായ അഭിപ്രായമായിരിക്കുകയില്ല. അതു് എല്ലാ അംഗങ്ങളുടേയും അഭിപ്രായങ്ങളിൽനിന്നുരൂപം കൊണ്ട ആത്മീയസഭയുടെ തീരുമാനമാണു്.

അബ്ദുൾബഹ താഴെ കൊടുത്തിരിക്കുന്ന കുറിപ്പടിയിലൂടെ ബഹായികൾ കൂടിയാലോചന ചെയ്യേണ്ട വിധം വളരെ വ്യക്തമായി വരച്ചുകാണിച്ചിരിക്കുന്നു. അതു് നമുക്കു് ശ്രദ്ധാപൂർവ്വം വായിക്കുകയും നമ്മുടെ യോഗങ്ങളിൽ അതു് അനുഷ്ഠിക്കുകയും ചെയ്യാം.

"ഉദ്ദേശശുദ്ധി, ആത്മീയതേജസ്സു്, ദൈവത്തെ ഒഴിച്ചു് മററുള്ളവയിൽനിന്നുള്ള നിസ്സംഗത്വം, ദൈവീക സുഗന്ധത്തോടുള്ള ആകർഷകത്വം, ദൈവത്താൽ സ്നേഹിക്കപ്പെടുന്നവരുടെയിടയിൽ വിനയവും എളിമയും പ്രയാസങ്ങളിൽ ക്ഷമയും സഹനശക്തിയും, അവൻെറ അത്യുന്നത കവാടത്തിനു മുമ്പിൽ സേവകത്വം എന്നീ ഗുണങ്ങളാണു് ഒന്നിച്ചു ചേർന്നു കൂടിയാലോചിക്കുന്നവർക്കു് പരമപ്രധാനമായും വേണ്ടതു്. ഈ സവിശേഷതകൾ നേടിയെടുക്കാൻ ദൈവാനുഗ്രഹം സഹായകമാകുമെങ്കിൽ ബഹായുടെ അദൃശ്യസാമ്രാജ്യത്തിൽനിന്നുള്ള അനുഗ്രഹത്താൽ അവർ വിജയം കൈവരിക്കും."

'ആത്മീയ സഭാംഗങ്ങൾക്കിടയിലുള്ള പരിപൂർണ്ണമായ സ്നേഹവും പരസ്പരയോജിപ്പുമാണു് ആദ്യത്തെ നിർദ്ദിഷ്ട വ്യവസ്ഥ. വിദ്വേഷത്തിൽനിന്നും അവർ പൂർണ്ണമായി വിമുക്തരായിരിക്കേണ്ടതും ദൈവീക ഐക്യം അവരിൽകൂടി പ്രത്യക്ഷീകരിക്കേണ്ടതും ആണു്. കാരണം, അവർ ഒരേ കടലിലെ അലകളും, ഒരേ നദിയിലെ നീർത്തുള്ളികളും ഒരേ ആകാശത്തിലെ നക്ഷത്രങ്ങളും, ഒരേ സൂര്യൻെറ രശ്മികളും, ഒരേ കായ്കനിത്തോപ്പിലെ വൃക്ഷങ്ങളും, ഒരേ ഉദ്യാനത്തിലെ പൂക്കളും ആണു്. ചിന്തയിൽ പൊരുത്തവും പരിപൂർണ്ണ ഐക്യവും നിലവിലില്ലെ

ങ്കിൽ ആ സമ്മേളനം പിരിച്ചുവിടുകയും ആ ആത്മീയ സഭ ഇല്ലാതാക്കിത്തീർക്കുകയും ചെയ്യേണ്ടതാണു്. അവർ ഒന്നിച്ചുചേരുമ്പോൾ അത്യുന്നതങ്ങളിലേയ്ക്കു് മുഖം ഉയർത്തുകയും മഹത്വത്തിൻെറ മഹോന്നതസ്ഥാനത്തുനിന്നും സഹായം അർത്ഥിക്കുകയും വേണമെന്നതാണു് രണ്ടാമത്തെ നിബന്ധന. അതിനുശേഷം പരമാവധി ഭക്തിയോടും വിനയത്തോടും, അന്തസ്സോടും, സൂക്ഷ്മമായും, മിതമായും അവരുടെ അഭിപ്രായങ്ങൾ അവതരിപ്പിക്കണം. അവർ എല്ലാ വിഷയത്തിലും സത്യത്തെയാണു് അന്വേഷിക്കേണ്ടതു്, അല്ലാതെ അവരുടെ സ്വന്തം അഭിപ്രായത്തെപ്പററി നിർബ്ബന്ധം പിടിക്കുകയല്ല വേണ്ടതു്. എന്തുകൊണ്ടെന്നാൽ, നിർബ്ബന്ധബുദ്ധിയും സ്വന്തം അഭിപ്രായങ്ങളിലുള്ള ശാഠ്യവും നിമിത്തം ഭിന്നിപ്പും, കലഹവും ഉണ്ടാവുകയും സത്യം മറഞ്ഞു കിടക്കുകയും ചെയ്യും. ബഹുമാന്യരായ അംഗങ്ങൾ സർവ്വവിധ സ്വാതന്ത്ര്യത്തോടുംകൂടി തങ്ങളുടെ ആശയങ്ങൾ പ്രകടിപ്പിക്കുകയും അതു് ഒരുവിധത്തിലും മററാരാളുടെ ചിന്തയെ ഇടിച്ചു കാണിക്കാതിരിക്കാൻ ശ്രദ്ധിക്കുകയുംവേണം മിതമായ രൂപത്തിൽ സത്യത്തെ അവതരിപ്പിക്കുകയും, അഥവാ അഭിപ്രായഭിന്നതകൾ ഉയർന്നുവന്നാൽ ഭൂരിപക്ഷാഭിപ്രായത്തെ ആദരിക്കുകയും എല്ലാവരും അതിനു വഴങ്ങുകയുമാണു് വേണ്ടതു്. ഒരു മുൻതീരുമാനത്തെ സംബന്ധിച്ചു്, ആ തീരുമാനം ശരിയല്ലെങ്കിൽകൂടി, ഏതെങ്കിലും ബഹുമാനപ്പെട്ട അംഗം യോഗത്തിൽ വെച്ചോ, അതിനു പുറത്തുവെച്ചോ അതിനെ നിന്ദിക്കുകയോ, എതിർക്കുകയോ ചെയ്യുന്നതു് അനുവദനീയമല്ല. കാരണം, അങ്ങനെയുള്ള വിമർശനം

ഏതു തീരുമാനവും നടപ്പിൽ വരുത്തുന്നതിനു് തട സ്സമായിരിക്കും. ചുരുക്കത്തിൽ ആത്മാർത്ഥതയോ ടും, സ്നേഹത്തോടും, ഉദ്ദേശശുദ്ധിയോടും എടുക്കുന്ന ഏതു തീരുമാനവും പ്രകാശനിബിഡമായിരിക്കും. അനൈക്യത്തിൻെറ ലാഞ്ഛനയെങ്കിലുമുണ്ടെങ്കിൽ ഫലം അന്ധകാരത്തിനുമേൽ അന്ധകാരമായി രിക്കും.''

''ഇപ്രകാരം അനുവർത്തിക്കുന്ന ആത്മീയസഭ ദൈ വീക ചൈതന്യം ഉള്ളതായിരിക്കും. അല്ലാത്തപക്ഷം തിന്മയിൽനിന്നു പുറപ്പെടുന്നതായ ഭിന്നിപ്പിലേ ക്കും, നിർജ്ജീവതയിലേക്കുമായിരിക്കും അതു ചെ ന്നെത്തുന്നതു്. ചർച്ചകൾ എല്ലാംതന്നെ ആത്മീയ വിഷയങ്ങളെക്കുറിച്ചുള്ളവയായിരിക്കണം. മനുഷ്യ ഹൃദയങ്ങളെ ഉത്തേജിപ്പിക്കുക, കുട്ടികളുടെ വിദ്യാ ഭ്യാസം, സാധുസംരക്ഷണം, ലോകത്തിലെ എല്ലാ വിഭാഗം ദുർബ്ബലർക്കുമുള്ള സഹായം, സഹജീവിക ളോടുള്ള ദയ, ദൈവീക സൗരഭ്യം പരത്തുക, ദൈവ ത്തിൻെറ പരിശുദ്ധവചനം ഉയർത്തുക എന്നീ വി ഷയങ്ങൾ അതിൽ ഉൾപ്പെടുന്നു. ഈ വ്യവസ്ഥകൾ പൂർത്തീകരിക്കുവാനവർ പരിശ്രമിക്കുമെങ്കിൽ അ വർക്കു പരിശുദ്ധാത്മാവിൻെറ അനുഗ്രഹവും സഹാ യവും ലഭ്യമാവുകയും ആത്മീയസഭ ദൈവീകാനുഗ്ര ഹങ്ങളുടെ കേന്ദ്രമായിത്തീരുകയും ദൈവീകമായ സ്ഥിരീകരണത്തിൻെറ സൈന്യങ്ങൾ അവരുടെ സഹായത്തിനെത്തുകയും അങ്ങിനെ അവർ അനു ദിനം ആത്മീയമായ ചൈതന്യധാരയാൽ അനുഗ്ര ഹീതരായിത്തീരുകയും ചെയ്യും.''

# ആത്മീയസഭ പ്രവർത്തനത്തിൽ

## II

റാംപൂരിലെ ആത്മീയസഭാംഗങ്ങൾ ഒമ്പതുപേരും ഏപ്രിൽ 23-ാം തീയതി വീണ്ടും യോഗം ചേർന്നു. ചെയർമാൻ ചില അംഗങ്ങളോട് ഏതാനും പ്രാർത്ഥനകൾ ചൊല്ലുവാൻ ആവശ്യപ്പെട്ടു. ഈ പ്രാർത്ഥനകൾ ബഹാഉള്ളയാലും അബ്ദുൽബഹയാലും വെളിപ്പെടുത്തപ്പെട്ടവയും, അവയിൽ ചിലതു് ഇങ്ങിനെയുള്ള യോഗങ്ങളിൽ വായിക്കേണ്ടവയും ആയിരുന്നു പ്രാരംഭ പ്രാർത്ഥനയ്ക്കുശേഷം ചെയർമാൻ സെക്രട്ടറിയോട് കഴിഞ്ഞ യോഗത്തിന്റെ നടപടിക്കുറിപ്പുകൾ വായിക്കാനാവശ്യപ്പെട്ടു. സെക്രട്ടറി ഇപ്രകാരം വായിക്കുന്നു:

''റാംപൂരിലെ ആത്മീയസഭയുടെ പ്രഥമയോഗം ഏപ്രിൽ 22-ാം തീയതി സൂര്യാസ്തമയത്തിനു് ഒരു മണിക്കൂർശേഷം കൂടുകയുണ്ടായി. പ്രാരംഭപ്രാർത്ഥനകൾക്കുശേഷം ശ്രീ. ബാബുലാൽ യോഗത്തിന്റെ ആദ്യഭാഗം നയിച്ചു. ചെയർമാന്റെ തെരഞ്ഞെടുപ്പ് നടന്നു. ശ്രീ. ലാൽചന്ദ് ചെയർമാനായി തെരഞ്ഞെടുക്കപ്പെട്ടു. യോഗത്തിന്റെ ബാക്കിഭാഗം നയിക്കാൻ ബാബുലാൽ അദ്ദേഹത്തെ ക്ഷണിച്ചു. ആത്മീയസഭയിലേക്കുള്ള ഔദ്യോഗിക ഭാരവാഹികളുടെ തെരഞ്ഞെടുപ്പ് തുടർന്നു നടന്നു. താഴെപ്പറയുന്ന അംഗങ്ങളുടെ തെരഞ്ഞെടുക്കപ്പെട്ടു.

ശ്രീമതി ശാന്താദേവി —വൈസ് ചെയർമാൻ, ശ്രീ. ഹസൻഅലി —ട്രഷറർ, ശ്രീ. ബാബുലാൽ— സെക്രട്ടറി.

അടുത്ത സഭാദയോഗം ഏപ്രിൽ 23-ാം തീയതി കൂടാൻ തീരുമാനിച്ചു. സൂര്യാസ്തമയത്തിനുശേഷം മൂന്നു മണിക്കൂർ കഴിഞ്ഞു് ഒരു സമാപനപ്രാത്ഥനയോടെ യോഗം പിരിഞ്ഞു.''

സെക്രട്ടറി വായന പൂർത്തിയാക്കിയതോടുകൂടി ചെയർമാൻ മററംഗങ്ങളോടു് കഴിഞ്ഞ യോഗത്തിലെ നടപടിക്കുറിപ്പുകൾ അംഗീകരിക്കാമോ എന്നു ചോദിച്ചു. നടപടിക്കുറിപ്പുകൾ ശരിയാണെന്നു് എല്ലാവരും അഭിപ്രായപ്പെട്ടതനുസരിച്ചു്, കഴിഞ്ഞ യോഗത്തിൻെറ നടപടിക്കുറിപ്പുകൾ വായിച്ചംഗീകരിച്ചതായി ബാബുലാൽ രേഖപ്പെടുത്തി.

എല്ലാ ആത്മീയസഭകളുടെയും പ്രധാന ലക്ഷ്യം ദൈവീക സന്ദേശം പ്രചരിപ്പിക്കുകയെന്നതാകയാൽ, യോഗത്തിൽ അതിനെ സംബന്ധിച്ചു് ചർച്ച ചെയ്യേണ്ടതാണെന്നു് അടുത്തതായി ചെയർമാൻ പ്രസ്താവിച്ചു.

അനന്തരം ചെയർമാൻ ഈ വിഷയത്തിൽ തങ്ങൾക്കുള്ള അഭിപ്രായം പ്രകടിപ്പിക്കുന്നതിനായി ഓരോ അംഗത്തേയും ക്ഷണിച്ചു.

എല്ലാവരുടെയും അഭിപ്രായ പ്രകടനങ്ങൾക്കുശേഷം ചെയർമാൻ അവയെ ഇപ്രകാരം സംഗ്രഹിച്ചെഴുതി.

1. നാം നമ്മുടെ ധർമ്മത്തെക്കുറിച്ചു് കൂടുതൽ അറിവു സമ്പാദിക്കണം.

2. നമുക്കു് സാഹിത്യം ആവശ്യമായിരിക്കുന്നു.

3. നമുക്കു് ഒരു നിധി ആവശ്യമായിരിക്കുന്നു.

4 അയൽ ഗ്രാമങ്ങളിലേയ്ക്കുകൂടി നമ്മുടെ പ്രചരണ പ്രവർത്തനങ്ങരം ആരംഭിക്കേണ്ടിയിരിക്കുന്നു.

അതിനുശേഷം ഈ വിഷയങ്ങരം ഓരോന്നായി ചർച്ചചെയ്യപ്പെട്ടു. മഹത്തായ ഈ സംരംഭത്തെക്കുറിച്ചു് സമുദായാംഗങ്ങളോടു പറയുകയും ആരംഭിക്കാൻപോകുന്ന പ്രചരണ പരിപാടിയിൽ പങ്കെടുക്കാൻ ആർക്കെങ്കിലും കഴിയുമോ എന്നു് അന്വേഷിക്കുകയും വേണമെന്നാണു് അംഗങ്ങളിലൊരാരം അഭിപ്രായപ്പെട്ടതു്. ധർമ്മത്തെക്കുറിച്ചു് കൂടുതലായി അറിയേണ്ടിയിരിക്കുന്നതിനാൽ ആഴ്ചതോറും തങ്ങരം പഠനയോഗങ്ങരം കൂടേണ്ടതാണു് എന്നാണു് മറെറാരംഗത്തിൻെറ അഭിപ്രായം. ശനിയാഴ്ചതോറും കൂടുന്നയോഗങ്ങരം ഇതിനെ ഉദ്ദേശിച്ചായിരിക്കണമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. അടുത്ത ഗ്രാമത്തിലെ ബഹായി സ്കൂളിലെ അദ്ധ്യാപകനായ സുനിലിനോടു് ക്ലാസ്സുകരം നടത്താനായി ആവശ്യപ്പെടാമെന്നും അയാരം നിർദ്ദേശിച്ചു.

ഈ അഭിപ്രായത്തെ പിൻതാങ്ങാൻ ആരെങ്കിലുമുണ്ടോ എന്നു് ചെയർമാൻ ചോദിക്കുകയും അമീതാ അതിനെ പിന്താങ്ങുകയും ചെയ്തു. ചെറിയൊരു ചർച്ചയ്ക്കുശേഷം നിർദ്ദേശം വോട്ടിനിട്ടു. ശനിയാഴ്ചതോറും ക്ലാസ്സുകരം നടത്തുന്നതിനു് ഗാന്ധിനഗർ ഗ്രാമത്തിൽ നിന്നു് സുനിലിനെ വിളിക്കണമെന്ന അഭിപ്രായത്തോടു് യോജിക്കുന്നവർ കൈ ഉയർത്താൻ അദ്ദേഹം ആവശ്യപ്പെട്ടു

ഏഴുപേർ കൈ ഉയർത്തി. മററു് രണ്ടു അംഗങ്ങരം— അളളും, ലാൽചന്ദും ഇത്രയും ദൂരംകടന്നു് സുനിലിനു്

ഇവിടെ എത്താൻ സാധിച്ചെന്നു വരികയില്ല എന്നു് ചിന്തിക്കുകയാൽ ഈ അഭിപ്രായത്തോടു് അനുകൂലിച്ചില്ല. കൈ ഉയർത്തിയതുമില്ല.

നിർദ്ദേശം അംഗീകരിക്കപ്പെട്ടതായി ചെയർമാൻ പ്രഖ്യാപിക്കുകയും വിവരം നടപടിക്കുറിപ്പിൽ രേഖപ്പെടുത്താൻ സെക്രട്ടറിയോടാവശ്യപ്പെടുകയും ചെയ്തു.

സുനിലിനു് ഗ്രാമത്തിലെത്താൻ ബസ്സിൽ യാത്ര ചെയ്യേണ്ടിവരുമെന്നും, അദ്ദേഹത്തിന്റെ ഭാഗികമായ ഒരു തൊഴിൽ ഇതുമൂലം ഉപേക്ഷിക്കേണ്ടിവരുമെന്നും അതിനാൽ ഗ്രാമത്തിൽവന്നു് ക്ലാസ്സുനടത്തുന്നതിനദ്ദേഹത്തെ സഹായിക്കാൻ ഒരു നിധി ശേഖരിക്കേണ്ടിയിരിക്കുന്നുവെന്നും പിന്നീടു് ചെയർമാൻ പ്രസ്താവിച്ചു. മററുള്ളവർക്കു ഇതേ സംബന്ധിച്ചുള്ള അഭിപ്രായം പ്രകടിപ്പിക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു "നമ്മുടെ ധർമ്മത്തോടുള്ള സമർപ്പണമനോഭാവത്തിന്റെ മാതൃക ആത്മീയ സഭാംഗങ്ങളായ നാം വേണം സമുദായത്തിലെ മററംഗങ്ങൾക്കു് കാണിച്ചുകൊടുക്കുവാൻ. ഓരോ മാസവും ഒരു ദിവസത്തെ കൂലി നിധിയിലേയ്ക്കു് സംഭാവനചെയ്യാമെന്നു് ഞാൻ വാഗ്ദാനം ചെയ്യുന്നു. അതു് ഈ ആത്മീയസഭയ്ക്കു നൽകുന്നതിൽ ഞാൻ സന്തുഷ്ടനാണു്" എന്നാണു് അമ്മുതു് പറഞ്ഞതു് ഇതു് മററു അംഗങ്ങളിൽ സന്തോഷം ഉളവാക്കുകയും സമൂഹത്തിനുവേണ്ടി അമ്മുതു് നൽകിയ ഉദാരമായ സംഭാവനയിൽ അവർ അദ്ദേഹത്തെ അനുമോദിക്കുകയും ചെയ്തു. നിർദ്ദേശത്തിനനുകൂലമായി വോട്ടു ചെയ്യാതിരുന്ന അമ്മുതു്, ആത്മീയസഭ അതു പാസ്സാക്കിക്കഴിഞ്ഞപ്പോൾ അതിനനുകൂലമായി ആദ്യം പ്രവർത്തിച്ചതിൽ എല്ലാവരും അത്യധികം സന്തോഷിച്ചു. സഭ ഒരു തീരുമാനം പാസ്സാക്കിക്കഴിഞ്ഞാൽ നാം അതിനോ

ട്ട് യോജിച്ചാലും യോജിച്ചില്ലെങ്കിലും, അതിനെ സ്വീകരിക്കുകയും ഭൂരിപക്ഷാഭിപ്രായത്തെ ബഹുമാനിക്കുകയും വേണം. പ്രാദേശിക ആത്മീയസഭയിലെ മററംഗങ്ങളും കുറച്ചു പണം സംഭാവനചെയ്തു. അവരുടെ പേരുവിവരവും വാഗ്ദാനംചെയ്ത സംഖ്യയും സെക്രട്ടറി കുറിച്ചെടുത്തു. ടപ്പറും അതു രേഖപ്പെടുത്തുകയുണ്ടായി. അങ്ങിനെ സഭാംഗങ്ങൾ പ്രതിമാസം 6രൂപ വീതം നിധിയിലേക്ക് വാഗ്ദാനം ചെയ്തിരിക്കുന്നതായി അദ്ദേഹം പ്രഖ്യാപിച്ചു.

ഈ തീരുമാനം ഏപ്രിൽ 28-ാം തീയതിയിലെ പത്തൊമ്പതുദിനോത്സവത്തിൽ (സൗന്ദര്യോത്സവം) പ്രഖ്യാപിക്കാനും, സമുദായത്തിന്റെ പൊതുവായ സഹകരണം ഈ വിഷയത്തിൽ അഭ്യർത്ഥിക്കുവാനും തീരുമാനിച്ചു.

പ്രചരണ പ്രവർത്തനങ്ങൾക്കാവശ്യമായ സാഹിത്യത്തിന്റെ പ്രശ്നമാണ് അടുത്തതായി ചർച്ചയ്ക്കു വിഷയീഭവിച്ചതു്. ചർച്ചകൾക്കുശേഷം, തങ്ങളെ ഇക്കാര്യത്തിൽ സഹായിക്കാൻ ദേശീയ ആത്മീയസഭയോടഭ്യർത്ഥിക്കുക എന്ന നിഗമനത്തിൽ സഭ എത്തിച്ചേർന്നു.

അയൽ ഗ്രാമങ്ങളിൽ ധർമ്മപ്രചരണം എങ്ങിനെയാരംഭിക്കണമെന്ന പ്രശ്നത്തെക്കുറിച്ച് അടുത്തതായി ചർച്ച ചെയ്യേണ്ടിയിരിക്കുന്നു എന്നു് ഇത്രയുമായപ്പോൾ ചെയർമാൻ പ്രസ്താവിച്ചു.

എല്ലാ ഞായറാഴ്ചയും ഓരോ ചെറുസംഘങ്ങളായി റാംപൂരിനു് പുറത്തുള്ള ഗ്രാമങ്ങളിലേയ്ക്കു് പോകണമെന്നു് ബാബുലാൽ നിർദ്ദേശിച്ചു. മററുള്ളവരും ഈ അഭിപ്രായ

ത്തോടു് യോജിച്ചു. ശനിയാഴ്ച സുനിലിൻെറ സ്റ്റഡി ക്ലാസ്സുള്ളതിനാൽ ഞായറാഴ്ചത്തെ പ്രചരണപരിപാടിയിൽ അദ്ദേഹത്തിനും അവരോടൊപ്പം സഹകരിക്കാമെന്നതുകൊണ്ടു് ഞായറാഴ്ച ഇതിനു് പററിയ ദിവസം തന്നെയാണെന്നു് മറെറാരംഗം കൂട്ടിച്ചേർത്തു.

സെക്രട്ടറി ബാബുലാൽ ഇതെല്ലാം രേഖപ്പെടുത്തി.

ഈ വിഷയത്തിൽ ഇനിയും ഏതെങ്കിലും നിർദ്ദേശങ്ങൾ ഉണ്ടോ എന്നു് ചെയർമാൻ ആരാഞ്ഞു.

പ്രത്യേക പുണ്യദിനങ്ങളിലും വാർഷികദിനങ്ങളിലും വമ്പിച്ച പൊതുയോഗങ്ങൾ വിളിച്ചുകൂട്ടുന്നതും, പ്രസ്തുത യോഗങ്ങളിൽ പങ്കെടുക്കുന്നതിനായി അയൽസ്ഥലങ്ങളിൽനിന്നു്, ബഹായികളല്ലാത്ത സ്നേഹിതന്മാരെയും, ബന്ധുജനങ്ങളേയും ക്ഷണിക്കുന്നതും നന്നായിരിക്കുമെന്നാണു് ഹസൻഅലി പറഞ്ഞതു്.

ഈ നിർദ്ദേശം പിന്താങ്ങപ്പെടുകയും, വോട്ടിനിടുകയും, സഭ അതംഗീകരിക്കുകയുംചെയ്തു.

ഈ പദ്ധതികളെല്ലാം അടുത്ത പത്തൊമ്പതു ദിനോത്സവവേളയിൽ സമുദായത്തിൻെറ മുമ്പാകെ സമർപ്പിക്കുക, സഭാനിധിയിലേക്കു് സംഭാവന ചെയ്യാനും ചുററുപാടുമുള്ള ഗ്രാമങ്ങളിലെ പ്രചരണപരിപാടിയിൽ പങ്കെടുക്കാൻ മുന്നോട്ടുവരാനും റാംപൂരിലെ ബഹായികളോടു് ആവശ്യപ്പെടുക മുതലായ തീരുമാനങ്ങൾ സഭ കൈക്കൊള്ളുകയുണ്ടായി.

അവസാനം, അടുത്ത പ്രാദേശിക ആത്മീയസഭായോഗം പത്തൊമ്പതു ദിനോത്സവത്തിൻെറ അടുത്ത ദി

വസം, അതായത്ത് ഏപ്രിൽ 29-ാം തീയതി കൂട്ടവാൻ നിശ്ചയിച്ചു. ഉത്സവവേളയിൽ സമുദായാംഗങ്ങരം സഭ യ്ക്കു സമർപ്പിച്ചിട്ടുള്ള നിർദ്ദേശങ്ങരം ചർച്ചചെയ്യാൻ ഇതു സഹായമാകും.

ഉപസംഹാരപ്രാർത്ഥനയ്ക്കുശേഷം ഇത്രയും പ്രധാന തീരുമാനങ്ങരം സമൂഹനന്മയ്ക്കുവേണ്ടി കൈക്കൊള്ളാൻ സഹായിച്ചതിൽ ദൈവത്തെ സ്തുതിച്ചുകൊണ്ടു ആഹ്ലാദ ഭരിതരായി അംഗങ്ങരം അവരവരുടെ ഭവനങ്ങളിലേയ്ക്കു മടങ്ങിപ്പോയി.

ഒരു ആത്മീയസഭ എങ്ങനെ പ്രവർത്തിക്കണമെന്ന തിനും, എങ്ങനെ ചർച്ചകരം നടത്തണമെന്നും, എങ്ങി നെ ഉപകാരപ്രദങ്ങളായ തീരുമാനങ്ങളിലെത്തിച്ചേരണ മെന്നതിനും ഈ യോഗത്തിൽ നടന്ന സംഗതികരം ഒരു മാതൃകയാണു. വിവിധ സമൂഹത്തിൽ ഉണ്ടാകാവുന്ന പ്രശ്നങ്ങരം ഒന്നുതന്നെ ആകണമെന്നില്ല. അവരുടെ ആവ ശ്യങ്ങരംപോലും ഏകരൂപമുള്ളവയാകണമെന്നു നിർബ്ബ ന്ധമില്ല. എല്ലാ ആത്മീയസഭകളും അതിന്റെ ചുമതല കരം നല്ലവണ്ണം മനസ്സിലാക്കുകയും ഓരോ സമൂഹത്തിലും അവയുടെ പ്രാധാന്യം അനുസരിച്ചു അതിന്റെ കർത്ത വ്യങ്ങരം ഏറെറടുക്കുകയും വേണം.

## ആത്മീയസഭ പ്രവർത്തനത്തിൽ

## (പത്തൊമ്പതുദിനോത്സവത്തിൽ)

## III

സൗന്ദര്യോത്സവത്തിൻനാരം (ജമാൽ) ൧൦ംപൂരിലെ ബഹായികരം അവരുടെ പത്തൊമ്പതുദിനോത്സവത്തി

നായി ഒന്നിച്ചുചേരുന്നു. പ്രാദേശിക ആത്മീയസഭയുടെ ചെയർമാൻ തന്നെയാണ് പത്തൊമ്പതു് ദിനോത്സവ യോഗങ്ങളും നയിക്കുന്നതു്. അദ്ദേഹത്തിൻെറ അസാന്നി ദ്ധ്യത്തിൽ വൈസ് ചെയർമാൻ ഈ ചുമതല വഹിക്കു ന്നു. ഉത്സവത്തിൻെറ ആദ്യഭാഗം എല്ലായ്പോഴും പ്രാർ ത്ഥനകൾക്കും, ബാബിൻേറയും ബഹാഉള്ളയുടേയും അബ്ദുൾബഹയുടെയും ലിഖിതങ്ങളിൽനിന്നുള്ള പാരാ യണങ്ങൾക്കുമായി വേർതിരിച്ചിരിക്കുന്നു. ചെയർമാൻ ആവശ്യപ്പെടുന്നതനുസരിച്ചു് യോഗത്തിൽ സംബന്ധി ച്ചിട്ടുള്ള ഏതു ബഹായിക്കും അവ വായിക്കാവുന്നതാണു്. മററുള്ളവർ ഈ വചനങ്ങൾ ശ്രദ്ധയോടും താല്പര്യത്തോടും ശ്രവിക്കേണ്ടതാണു്. പ്രാർത്ഥനയും പാരായണവും അം ഗങ്ങൾക്കു് ക്ഷീണം വരത്തക്ക നിലയിൽ നീണ്ടുപോക രുതു്.

റാംപൂരിലെ ബഹായികൾ അവരുടെ പരിപാടി യിലെ ആദ്യത്തെഭാഗം നിർവ്വഹിച്ചുകഴിഞ്ഞപ്പോൾ ആത്മീയസഭയുടെ ചെയർമാൻ ലാൽചന്ദ്, സെക്രട്ടറി ബാബുലാലിനോടു് സഭയുടെ റിപ്പോർട്ടു് വായിക്കാ നാവശ്യപ്പെട്ടു. സഭയുടെ ഔദ്യോഗികഭാരവാഹികളുടെ തെരഞ്ഞെടുപ്പുഫലത്തെക്കുറിച്ചും, അയൽപ്രദേശങ്ങളിൽ ദൈവസന്ദേശം പ്രചരിപ്പിക്കുന്നതിനായി ഒരു പ്രചരണ പദ്ധതി തുടങ്ങാനുള്ള സഭയുടെ തീരുമാനത്തെക്കുറിച്ചും ബാബുലാൽ സമൂഹത്തെ അറിയിച്ചു. പ്രചരണപദ്ധതി ക്കാവശ്യമായ സഹായത്തെ സംബന്ധിച്ചും, സമ്മേളനം നടത്തുന്നതിനും അദ്ധ്യാപകനെ ക്ഷണിക്കുന്നതിനുംവേണ്ട ഫണ്ടിനെക്കുറിച്ചും തുടർന്നു് അദ്ദേഹം അംഗങ്ങളെ അറി യിച്ചു.

സെക്രട്ടറിയുടെ റിപ്പോർട്ടിനുശേഷം, അദ്ധ്യക്ഷൻ സമൂഹാംഗങ്ങളോട് അഭിപ്രായങ്ങളാരായുകയും എത്ര ത്തോളം ഇതിനെയെല്ലാം അവർക്കു് സഹായിക്കാൻ ക ഴിയുമെന്നു് ചോദിക്കുകയുംചെയ്തു. ഓരോ ബഹായിയും ഒരുവിധത്തിലല്ലെങ്കിൽ മറെറാരു വിധത്തിൽ സഹായം വാഗ്ദാനംചെയ്തു. ഓരോ സമ്മേളനത്തിലും ഒരു റാത്തൽ ഗോതമ്പുവീതം നൽകാമെന്നു് ഒരാൾ പറഞ്ഞു. മറെറാ രാൾ മാസത്തിലൊരിക്കൽ അദ്ധ്യാപകനുള്ള യാത്രാച്ചി ലവിൻെറ പകുതി വഹിക്കാമെന്നേററു. മൂന്നാമതൊരാൾ താൻ ആഴ്ചയിലൊരു ദിവസം പ്രചരണപദ്ധതിക്കു വേണ്ടി ചെലവഴിക്കാമെന്നു് വാഗ്ദാനംചെയ്തു. ഈ സഹ കരണ വാഗ്ദാനങ്ങൾക്കപുറമെ, റാംപൂരിലെ ബഹായി കൾ ആത്മീയസഭയുടെ ശ്രദ്ധ ഇതുവരെ പതിയാതിരുന്ന ചില പ്രധാന വസ്തുതകളിലേയ്ക്കു് തിരിച്ചുവിട്ടു. ഉദാഹര ണത്തിനു്, ആഴ്ചതോറുമുള്ള സ്റ്റഡീക്ലാസ്സുകൾക്കും പ്രച രണപര്യടനങ്ങൾക്കും പുറമേ, ഇടയ്ക്കിടെ നടക്കുന്ന ഗ്രാ മീണോത്സവങ്ങളിൽ സംഘടിതമായി ബഹായിസന്ദേ ശം പ്രചരിപ്പിക്കുന്നതിൽക്കൂടി ശ്രദ്ധപതിയണമെന്ന നിർദ്ദേശം അവർ മുന്നോട്ടുവെക്കുകയുണ്ടായി. ഈ ഉത്സവ ങ്ങളിൽ പങ്കെടുക്കാൻ പോകുന്നവർ വിതരണത്തിനായി ബഹായി ലഘുലേഖകൾ കൊണ്ടുപോകേണ്ടതാണു്. ചിലവു ചുരുക്കി കാര്യങ്ങൾ നിർവ്വഹിക്കേണ്ടതിലേ ക്കും വിലപ്പെട്ട വളരെ നിർദ്ദേശങ്ങൾ അവർ നൽകുകയു ണ്ടായി. പത്തൊമ്പതു ദിനോത്സവത്തിൽ ഉന്നയിക്ക പ്പെട്ട എല്ലാ നിർദ്ദേശങ്ങളും സെക്രട്ടറി പ്രാദേശിക ആ ത്മീയസഭയുടെ അടുത്ത യോഗത്തിൽ തീരുമാനം എടുക്കു ന്നതിലേക്കു് കുറിച്ചെടുത്തു.

ആത്മീയ സഭ ഈ നിർദ്ദേശങ്ങളെല്ലാം ശ്രദ്ധാപൂർവ്വം പരിഗണിക്കുന്നതാണെന്നും അടുത്ത പത്തൊമ്പതു ദിനാഘോഷത്തിൽ തീരുമാനങ്ങളെക്കുറിച്ച് സമൂഹാംഗങ്ങളെ അറിയിക്കുന്നതാണെന്നും ചെയർമാൻ സഭക്കുറപ്പു നൽകി.

സൽക്കാരവും വിനോദവുമാണ് പത്തൊമ്പതു ദിനോത്സവ പരിപാടിയുടെ മൂന്നാമത്തെ ഇനം. റാംപൂരിലെ നാലു ബഹായി കുടുംബങ്ങൾ ഒത്തുചേർന്ന് എല്ലാവർക്കും അവിൽ വിതരണംചെയ്തു. ചെയർമാന്റെ അനുവാദത്തോടെ ഒരു സംഘം യുവാക്കൾ കർണ്ണാനന്ദകരമായ ഗാനങ്ങൾ ആലപിച്ചു. അനേകംപേർ അവരോടു ചേർന്ന് പാടി. ഒരു ബഹായി പെൺകുട്ടി അവൾ സ്കൂളിൽ വെച്ചു പഠിച്ച ഒരു കവിത ചൊല്ലുകയും എല്ലാവരും അതിഷ്ടപ്പെടുകയും ചെയ്തു.

ഐക്യത്തിന്റെയും ആനന്ദത്തിന്റെയും ചൈതന്യത്തിൽ റാംപൂരിലെ ബഹായികൾ സംഘടിപ്പിച്ച പത്തൊമ്പതു ദിനോത്സവത്തിലൂടെ ഏവർക്കും ആത്മീയാനുഗ്രഹം അനുഭവപ്പെടുകയുണ്ടായി. ഉപസംഹാരപ്രാർത്ഥനക്കുശേഷം സന്തോഷത്തോടെ അവർ സ്വന്തം ഭവനങ്ങളിലേക്ക് പിരിഞ്ഞുപോയി.

## പത്തൊമ്പതുദിനോൽസവത്തെ സംബന്ധിച്ച് ചില സൂചനകൾ

ആത്മീയസഭയുടെ ചുമതലകളിലൊന്ന് ആ പ്രദേശത്തെ ബഹായികൾ പത്തൊമ്പതുദിനോത്സവം ആചരിക്കുന്നുവെന്നുറപ്പുവരുത്തുകയാണ്. ഓരോ ഗ്രാമത്തിലേ

യും പട്ടണത്തിലേയും ബഹായികൾ 19ദിവസത്തിലൊരിക്കൽ ചേരുന്ന യോഗങ്ങളെയാണ് പത്തൊമ്പതു ദിനോത്സവങ്ങൾ എന്നു പറയുന്നതു്. ഈ ഉത്സവം ബാബിനാൽ ശുപാർശ ചെയ്യപ്പെട്ടതും ബഹാഉള്ളയാൽ സ്ഥിരീകരിക്കപ്പെട്ടതും ആയതിനാൽ വളരെ പ്രാധാന്യമുള്ളതായി പരിഗണിക്കപ്പെട്ടുപോരുന്നു.

ചോദ്യം:— പത്തൊമ്പതു ദിനോത്സവത്തിന്റെ ഉദ്ദേശമെന്താണ് ?

അബ്ദുൾബഹ പറയുന്നു, പത്തൊമ്പതുദിനോത്സവത്തിൽ "ജനങ്ങൾ ഒന്നിച്ചുകൂടുകയും സഹവർത്തിത്വത്തിന്റെയും സ്നേഹത്തിന്റെയും ബാഹ്യമായ പ്രകടനങ്ങൾ കാഴ്ചവെക്കുകയും ചെയ്യുന്നു. ഇതുവഴി ദൈവീകരഹസ്യങ്ങൾ ക്രമീകൃതമാകുന്നു. മാനസിക ഐക്യമാണ് ഇതിന്റെ ലക്ഷ്യം. ഈ സഹവർത്തിത്വത്തിലൂടെ ഹൃദയങ്ങൾ ഒന്നാകുകയും പരസ്പര സഹായകാവസ്ഥ സ്ഥാപിതമാകുകയും ചെയ്യേക്കാം."

ചോദ്യം:— 19 ദിനോത്സവത്തിൽ നാം എന്താണ് ചെയ്യേണ്ടതു് ?

ഈ ഉത്സവം ബഹായി ഭരണസംവിധാനത്തിന്റെ ഒരു ഭാഗമാണ്. പ്രിയപ്പെട്ട സംരക്ഷകൻ വിശദീകരിച്ചിരിക്കുന്ന പ്രകാരം, പത്തൊമ്പതുദിനോത്സവ പരിപാടിയിൽ മൂന്നുഭാഗങ്ങൾ ഉൾക്കൊള്ളുന്നു. ആദ്യത്തെ ഭാഗം ഭക്തിനിർഭരമായ ചടങ്ങുകളാണ്. ഈ ഉത്സവത്തിന്റെ ആരംഭത്തിൽ ഏതാനും സുഹൃത്തുക്കൾ പ്രാർത്ഥനകൾ ചൊല്ലുന്നതും വിശുദ്ധലിഖിതങ്ങൾ പാരായണം ചെയ്യുന്നതും ആണ്. രണ്ടാ

മത്തെ ഭാഗം ഭരണകാര്യം സംബന്ധിച്ചുള്ളതാണ്. ആത്മീയസഭ അതിൻെറ സെക്രട്ടറിയിൽകൂടെ പ്രവർത്തന റിപ്പോർട്ട നൽകുകയും, ബഹാഉള്ളയുടെ ധർമ്മത്തിൻെറ പുരോഗതിക്കവേണ്ട നിർദ്ദേശങ്ങളും പ്രതിജ്ഞകളും നൽകാൻ ബഹായിസ്നേഹിതന്മാരോട്ട് ആവശ്യപ്പെടുകയും ചെയ്യുന്നു. കൂടിയാലോചന സമയത്തു അംഗങ്ങൾക്ക തങ്ങളുടെ നിർദ്ദേശങ്ങൾ പ്രാദേശിക ആത്മീയസഭ മുഖേന ദേശീയ ആത്മീയ സഭമുമ്പാകെ ഉന്നയിക്കുവാനുള്ള സന്ദർഭം ലഭിക്കുന്നു. മൂന്നാമത്തെ ഭാഗം വിനോദസല്ക്കാര പരിപാടികളാണ്. ഗാനങ്ങൾ ആലപിക്കുക, രസകരങ്ങളായ കഥകൾ പറയുക മുതലായവ ഇതിൽ ഉൾപ്പെടുന്നു. ചെറിയ തോതിലാണെങ്കിലും, സല്ക്കാരം സർവ്വ സാധാരണമാണ്.

ചോദ്യം:— അംഗങ്ങളെ ഇതിനായി ആരാണ് ക്ഷണിക്കുന്നതു്?

ഒരു ആത്മീയസഭയുള്ളിടത്തു് സെക്രട്ടറി ബഹായി കലണ്ടറിൽ കൊടുത്തിട്ടുള്ള തീയതികളിൽ, നിശ്ചിത സ്ഥലത്തു്, നിശ്ചിതസമയത്തു് ഒന്നിച്ചു ചേരുവാൻ അംഗങ്ങളെ ക്ഷണിക്കുന്നു. സഭയില്ലാത്തപക്ഷം ബഹായികൾ ഒരു ഗ്രൂപ്പ് രൂപീകരിച്ച് അവരിൽനിന്നു് തന്നെ ഒരാളെ ഗ്രൂപ്പിൻെറ സെക്രട്ടറിയായി തെരഞ്ഞെടുക്കാവുന്നതാണ്. പത്തൊമ്പതു ദിനോത്സവത്തെപ്പററി ബഹായി സമൂഹത്തെ അനുസ്മരിപ്പിക്കുന്നതു് ഈ സെക്രട്ടറി ആയിരിക്കും.

ചോദ്യം:— പത്തൊമ്പതു ദിനോത്സവം ആരാണ് നയിക്കുന്നതു്?

സഭയുടെ ചെയർമാൻ തന്നെയാണ് പത്തൊമ്പതു ദിനോത്സവവും നയിക്കുന്നതു്. യോഗത്തിൻെറ ആരംഭത്തിൽ അംഗങ്ങളോടു് പ്രാർത്ഥന ചൊല്ലാൻ ആവശ്യപ്പെടുന്നതും പത്തൊമ്പതു ദിനോത്സവത്തിൻെറ രണ്ടാം ഘട്ടത്തിൽ സ്നേഹിതരോടെല്ലാം സഭയുമായി കൂടിയാലോചന നടത്താൻ അഭ്യർത്ഥിക്കുന്നതും അദ്ദേഹമാണ്.

ചോദ്യം:— ഇതിൽ ആരാണ് ആതിഥേയത്വം വഹിക്കുന്നതു് ?

സാധാരണഗതിയിൽ ബഹായികൾ ഓരോരുത്തരും മാറിമാറി ഉത്സവത്തിനു് ആതിഥേയത്വം വഹിക്കുന്നു. ചിലപ്പോൾ പ്രാദേശിക ആത്മീയസഭ സ്വന്തം നിധി ഉപയോഗിച്ചു് പത്തൊമ്പതുദിനോത്സവം ആചരിക്കുന്നു. ഏതാനും ബഹായികൾക്കു് ഒന്നിച്ചുചേർന്നും പത്തൊമ്പതു ദിനോത്സവത്തിനു് ആതിഥേയത്വം വഹിക്കാവുന്നതാണ്. വിനോദസല്ക്കാരപരിപാടികളിൽ എന്തെങ്കിലും ലഘുഭക്ഷണമുണ്ടായിരിക്കുന്നതും അഭിലഷണീയമാണ്. എന്നാൽ ഇതു തികച്ചും അനിവാര്യമല്ല. ഓരോ ഗ്ലാസ്സു് വെള്ളം കൊടുത്തുപോലും നമുക്കു പത്തൊമ്പതുദിനോത്സവത്തിൻെറ ആതിഥേയത്വം വഹിക്കാമെന്നാണ് ബഹാഉള്ള പറയുന്നതു്. ബഹായികളുടെ ആത്മീയ വികാസത്തോടൊപ്പം അവരുടെയിടയിൽ ഐക്യവും പൊരുത്തവും പുലർന്നുകാണുകയെന്നതാണ് പത്തൊമ്പതുദിനോത്സവത്തിൻെറ മുഖ്യോദ്ദേശം. ആത്മീയസഭയുമായുള്ള കൂടിയാലോചനകളിലും കൂട്ടായ പ്രവർത്തനത്തിലുംകൂടെ പ്രാദേ

ശികമായി ധർമ്മപുരോഗതി കൈവരുകയെന്നതും ഇതുമൂലം സാദ്ധ്യമാകണം.

എല്ലാ ബഹായി യോഗങ്ങളുടെയും പൊരുരം വ്യക്തമാക്കാൻ അബ്ദുൾബഹയുടെ ലിഖിതങ്ങളിൽനിന്നു് താഴെ പറയുന്നവ ഉദ്ധരിക്കുന്നു.

"ഈ യോഗങ്ങളിൽ മററു വിഷയങ്ങളെക്കുറിച്ചുള്ള ചർച്ചകരം പൂർണ്ണമായും ഒഴിവാക്കണം. യോഗം സൂക്തങ്ങരം ആലപിക്കുന്നതിലും, വചനങ്ങളെ പാരായണം ചെയ്യുന്നതിലും, ദൈവീകധർമ്മത്തെക്കുറിച്ചുള്ള വിഷയങ്ങളിലും (തെളിവുകളുടെ വിശദീകരണങ്ങരം, വ്യക്തവും പ്രത്യക്ഷവുമായ ദൃഷ്ടാന്തങ്ങരം എടുത്തുകാട്ടുക, സൃഷ്ടിജാലങ്ങരംക്കു് പ്രിയങ്കരനായവൻെറ സൂചനകരം ചൂണ്ടിക്കാണിക്കുക) ശ്രദ്ധ കേന്ദ്രീകരിക്കേണ്ടതാണു്. യോഗങ്ങളിൽ സംബന്ധിക്കുന്നവർ ആദ്യമായി തികഞ്ഞ ശുചിത്വം പാലിക്കേണ്ടതും ദൈവസാമ്രാജ്യത്തിൽ ഹൃദയം ഊന്നിക്കൊണ്ടു് താഴ്മയോടും വിനയത്തോടുംകൂടി യോഗസ്ഥലത്തേക്കു് പ്രവേശിക്കേണ്ടതും ആണു്. കുറിപ്പടികരം പാരായണം ചെയ്യുമ്പോരം, ശാന്തതയും നിശ്ശബ്ദതയും പാലിക്കണം. ആർക്കെങ്കിലും എന്തെങ്കിലും പറയാനുണ്ടെങ്കിൽ അതു് ഏററവും മര്യാദയോടും, സദസ്യരുടെ സമ്മതത്തോടും സംതൃപ്തിയോടുംകൂടെ സംസാരിക്കേണ്ടതും, ഒഴുക്കോടും ശക്തിയോടും അതു് നിർവ്വഹിക്കേണ്ടതുമാണു്"

19 ദിനോത്സവം കൂടേണ്ടതായ തീയതികരം താഴെ പറയുന്ന പ്രകാരമാണു്.

| | | | | |
|---|---|---|---|---|
| മാർച്ച് | 21 | ബഹാ | 1 | തേജസ്സ് |
| ഏപ്രിൽ | 9 | ജലാൽ | 1 | മാഹാത്മ്യം |

| | | | | |
|---|---|---|---|---|
| ഏപ്രിൽ | 28 | ജമാൽ | 1 | സൗന്ദര്യം |
| മേയ് | 17 | അസ്സത്ത് | 1 | ഗാംഭീര്യം |
| ജൂൺ | 5 | നൂർ | 1 | പ്രകാശം |
| ജൂൺ | 24 | റഹ്മത്ത് | 1 | കാരുണ്യം |
| ജൂലൈ | 13 | കലിമത്ത് | 1 | വചനങ്ങൾ |
| ആഗസ്റ്റ് | 1 | കമാൽ | 1 | പൂർണ്ണത |
| ആഗസ്റ്റ് | 20 | അസ്മാ | 1 | കീർത്തി |
| സെപ്തംബർ | 8 | ഇസ്സത്ത് | 1 | വീര്യം |
| സെപ്തംബർ | 27 | മശ്ശിയത്ത് | 1 | ആജ്ഞാശക്തി |
| ഒക്ടോബർ | 16 | ഇൽമ് | 1 | ജ്ഞാനം |
| നവംബർ | 4 | ഖുദ്രത്ത് | 1 | സാമർത്ഥ്യം |
| നവംബർ | 23 | ഖവാൽ | 1 | ഉക്തി |
| ഡിസംബർ | 12 | മസായൽ | 1 | പ്രശ്നം |
| ഡിസംബർ | 31 | ഷാർഫ് | 1 | അന്തസ്സ് |
| ജനവരി | 19 | സുൽത്താൻ | 1 | പരമാധികാരം |
| ഫെബ്രുവരി | 7 | മുൽക്ക് | 1 | മേൽകോയ്മ |
| മാർച്ച് | 2 | അലാ | 1 | ഔന്നത്യം |

* * * * *

റാംപൂരിലെ ആത്മീയസഭ പഞ്ചത്തൊമ്പതുദിനോത്സവത്തിന്റെ അടുത്തദിവസം സമ്മേളിച്ചു. കഴിഞ്ഞയോഗത്തിന്റെ നടപടിക്കുറിപ്പുകൾ വായിച്ചംഗീകരിച്ചശേഷം ഉത്സവദിവസം സമൂഹത്തിൽനിന്നുലഭിച്ച നിർദ്ദേശങ്ങളെക്കുറിച്ചുള്ള ചർച്ച നടന്നു. ശ്രദ്ധാപൂർവ്വമായ പരിഗണനക്കുശേഷം നിർദ്ദേശങ്ങളിൽ ഒന്നൊഴികെ എല്ലാംതന്നെ അംഗീകരിച്ചു. റിദ്വാന്റെ അവസാന ദിവസം എല്ലാ ബഹായികളെയും ഒരു വിനോദയാത്രക്ക് ക്ഷണിക്കാൻ സഭ തീരുമാനിച്ചു. വിവിധ ഗ്രാമങ്ങളിൽ പ്രചരണ പ്രവർത്തനങ്ങൾക്ക് പോകുവാൻ എങ്ങിനെയാണ്

ചെറുസംഘങ്ങളായി തിരിക്കുന്നതെന്നു് അന്നുമുതൽ തന്നെ സുഹൃത്തുക്കൾ മനസ്സിലാക്കുന്നതാണു്. റിദ്വാൻെറ അവസാനദിവസം നടക്കേണ്ടതായ യോഗത്തിനനുയോജ്യമായ ഒരു പരിപാടി തയ്യാറാക്കാനായി സഭയിൽ നിന്നു് ഒരു മൂന്നംഗകമ്മിററിയെ നിയമിച്ചു.

സഭായോഗം അവസാനിപ്പിക്കുന്നതിനുമുമ്പായി മറെറാരു കാര്യംകൂടെ നിർവ്വഹിക്കേണ്ടതുണ്ടായിരുന്നു. രണ്ടംഗങ്ങൾ തമ്മിലുണ്ടായിത്തീർന്ന വ്യക്തിഗതങ്ങളായ ചില പ്രശ്നങ്ങളിൽ അവർക്കു് യോജിപ്പിലെത്താൻ കഴിയാത്തതിനാൽ അവർ സഭയുടെ സഹായം അഭ്യർത്ഥിച്ചിരുന്നു. ഓരോ ഭാഗത്തുനിന്നും പറയാനുള്ളതു് സശ്രദ്ധിക്കുകയും, അതിരററ സ്നേഹത്തിൻെറയും വിജ്ഞാനത്തിൻെറയുമായ പ്രേരകശക്തിയോടെ അവരുടെ പ്രശ്നത്തിനൊരു പരിഹാരം നിർദ്ദേശിക്കുകയുംചെയ്തു.

അടുത്തദിവസം സഭയുടെ സെക്രട്ടറി തൻെറ കുറിപ്പുകൾ പരിശോധിച്ചിട്ടു് താഴെക്കാണുന്ന കത്തു് ദേശീയ ആത്മീയ സഭയ്ക്കയച്ചു.

സെക്രട്ടറി,
ദേശീയ ആത്മീയസഭ,
ന്യൂഡൽഹി.

പ്രിയ ബഹായി സുഹൃത്തുക്കളെ,

ബഹാഉള്ളയുടെ അനുഗ്രഹത്താൽ ഞങ്ങൾ റാംപൂരിൽ നമ്മുടെ ആത്മീയസഭ രൂപീകരിച്ചവിവരം സന്തോഷപൂർവ്വം അറിയിച്ചുകൊള്ളുന്നു. തെരഞ്ഞെടുപ്പിനുശേഷം സഭാംഗങ്ങളുടെയും ഔദ്യോഗികഭാരവാഹികളുടെയും പേരും മേൽവിലാസവും പൂരിപ്പിച്ചയക്കുന്നതിനായി ഏല്പി

ച്ചിരുന്നതായ ഫോറങ്ങൾ ഇതിനകംതന്നെ അയച്ചു കഴിഞ്ഞു.

ആഴ്ചതോറുമുള്ള പഠനയോഗങ്ങൾ നടത്തുന്നതിലേക്കായി അടുത്തുള്ള ഗാന്ധിനഗർ ഗ്രാമത്തിലെ ബഹായി അദ്ധ്യാപകനായ ശ്രീ. സുനിൽ എല്ലാ ശനിയാഴ്ചയും ഞങ്ങളുടെ ഗ്രാമത്തിലേക്ക് വരുന്നതിനു് ഞങ്ങൾ അഭ്യർത്ഥിച്ചിട്ടുണ്ട്.

അയൽഗ്രാമങ്ങളിലുള്ള പുതിയ സ്ഥലങ്ങളിൽ ധർമ്മപ്രചരണം നടത്തുന്നതിനായി ഞായറാഴ്ചതോറും ചെറു സംഘങ്ങളായി പ്രചരണ പര്യടനങ്ങൾ നടത്തുന്നതിനും തീരുമാനിക്കുകയുണ്ടായി.

സഭയുടെ വകയായി ഞങ്ങൾ ഒരു പ്രത്യേകനിധി രൂപീകരിച്ചിട്ടുണ്ട്. ഇതേവരെ സുഹൃത്തുക്കൾ 14 രൂപ 50 പൈസ അതിലേക്ക് സംഭാവന ചെയ്തിട്ടുണ്ട്. തുടർന്നു് എല്ലാ മാസവും ഈ സംഖ്യ സംഭാവന ചെയ്യാമെന്നുള്ള വാഗ്ദാനവും ലഭിച്ചിട്ടുണ്ട്. ഈ സഭയുടെ മേൽനോട്ടത്തിൽ നടത്തുവാനുദ്ദേശിക്കുന്ന പ്രചരണ പ്രവർത്തനങ്ങൾക്കായി ഈ തുക ചിലവഴിക്കുന്നതായിരിക്കും.

ഞങ്ങൾക്ക് വേണ്ടുവോളം സാഹിത്യം ആവശ്യമായതിനാൽ കഴിയുന്നത്ര ലഘുലേഖകളും ഡിക്ലറേഷൻ കാർഡുകളും ഈ സഭയ്ക്കായി അയച്ചുതരണമെന്നു് ഞങ്ങൾ അഭ്യർത്ഥിക്കുന്നു.

ധർമ്മത്തിൻെറ പുരോഗതിയെ സംബന്ധിക്കുന്ന സദ്‌വാർത്തകൾ ഞങ്ങളുടെ അടുത്ത കത്തിൽ എഴുതാമെന്നു് പ്രത്യാശിക്കുന്നു.

അദ്ദേഹത്തിന്റെ സേവനത്തിൽ ബഹാഉള്ള ഞങ്ങളെ സഹായിക്കുമാറാകട്ടെ!

ആത്മാർത്ഥതയോടെ,
ബാബുലാൽ
സെക്രട്ടറി.

## ദേശീയ ആത്മീയസഭ

നമ്മുടെ രാജ്യത്തുള്ള എല്ലാ പ്രാദേശിക ആത്മീയ സഭകളും ഒരു ദേശീയ ആത്മീയസഭയിലൂടെ കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു. ഒരു പ്രതിനിധി സമ്മേളനത്തിലൂടെ നമ്മുടെ രാജ്യത്തിലെ ബഹായികളാൽ തെരഞ്ഞെടുക്കപ്പെടുന്ന ഒരു സമിതിയാണ് ദേശീയ ആത്മീയസഭ. രാജ്യത്തുള്ള എല്ലാ പ്രാദേശിക ആത്മീയസഭകളും ഈ സമ്മേളനത്തിലേയ്ക്കു നിയുക്ത പ്രതിനിധികളെ അയക്കുന്നു. ഇതിനുമുമ്പ് പ്രതിപാദിച്ചിട്ടുള്ള ബഹായി തെരഞ്ഞെടുപ്പുകളുടെ അടിസ്ഥാന നിയമങ്ങൾ, ദേശീയ ആത്മീയസഭയുടെ തെരഞ്ഞെടുപ്പിലും ഓർത്തിരിക്കേണ്ടതാണ്. ബഹായികളായ നമ്മെ സംബന്ധിച്ചിടത്തോളം തെരഞ്ഞെടുപ്പ് പുണ്യമായ ഒരു കർത്തവ്യവും ആദ്ധ്യാത്മിക സ്വഭാവത്തോടുകൂടിയതുമാണ്. മുൻകൂട്ടിയുള്ള നാമനിർദ്ദേശങ്ങളോ പ്രചരണങ്ങളോ ഒരിക്കലും ഉപയോഗിക്കുന്നില്ല.

രാജ്യത്താകമാനം ബഹായികൾ നടത്തുന്ന പ്രവർത്തനങ്ങളെ ഏകീകരിക്കുകയും, പ്രോത്സാഹിപ്പിക്കുകയും ചെയ്യുക എന്നതാണ് ദേശീയ ആത്മീയസഭയുടെ ഉദ്ദേശം. ബഹായി സമൂഹങ്ങൾ പ്രാദേശിക ആത്മീയസഭകൾ വഴിയായി ദേശീയ ആത്മീയസഭക്ക് അവരുടെ സഹകരണം നൽകുന്നു. കത്തുകളും പ്രസിദ്ധീകരണങ്ങളും വഴിയായി ദേശീയ ആത്മീയസഭ രാജ്യത്തുള്ള

ബഹായികളോട്ട് ബന്ധം പുലർത്തുന്നു. മററു ബഹായി കളുടെ പ്രവർത്തനങ്ങളെപ്പററിയുള്ള വിശേഷങ്ങളും ലോകമെമ്പാടും ഉണ്ടാകുന്ന ധർമ്മപുരോഗതിയെ സംബന്ധിച്ച വാർത്തകളും ദേശീയസഭ നൽകുന്നു. ദേശീയസഭ പ്രാദേശിക സഭകളുടെ സഹകരണം അഭ്യർത്ഥിക്കുകയും, കൂടിയാലോചനകളും നിർദ്ദേശങ്ങളും ക്ഷണിക്കുകയും ചെയ്യുന്നു.

പത്തൊമ്പതു ദിനോത്സവങ്ങളിൽ ദേശീയ ആത്മീയ സഭയുടെ പ്രസിദ്ധീകരണങ്ങൾ പ്രാദേശിക ആത്മീയ സഭാസെക്രട്ടറിമാർ വായിക്കുന്നു. കൂടിയാലോചനാവേളയിൽ വ്യക്തിപരമായി ഓരോ ബഹായിക്കും അവരവരുടെ അഭിപ്രായങ്ങൾ പ്രകടിപ്പിക്കാനും സഹകരണം വാഗ്ദാനം ചെയ്യാനും അവകാശമുണ്ടായിരിക്കും. ദേശീയ ആത്മീയസഭ നിർദ്ദേശങ്ങളെല്ലാം പരിശോധിച്ച് സൂക്ഷ്മമായ പര്യാലോചനക്കുശേഷം യുക്തമായ തീരുമാനങ്ങൾ കൈക്കൊള്ളുന്നു.

ഒരു പ്രദേശത്ത് ഒരു പ്രാദേശിക ആത്മീയസഭ ഇല്ലാതിരിക്കുകയും ഒൻപതുപേരിൽ കുറവായ ഒരു ബഹായി ഗ്രൂപ്പ് മാത്രം ഉണ്ടായിരിക്കുകയും ചെയ്താൽ, പ്രസ്തുത ഗ്രൂപ്പിൻെറ സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട വ്യക്തിയുമായി ദേശീയ ആത്മീയസഭ കത്തിടപാടുകൾ നടത്തുന്നു. ഒരു ബഹായി മാത്രമേയുള്ളവെങ്കിൽ ദേശീയ ആത്മീയസഭ അയാൾക്ക് നേരിട്ടെഴുതുന്നു.

ദേശീയ ആത്മീയസഭക്ക് വിവിധങ്ങളായ ചുമതലകൾ നിർവ്വഹിക്കേണ്ടതായിട്ടുള്ളതിനാൽ, ഈ പ്രവൃത്തികളിൽ അവരെ സഹായിക്കുവാനായി അവർ പല കമ്മി

ററികളെയും നിയമിക്കുന്നു. ഈ കമ്മററികളിൽ സേവന മനുഷ്ഠിക്കേണ്ട അംഗങ്ങളെ ദേശീയ ആത്മീയസഭതന്നെ നിർദ്ദേശിക്കുകയും ഓരോ കമ്മററിക്കും ഓരോ പ്രത്യേക ചുമതലകൾ നൽകുകയും ചെയ്യുന്നു. ഉദാഹരണത്തിനു് ഇന്ത്യയിലെ ദേശീയ ആത്മീയസഭ ഈ രാജ്യത്തു് ഒരു ആരാധനാമന്ദിരം നിർമ്മിക്കാൻ തീരുമാനിക്കുകയാണെങ്കിൽ, പ്രസ്തുത മന്ദിരത്തിൻെറ നിർമ്മാണത്തെ സംബന്ധിക്കുന്ന എല്ലാ വിശദാംശങ്ങളും ഉപദേശങ്ങളും നൽകുന്നതിനായി ഒരു പ്രത്യേക കമ്മിററിയെ നിയോഗിക്കുന്നു. ദേശീയ ആത്മീയസഭക്കു് ആ കമ്മററിയുടെ നിർദ്ദേശങ്ങൾ സ്വീകരിക്കുന്നതിനോ ഭേദഗതി വരുത്തുന്നതിനോ നിരാകരിക്കുന്നതിനോ സ്വാതന്ത്ര്യമുണ്ടായിരിക്കുന്നതാണു്. പ്രാദേശിക ആത്മീയസഭക്കും, ആവശ്യമെന്നു് തോന്നുന്നപക്ഷം, അവരെ സഹായിക്കുന്നതിലേക്കു് ഇത്തരം കമ്മററികളെ നിയോഗിക്കാവുന്നതാണു്. ദേശീയ ആത്മയീസഭയോ പ്രാദേശിക ആത്മീയ സഭയോ നിയമിക്കുന്ന ഇത്തരത്തിലുള്ള കമ്മിററികൾ അവർ സേവനമനുഷ്ഠിക്കുന്ന സഭയുമായി നേരിട്ടുത്തരവാദപ്പെട്ടിരിക്കും. പ്രാദേശിക ആത്മീയസഭകൾ ദേശീയ ആത്മീയ സഭയോടുത്തരവാദപ്പെട്ടിരിക്കുന്നു. ഓരോ ദേശത്തേയും ബഹായികളുടെ ഏററവുംവലിയ ആധികാരിക സമിതി ദേശീയ ആത്മീയ സഭയാണു്.

ദേശീയ ആത്മീയസഭ, പ്രാദേശിക ആത്മീയസഭയെപ്പോലെതന്നെ, ഒരു ചെയർമാനെയും വൈസ് ചെയർമാനേയും സെക്രട്ടറിയേയും ട്രഷററേയും തെരഞ്ഞെടുക്കുന്നു. ദേശീയ ആത്മീയസഭയുടെ ഔദ്യോഗിക ഭാരവാഹികളുടെ ചുമതലകൾ പ്രാദേശിക ആത്മീയസഭാ ഭാരവാഹികളുടേതുപോലെ തന്നെയാണു്. പക്ഷേ, ദേശീയ വ്യാപ്തിയോടുകൂടിയതാണെന്നു മാത്രം.

# വാർഷിക പ്രതിനിധിയോഗം

ദേശീയ ആത്മീയ സഭാംഗങ്ങളുടെ തെരഞ്ഞെടുപ്പ് പരോക്ഷമായ ഒന്നാണ്. അതായത്, ഓരോ ബഹായി സമൂഹവും അതാത് പ്രദേശത്തുനിന്ന് ഒരു നിശ്ചിത എണ്ണം പ്രതിനിധികളെ തെരഞ്ഞെടുക്കുകയും, രാജ്യമാകെയുള്ള ബഹായി സമൂഹത്തിന്റെ പ്രതിനിധികളായ ഇവർ ഒരു പ്രതിനിധി സമ്മേളനത്തിലൂടെ ദേശീയ ആത്മീയ സഭാംഗങ്ങളെ തെരഞ്ഞെടുക്കുകയും ചെയ്യുന്നു.

ഓരോ സ്ഥലത്തുനിന്നും തെരഞ്ഞെടുക്കുന്ന പ്രതിനിധികളുടെ എണ്ണം ആ പ്രദേശത്തെ ബഹായി അംഗസംഖ്യയുടെ അനുപാതമനുസരിച്ചായിരിക്കും. ഉദാഹരണത്തിന് റാംപൂരിലെ ബഹായികളുടെ എണ്ണം 50 ആണെങ്കിൽ ഇൻഡ്യയുടെ ദേശീയ പ്രതിനിധി സമ്മേളനത്തിലേക്ക് ഒരു പ്രതിനിധിയെമാത്രം അയക്കാനായിരിക്കും അവരോടാവശ്യപ്പെടുക. അതേസമയം 100 അംഗങ്ങളുള്ള ബോംബെയിലെ ആത്മീയസഭ രണ്ടും 300 അംഗങ്ങളുള്ള ബനാറസിലെ ആത്മീയസഭ ആറും പ്രതിനിധികളെ അയക്കുന്നു. ഓരോ ദേശത്തെയും ദേശീയ ആത്മീയസഭ വിവിധ കേന്ദ്രങ്ങളിലേക്ക് പ്രതിനിധികളെ പങ്കുവെക്കുന്നു.

വാർഷിക സമ്മേളനത്തിലേക്കുള്ള ഈ പ്രതിനിധികളെല്ലാം ഒരു സ്ഥലത്ത്, സാധാരണഗതിയിൽ ദേശീയ ആത്മീയസഭയുടെ ആസ്ഥാനത്ത്, റിദ്‌വാൻ ഉത്സവത്തിന്റെ പന്ത്രണ്ടുദിവസങ്ങളിൽ (ഏപ്രിൽ 21 മുതൽ മേയ് 2വരെ) എപ്പോഴെങ്കിലും ഒന്നിച്ചുചേരുന്നു. പ്രതിനിധി സമ്മേളനത്തിന്റെ പ്രധാന ഉദ്ദേശം ആ വർഷ

തേക്കള്ള ദേശീയ ആത്മീയ സഭാംഗങ്ങളെ തെരഞ്ഞെടുക്കുക എന്നതാണ്. എന്നാൽ രാജ്യത്തിൻെറ വിവിധ ഭാഗങ്ങളിൽനിന്നുവരുന്ന പ്രതിനിധികൾക്ക് അന്യോന്യവും, ദേശീയ ആത്മീയ സഭയുമായും ആ രാജ്യത്തിലെ ധർമ്മപുരോഗതിയെക്കുറിച്ച് കൂടിയാലോചന നടത്താൻ ഈ അവസരം സഹായകരമായിത്തീരുന്നു.

പ്രാർത്ഥനയോടുകൂടി സമ്മേളനം ആരംഭിച്ചതിനു ശേഷം ആദ്യമായി ചെയ്യേണ്ടതു് ഒരു ചെയർമാനെ തെരഞ്ഞെടുക്കുകയാണ്. ചർച്ചകൾ ക്രമാനുസൃതമായും ബഹായിവീക്ഷണത്തിനനുയോജ്യമായും നയിക്കുക എന്നുള്ളതു് ചെയർമാൻെറ ചുമതലയാണ്. ചർച്ചക്ക് വിഷയീഭവിക്കുന്നതിനു് ദേശീയ ആത്മീയസഭക്ക് സമർപ്പിക്കുന്ന നിർദ്ദേശങ്ങൾ രേഖപ്പെടുത്താനായി പ്രതിനിധിസമ്മേളനത്തിൽ പങ്കെടുക്കുന്ന അംഗങ്ങൾ ഒരു സെക്രട്ടറിയേയും തെരഞ്ഞെടുക്കുന്നു.

പ്രതിനിധിസമ്മേളനത്തെക്കുറിച്ച് നാം അറിഞ്ഞിരിക്കേണ്ടതായ ചില പ്രധാന സംഗതികളാണ് ചുവടെ ചേർക്കുന്നതു്.

(1) പ്രതിനിധി സമ്മേളനാംഗങ്ങൾ ദേശീയ ആത്മീയസഭയിലേക്കുള്ള അംഗങ്ങളെ രാജ്യത്താകെയുള്ള ബഹായികളിൽനിന്നും തെരഞ്ഞെടുക്കേണ്ടതാണ്. സമ്മേളനത്തിൽ പങ്കെടുക്കുന്ന പ്രതിനിധികളിൽനിന്നു മാത്രമെ തെരഞ്ഞെടുക്കപ്പെടുവാൻ പാടുള്ളു എന്നില്ല. തങ്ങൾ അധിവസിക്കുന്ന രാജ്യത്തെ മൊത്തം ബഹായിസമൂഹത്തിൽനിന്നു് 9 പേരെ അവർക്ക് തെരഞ്ഞെടുക്കാവുന്നതാണ്.

(2) പ്രതിനിധി സമ്മേളനത്തിലേക്ക് തെരഞ്ഞെടുക്കപ്പെടുന്നവർക്ക് അതിൽ സംബന്ധിക്കുകയും ദേശീയആത്മീയസഭയിലെ അംഗങ്ങളെ തെരഞ്ഞെടുക്കുകയും ചെയ്യുക എന്നതിൽ കവിഞ്ഞുള്ള യാതൊരു ചുമതലകളോ അവകാശങ്ങളോ ഉണ്ടായിരിക്കുന്നതല്ല. സമ്മേളനം കഴിയുന്നതോടുകൂടി പ്രതിനിധികൾക്ക് തങ്ങളുടെ ചുമതലയും തീരുന്നു. എന്നാൽ ദേശീയ ആത്മീയസഭയിൽ ഒരു ഒഴിവ് ഉണ്ടാകുന്നപക്ഷം ഉപതെരഞ്ഞെടുപ്പിനായി പ്രതിനിധികളെ വീണ്ടും ക്ഷണിക്കുന്നു. അതായത്, പ്രതിനിധി സമ്മേളനം ഒരു സ്ഥിരം സമിതി ആയിരിക്കുകയില്ല. പ്രതിനിധി സമ്മേളനം സ്വയം പിരിച്ചുവിടുന്ന സ്ഥിതിക്ക് ആരും സ്ഥിരാംഗങ്ങളായി അവശേഷിക്കുന്നില്ല.

(3) പ്രതിനിധി സമ്മേളനം ഒരു കൂടിയാലോചനാ സമിതിയാണ്. അതിൻെറ ശുപാർശകൾ ദേശീയ ആത്മീയസഭക്ക് സമർപ്പിക്കുന്നു. ദേശീയ ആത്മീയ സഭക്ക് ഈ നിർദ്ദേശങ്ങൾ സ്വീകരിക്കാനോ നിരാകരിക്കാനോ ഉള്ള സ്വാതന്ത്ര്യം ഉണ്ട്

(4) പ്രതിനിധി സമ്മേളനത്തിന് ദേശീയ ആത്മീയസഭയുടെ മേൽ പരമാധികാരമൊന്നുമില്ല; ദേശീയ ആത്മീയസഭ ഓരോ രാജ്യത്തേയും പരമാധികാര സമിതിയാണ്. രാജ്യത്തെ പ്രാദേശിക ആത്മീയ സഭകളുടെമേലും അംഗങ്ങളുടെമേലും അതിന് പൂർണ്ണാധികാരം ഉണ്ടായിരിക്കും.

## വിശ്വനീതിപീഠം

വിശ്വനീതിപീഠം ബഹായി ധരമ്മത്തിൻേറതായ അതുല്യ സ്ഥാപനങ്ങളിലൊന്നാണ് ഇതിലെ അംഗ

ങ്ങളെ ലോകത്തെമ്പാടുമുള്ള ബഹായികളിൽനിന്നുമായി ദേശീയ ആത്മീയസഭകരം തെരഞ്ഞെടുക്കുന്ന ബഹായി പ്രസ്ഥാനം നിലനിൽക്കുന്നിടത്തോളംകാലം ഈ വിശ്വനീതിപീഠം വഴിയായി താൻ ലോകബഹായികകളെ നയിച്ചുകൊണ്ടേയിരിക്കും എന്നാണ് ബഹാഉള്ള നമുക്ക് ഉറപ്പു നൽകുന്നത്.

ഈ കാലഘട്ടത്തിലേക്കാവശ്യമായ അടിസ്ഥാന നിയമങ്ങളും ദൈവീക പ്രബോധനങ്ങളും ബഹാഉള്ള നമുക്ക് നൽകിയിരിക്കുന്നു. എന്നാൽ, മാറിക്കൊണ്ടിരിക്കുന്ന ആവശ്യങ്ങരംക്കനുസൃതമായി ക്രമാനുഗതമായ മററ് സാമൂഹ്യനിയമങ്ങരംകൂടെ നമുക്കാവശ്യമായി വരുമെന്ന് അദ്ദേഹം നമ്മളോട് പറഞ്ഞിട്ടുണ്ട്. ഈ സാമൂഹ്യനിയമങ്ങളും നിയന്ത്രണങ്ങളും തെററു വരാത്തവിധം എല്ലായ്പ്പോഴും ദൈവത്താൽ നയിക്കപ്പെടുന്നതായ വിശ്വനീതിപീഠത്തിൽനിന്നും ക്രമീകരിക്കപ്പെടേണ്ടതാണ് എന്നാണ് ബഹാഉള്ള പറയുന്നത്.

അബ്ദുംബഹ വിശ്വനീതിപീഠത്തെക്കുറിച്ച് പറയുന്നതിങ്ങനെയാണ്.

"എല്ലാം ജനവിഭാഗത്തിൻെറയും പ്രാതിനിധ്യത്തോടും നിശ്ചിത നിയമങ്ങളുടെ അടിസ്ഥാനത്തിലും രൂപീകരിക്കപ്പെടുന്ന വിശ്വനീതിപീഠം ദൈവത്തിൻെറ സംരക്ഷണയിലും മാർഗ്ഗദർശനത്തിലുമാണ്. ദിവ്യഗ്രന്ഥത്തിൽ പരാമർശിച്ചിട്ടില്ലാത്ത ഏതെങ്കിലും കാര്യത്തെപ്പററി ഈ വിശ്വനീതിപീഠം ഐകകണ്ഠ്യേനയോ ഭൂരിപക്ഷാഭിപ്രായത്തോടുകൂടിയോ ഒരു തീരുമാനം കൈക്കൊണ്ടാൽ ആ തീരുമാനവും ആജ്ഞയും അബദ്ധരഹിതമായിരിക്കും."

അതിനാൽ ഈ വിശ്വനീതിപീഠം അതിന്റെ എല്ലാ തീരുമാനങ്ങളിലും പ്രചോദിതമാണെന്നും അതു് ആവിഷ്ക്കരിക്കുന്ന ഏതു നിയമവും കാലാനുസൃതമായ തികവുള്ളവയായിരിക്കുമെന്നും വ്യക്തമാകുന്നു. എന്നാൽ ഈ വിശ്വനീതിപീഠം ബഹാഉള്ളയാൽ നമുക്കു് നൽകപ്പെട്ടിട്ടുള്ള അടിസ്ഥാന തത്വങ്ങൾ എപ്പോഴെങ്കിലും ഭേദഗതി ചെയ്യുമെന്നു് നാം ധരിക്കരുതു്. ബഹാഉള്ളയുടെ നിയമങ്ങൾ പ്രാവർത്തികമാക്കുന്നതിനുവേണ്ട വ്യവസ്ഥകൾ ആവിഷ്ക്കരിക്കുക എന്നതുമാത്രമായിരിക്കും അതു് ചെയ്യുക. ഉദാഹരണമായി, ലോകത്തിൽ അതിരുകടന്ന ധനവും കടുത്ത ദാരിദ്ര്യവും ഉണ്ടായിക്കൂട എന്നതാണല്ലോ ബഹായി ധർമ്മത്തിലെ ഒരു തത്വം. എന്നാൽ ജനങ്ങൾ എത്രത്തോളമാണു് നികുതി നൽകേണ്ടതെന്നു് ബഹാഉള്ള പറഞ്ഞിട്ടില്ല. അപ്പോൾ, എല്ലാവർക്കും സുഖകരമായ ജീവിതം സാദ്ധ്യമാകത്തക്കവിധവും, അതേസമയം ധനം ആരുടേയും പക്കൽ കുന്നുകൂടാതിരിക്കത്തക്കവണ്ണവുമുള്ള ഒരു നികുതി സമ്പ്രദായം ആവിഷ്ക്കരിക്കേണ്ടതു് വിശ്വനീതി പീഠത്തിന്റെ കർത്തവ്യമായിത്തീരുന്നു.

ഒരു ലോകഭാഷ വേണമെന്നുള്ള ബഹാഉള്ളയുടെ കല്പനയാണു് മറെറാരു ഉദാഹരണം. എന്നാൽ അതു ഏതു ഭാഷയായിരിക്കണമെന്നു് അദ്ദേഹം വ്യക്തമാക്കിയിട്ടില്ല. ഇക്കാര്യവും വിശ്വനീതിപീഠത്തിന്റെ തീരുമാനത്തിനു് വിട്ടുകൊടുത്തിരിക്കുകയാണു്. ഇതു സംബന്ധമായി ബഹാഉള്ള എഴുതുന്നു:

''ഒന്നുകിൽ നിലവിലുള്ള ഏതെങ്കിലും ഭാഷ സ്വീകരിച്ചോ അല്ലാത്തപക്ഷം പുതിയ ഒന്നുണ്ടാക്കിയോ ഒരു പൊതുലിപി സമ്പ്രദായം സ്വീകരിക്കുകയും

ലോകത്തിലെ വിദ്യാർത്ഥികളെയെല്ലാം അതു് പഠിപ്പിക്കുകയും അതുവഴി ഭൂമി ഒരു ദേശവും ഒരു ഭവനവും ആണെന്ന ബോധം ഉളവാകണമെന്നുമാണു് നമ്മുടെ ലിഖിതങ്ങളിൽ നാം വിശ്വനീതിപീഠത്തിൻെറ വിശ്വസ്ത സൂക്ഷിപ്പുകാരോടു് ആജ്ഞാപിക്കുന്നതു്."

ബഹാഉള്ള വെളിപ്പെടുത്തിയിട്ടുള്ള യാതൊന്നും ഭേദഗതി ചെയ്യാനോ അബ്ദുൾബഹയുടേയും ഷോഗി എഫൻഡിയുടേയും വ്യാഖ്യാനങ്ങൾ വ്യത്യാസപ്പെടുത്താനോ വിശ്വനീതിപീഠത്തിനു സാദ്ധ്യമല്ലെങ്കിലും, ആവശ്യമായിവരുന്നപക്ഷം, അതിൻെറതന്നെ മുൻതീരുമാനങ്ങൾക്കു് മാററം വരുത്താവുന്നതാണു്. ഒരിക്കൽ വിശ്വനീതിപീഠം നികുതിനിരക്കിനെക്കുറിച്ചു് ഒരു തീരുമാനം കൈക്കൊണ്ടു എന്നു വിചാരിക്കുക. ആ തീരുമാനം, തീർച്ചയായും ആ സന്ദർഭത്തിൽ ശരിയായിരിക്കും. എന്നാൽ അമ്പതുകൊല്ലങ്ങൾക്കുശേഷം അതു് അന്നത്തെ കാലത്തിനനുയോജ്യമായെന്നു് വരില്ല. അതിനാൽ, മുമ്പൊരവസരത്തിൽകൈക്കൊണ്ട തീരുമാനം ഭേദഗതി ചെയ്യാനുള്ള സ്വാതന്ത്ര്യം വിശ്വനീതിപീഠത്തിനുണ്ടു്.

തൻെറ "ഒസ്യത്തും പ്രമാണവും" എന്ന രേഖയിൽ അബ്ദുൾബഹ എഴുതുന്നു:

"എല്ലാവരും വിശുദ്ധ ഗ്രന്ഥത്തിൽനിന്നു് കല്പനകൾ സ്വീകരിക്കുകയും അതിൽ വ്യക്തമാക്കപ്പെട്ടിട്ടില്ലാത്ത കാര്യങ്ങൾക്കായി വിശ്വസമിതിയെ ആശ്രയിക്കുകയും ചെയ്യട്ടെ. ഈ സമിതി ഐകകണ്ഠ്യേനയോ ഭൂരിപക്ഷപ്രകാരമോ കൈക്കൊള്ളു

ന്ന തീരുമാനങ്ങളെല്ലാം നിശ്ചയമായും സത്യമായ വയും ദൈവോദ്ദേശവുമാകുന്നു. അതിൽനിന്നു് വ്യതിചലിക്കുന്നവർ സത്യമായും അനൈക്യത്തെ സ്നേഹിക്കുന്നവരും, തിന്മകാട്ടുന്നവരും, വിശ്വാസപ്രമാണങ്ങളുടെ നാഥനായവനിൽനിന്നും അകന്നു പോകുന്നവരുമാകുന്നു.''

നമ്മുടെ പ്രിയപ്പെട്ട സംരക്ഷകൻ 36 വർഷത്തെ തന്റെ ഭരണകാലത്തിനിടയിൽ അനുഷ്ഠിച്ച നിരന്തര യത്നത്തിന്റെ ഫലമായാണു് വിശ്വനീതിപീഠം സ്ഥാപിതമായതു്. ശക്തമായ തൂണുകളാൽ താങ്ങപ്പെട്ട ഒരു മന്ദിരത്തിന്റെ കുംഭഗോപുരംപോലെയാണു് വിശ്വനീതിപീഠം എന്നാണു് സംരക്ഷകൻ പറഞ്ഞിരിക്കുന്നതു്. ആ തൂണുകൾ ലോകത്തിലെ ദേശീയ ആത്മീയ സഭകളാണെന്നാണു് അദ്ദേഹം പറഞ്ഞിരിക്കുന്നതു്. ലോകത്തിലെ എല്ലാഭാഗത്തുമായി ഈ തൂണുകൾ ഒന്നൊന്നായി ഉയർന്നുവന്നതു് നമ്മുടെ സംരക്ഷകന്റെ അവിരാമമായ അദ്ധ്വാനം മൂലമാണു്. സംരക്ഷകന്റെ ദിവ്യമായ നേതൃത്വത്തിൻ കീഴിൽ ചെറുസംഘങ്ങളായും, പ്രാദേശിക ആത്മീയസഭകളായും, ഓരോ രാജ്യത്തെ ദേശീയ ആത്മീയസഭകളുമായി ഒന്നിച്ചുചേർന്നും, എങ്ങിനെ പ്രവർത്തിക്കണമെന്നു് ബഹായികൾ പഠിച്ചു. അത്രയുമായപ്പോൾ അദ്ദേഹം ദശവത്സരപദ്ധതി ആവിഷ്ക്കരിക്കുകയും അതിലൂടെ അഖിലലോകാടിസ്ഥാനത്തിൽ ദേശീയ ആത്മീയസഭകൾ പ്രവർത്തിക്കേണ്ടവിധം പഠിപ്പിക്കുകയും ബഹായികളെ വിശ്വനീതിപീഠത്തിന്റെ ബാക്കിയുള്ള തൂണുകൾ നിർമ്മിക്കാൻ സഹായിക്കുകയും ചെയ്തു. 1963-ൽ സമാപിച്ച ദശവത്സരപദ്ധതിയോടുകൂടി വിശ്വനീതിപീഠം സ്ഥാപിക്കുന്നതിനാ

വശ്യമായ ദേശീയ ആത്മീയസഭകൾ ലോകത്തിലാക മാനം ഉണ്ടായിക്കഴിഞ്ഞിരുന്നു

ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലും ബഹായിധർമ്മം പ്രചരിച്ചുകഴിയുമ്പോൾ വിശ്വനീതിപീഠം സ്ഥാപിതമായിത്തീരും എന്നു് അബ്ദുൾബഹ പ്രവചിച്ചിരുന്നു. 1963 ഏപ്രിലിൽ, ദശവത്സരപദ്ധതിയുടെ അവസാനത്തോടെ, ഇതും പൂർത്തീകരിക്കപ്പെട്ടു.

## ബഹായി ഭരണവ്യവസ്ഥയെ സംബന്ധിച്ച് ചില പ്രധാന വസ്തുതകൾ

1 **ആത്മീയസഭയുടെ തീരുമാനങ്ങൾ അനുസരിക്കുക.**

ബഹായികൾ, ബഹായി ആത്മീയസഭയെ പരിപാവനമായ ഒരു സ്ഥാപനമായിവേണം കരുതേണ്ടതു്. കാരണം, ഇതു് ദൈവപ്രബോധനങ്ങളുടെ അടിസ്ഥാനത്തിൽ രൂപം കൊണ്ടിട്ടുള്ളതാണു്. അതിനാൽ ആത്മീയസഭയുടെ എല്ലാ തീരുമാനങ്ങളും നാം അനുസരിക്കേണ്ടതാണു്. ചില തീരുമാനങ്ങൾ തെററാണെന്നു് അറിഞ്ഞുകൊണ്ടുതന്നെ താൻ സ്വയം ആത്മീയസഭയുടെ തീരുമാനങ്ങൾ അനുസരിക്കുമായിരുന്നു എന്നാണു അബ്ദുൾബഹ പറഞ്ഞിട്ടുള്ളതു്. ആത്മീയസഭയെ അനുസരിക്കുന്നതിൽക്കൂടെ നാം ദൈവത്തിൻെറ ഒരു കല്പനയെ അനുസരിക്കുകയാകുന്നു എന്നത്രെ ഇതു് കാണിക്കുന്നതു്.

2. നമ്മുടെ പ്രാദേശിക ആത്മീയസഭ കൈക്കൊണ്ട ഒരു തീരുമാനം തെററാണെന്നു് നമുക്കു തോന്നിയാൽ നാം എന്തു ചെയ്യണം ?

ആദ്യമായി നാം ആ തീരുമാനം അനുസരിക്കണം. എന്തുകൊണ്ടെന്നാൽ, അങ്ങിനെ ചെയ്യാൻ ദൈവം നമ്മോടാജ്ഞാപിച്ചിട്ടുണ്ടു്. എന്നാൽ നമ്മുടെ പ്രാദേശിക ആത്മീയസഭയുടെ തീരുമാനം പുനഃപരിശോധിക്കണമെന്നു് ദേശീയ ആത്മീയസഭയോടു നമുക്കു് നിവേദനം നടത്താവുന്നതാണു്. പ്രാദേശികവും ദേശീയവുമായ ആത്മീയസഭകളെ അനുസരിക്കുന്നതിൽക്കൂടെ നാം ബഹായി ഭരണക്രമത്തിന്റെ അടിത്തറ ശക്തിപ്പെടുത്തുകയാണു് ചെയ്യുന്നതു്. നാമോരോരുത്തരും നമ്മുടെ ആത്മീയസഭയുടെ തീരുമാനങ്ങളിൽ ചിലതുമാത്രം അനുസരിച്ചുകൊണ്ടു് നമ്മുടെയിടയിൽ ഐക്യം പുലർത്തുക സാദ്ധ്യമല്ല.

3. ആത്മീയസഭയുടെ ചില അംഗങ്ങളോടു് നമുക്കിഷ്ടമില്ലാത്തതുകൊണ്ടു് സഭാതീരുമാനങ്ങൾ അനുസരിക്കാൻ നമുക്കാഗ്രഹമില്ലെന്നു് പറയാമോ?

ഇല്ല. ഇതു് വളരെ തെററായ ഒരു നിലപാടാണു്. ആത്മീയസഭയോടു് നമുക്കുള്ള വിശ്വസ്തത അതിലെ അംഗങ്ങളുടെ ഇഷ്ടാനിഷ്ടങ്ങളെ ആശ്രയിച്ചല്ല ഇരിക്കുന്നതു്. ബഹാഉള്ളയുടെതായ ആ സ്ഥാപനത്തോടാണു് നാം കൂറുള്ളവരായിരിക്കുന്നതു്. അതിലെ അംഗങ്ങൾ ആരൊക്കെയായിരുന്നാലും ശരി, അംഗങ്ങളെക്കുറിച്ചുള്ള പരിഗണനകൾക്കതീതമായു

ള്ള പരിപൂർണ്ണ പിന്തുണ ധർമ്മത്തിനുവേണ്ടിയുള്ള സ്ഥാപനത്തിനു് നാം നൽകുകയാണെങ്കിൽ മാത്രമേ സമൂഹത്തിന്റെ ഐക്യം സുരക്ഷിതമായിരിക്കുകയുള്ളു.

4. ആത്മീയ സഭയിലെ അംഗത്വം നമുക്കു് രാജിവയ്ക്കാൻ കഴിയുമോ?

തക്കതായ ഒരു കാരണവുമില്ലാതെ ഇതു് അനുവദനീയമല്ല. ഉദാഹരണത്തിനു്, തുടർച്ചയായ അനാരോഗ്യം, ഒരു പ്രദേശത്തുനിന്നും മറ്റൊരിടത്തേക്കു് താമസം മാററുക, തുടങ്ങിയവ മതിയായ കാരണങ്ങളാണു്. ആത്മീയസഭയിലെ അംഗങ്ങളായി നാം തെരഞ്ഞെടുക്കപ്പെടുമ്പോൾ, നമ്മുടെ സമൂഹത്തെ സേവിക്കുവാനുള്ള പ്രത്യേക അവകാശം ദൈവം നമുക്കു് തന്നിരിക്കുന്നുവെന്നാണു് നാം ഓർക്കേണ്ടതു്. ബഹാഉള്ളയുടെ പ്രബോധനങ്ങളോടുള്ള നമ്മുടെ സ്നേഹവും ധർമ്മത്തിനുവേണ്ടി ഏതു സേവനവും ഏറെറടുക്കാൻ നമ്മെ ഉത്തേജിപ്പിക്കുന്നവയാകുന്നു.

5. നമ്മുടെ സ്വകാര്യപ്രശ്നങ്ങളെക്കുറിച്ച് ആത്മീയ സഭയുമായി നമുക്കു് ആലോചിക്കാമോ ?

നമുക്കാലോചിക്കാം. ബഹായികൾ അവരുടെ പ്രശ്നങ്ങൾ ആത്മീയസഭയുടെ മുമ്പാകെ അവതരിപ്പിക്കുന്നതിനെയും പ്രയാസങ്ങളിൽ ഉപദേശങ്ങളാരായുന്നതിനെയും അബ്ദുൾബഹ പ്രോത്സാഹിപ്പിച്ചിരിക്കുന്നു. രണ്ടു ബഹായികൾ തമ്മിൽ അഭിപ്രായ

ബഹായി ദേവാലയങ്ങളുടെ നിർമ്മാണഘടനതന്നെ ഐക്യത്തിൻെറ ഒരു പ്രതീകമാണു്. അവ ഒൻപതുവശങ്ങളോടുകൂടിയ മന്ദിരങ്ങളാണു്. ഓരോ വശത്തും ഓരോ കവാടമുണ്ടു്. ഈ കവാടങ്ങളെല്ലാം ഒരു കുംഭഗോപുരത്തിൻെറ കീഴിലുള്ള വിശാലമായ മുറിയിലേക്കു് തുറക്കപ്പെട്ടിരിക്കുന്നു. ഈ ഒൻപതു കവാടങ്ങളും, ഒൻപതു വശങ്ങളോടുകൂടിയ നിർമ്മാണഘടനയും ലോകത്തിലെ ഒൻപതു പ്രധാന മതധർമ്മങ്ങളെ പ്രതിനിധാനം ചെയ്യുന്നു. അവ എല്ലാമതധർമ്മങ്ങളുടേയും അടിസ്ഥാനപരമായ ഐക്യത്തെ പ്രതിഫലിപ്പിക്കുന്നു. മദ്ധ്യത്തിലെ വിശാലമുറിയിൽനിന്നു് പുറവുപാട്ടംനോക്കുമ്പോൾ, എല്ലാ ഭാഗത്തും മനോഹരമായ കവാടങ്ങൾ നമുക്കു കാണാം. ബഹായി മന്ദിരങ്ങൾക്കു് മുൻവാതിലുകളോ പിൻവാതിലുകളോ ഇല്ല. എല്ലാ വാതിലുകളും എല്ലാ വശങ്ങളിലേക്കും തുറക്കപ്പെട്ടിരിക്കുന്നു; എല്ലാ വശങ്ങളും മദ്ധ്യത്തിലുള്ള വിശാലമുറിയിലേക്കു് പ്രകാശം ചൊരിയുകയും അവിടെനിന്നു് പ്രകാശം സ്വീകരിക്കുകയും ചെയ്യുന്നു. അവിടെ എല്ലാ വിഭാഗം ജനങ്ങളും ഈശ്വരാധനയ്ക്കായി ഒന്നിച്ചുകൂടുന്നു. ഇതു് ഒരു മന്ദിരത്തിൽകൂടി സമത്വവും മതഐക്യവും പ്രകടമാക്കുന്ന അത്ഭുതകരമായ ഒരു രീതിയത്രെ.

ബഹായി ദേവാലയങ്ങൾ കേവലം ആരാധനാമന്ദിരങ്ങൾ മാത്രമല്ല അവ സ്ഥാപനങ്ങളാകുന്നു. ഒൻപതു് വശങ്ങളോടുകൂടിയ ഈ ദേവാലയങ്ങൾക്കു ചുററുമായി മനുഷ്യത്വത്തെ പ്രതിനിധാനം ചെയ്യുന്നതായ വിദ്യാലയം, ആശുപത്രി, അനാഥാലയം മുതലായ ഒൻപതു സ്ഥാപനങ്ങൾ ഉണ്ടായിരിക്കും. ഓരോന്നും മനോഹരമായ റോഡുകളും നടപ്പാതകളും വഴിയായി ഓരോ വശവുമായി ബന്ധപ്പെട്ടിരിക്കും. ഈ റോഡുകളെല്ലാം ദൈവ

സന്നിധിയിലേക്കു് നയിക്കുന്നവയായിരിക്കും. ഇതു് മനോഹരമായ ഒരു സംവിധാനം തന്നെയല്ലേ? തീർച്ചയായും. എന്തുകൊണ്ടെന്നാൽ, അബ്ദുൾബഹ തന്നെ, അദ്ദേഹം വെളിപ്പെടുത്തിയ രേഖകളിൽ, ബഹായി ആരാധനാമന്ദിരങ്ങളുടെ ബാഹ്യരൂപരേഖ ആവിഷ്ക്കരിച്ചിരിക്കുകയാണു്.



കംപാല

ഇപ്പോൾ നമുക്കു് ലോകത്തിലെ അഞ്ചു ഭൂഖണ്ഡങ്ങളിലായി അഞ്ചു് ആരാധനാമന്ദിരങ്ങളുണ്ടു്. ഒന്നു് അമേരിക്കയിലെ വിൽമെററിലും രണ്ടാമത്തേതു് ആഫ്രിക്കയിലെ കമ്പാലയിലും മറെറാന്നു് ആസ്ട്രേലിയായിലെ സിഡ്നിയിലും നാലാമത്തേതു് യൂറോപ്പിൽ ജർമ്മനിയിലെ ഫ്രാങ്ക്ഫെർട്ടിലും അഞ്ചാമത്തേതു് രണ്ടു് അമേരിക്കയുടേയും മദ്ധ്യത്തിലുള്ള പനാമയിലുമാണു്. ഇവ ഓരോ ഭൂഖണ്ഡത്തിലെയും മാതൃക്ഷേത്രങ്ങൾ എന്നു വിളിക്കപ്പെടുന്നു. എന്തുകൊണ്ടെന്നാൽ, ഭാവിയിൽ ലോക

ത്തിലെ അനവധി രാജ്യങ്ങളിൽ അനേകം ദേവാലയങ്ങൾ നിർമ്മിക്കപ്പെട്ടു. പല രാജ്യങ്ങളും ഇതിനകം തന്നെ തങ്ങളുടെ ദേവാലയങ്ങൾക്കുള്ള സ്ഥലങ്ങൾ കരസ്ഥമാക്കിയിട്ടുണ്ട്.



സിഡ്നി



ഫ്രാങ്ക്ഫെർട്ട്

# ബഹായി നിധി

നിങ്ങൾ താമസിക്കുന്ന ഗ്രാമത്തിൽ ഒരു വെള്ള പ്പൊക്കം ഉണ്ടായി ആരുടെയെങ്കിലും വീട്ട് അതിൽ ഒഴുകിപ്പോകുകയും അങ്ങിനെ അയാളും കുട്ടികളും ഭവന രഹിതരായിരിക്കെ കുറേപ്പേർ ഭവനരഹിതരായ ആ കു ടുംബത്തെ ഒരു വീടുണ്ടാക്കുന്നതിൽ സഹായിക്കാനായി മുന്നോട്ടുവരികയും ചെയ്താൽ, നിങ്ങൾ എന്തു നിലപാടാ യിരിക്കും സ്വീകരിക്കുക? സഹായിക്കാൻകഴിവില്ലാത്ത വിധം ദരിദ്രനാണ് ഞാൻ എന്ന് നിങ്ങൾ പറയുമോ? അതോ എത്ര തുച്ഛമായിരുന്നാലും വർഷകാലത്തു് ആ കുടുംബത്തിന് കയറിക്കിടക്കാൻ ഒരു കൂര നിർമ്മിക്കാൻ സഹായകമാകുംവിധം നിങ്ങളുടെ പങ്കുമായി മുന്നോട്ടു വരുമോ? ഒരുപക്ഷേ നിങ്ങൾക്ക് നൽകാൻ സാധിക്കു ന്നതു് ഒരു വണ്ടി കല്ലോ അല്ലെങ്കിൽ ഒരു ചെറിയ തുക യോ ആയിരിക്കും. എന്നാൽ മററു സംഭാവനകളോടൊ പ്പം ഇതുംകൂടി ആകുമ്പോൾ ഭവനരഹിതരായ ആ കുടും ബത്തിന് ഒരു വിശ്രമസങ്കേതം പണിതുയർത്തുകയെന്ന കൃത്യം അനായാസകരമായിത്തീരുന്നു.

മനുഷ്യവർഗ്ഗം ഇന്ന് യുദ്ധക്കൊടുങ്കാററിലും മററു ബഹുശ്രുതം അത്യാഹിതങ്ങളിലുംപെട്ടു് വലയുന്ന ഭവന രഹിതരായ ഒരു കുടുംബത്തെപ്പോലെയാണ്. ബഹായി ധർമ്മം മാത്രമാണ് മനുഷ്യവർഗ്ഗത്തിന് സമാധാനവും സന്തോഷവും കണ്ടെത്താനുള്ള ഒരഭയകേന്ദ്രം. ലോകത്തി ലെ ബഹായികൾ മനുഷ്യവർഗ്ഗത്തിനുവേണ്ടി ഈ അഭ യകേന്ദ്രം പടുത്തുയർത്താനായി അദ്ധ്വാനിക്കുന്നു. നാമോ രോരുത്തരും സഹായഹസ്തങ്ങളുമായി മുന്നോട്ടിറങ്ങി വ രികയില്ലയോ ?

നാം ധർമ്മത്തിനുവേണ്ടിയുള്ള സ്ഥാപനങ്ങൾ സ്ഥാപിക്കുകയും നമ്മുടെ കേന്ദ്രങ്ങളും ആരാധനാമന്ദിരങ്ങളും പടുത്തുയർത്തുകയും വേണം. ധർമ്മപ്രബോധനങ്ങളെ ലോകത്തിലെ എല്ലാ ഭാഷകളിലേക്കും പരിഭാഷപ്പെടുത്തുകയും പുസ്തകങ്ങളും ലഘുലേഖകളും പ്രസിദ്ധീകരിക്കുകയും വേണം. ഇതിനായും ഇപ്രകാരമുള്ള മററനേകം കർത്തവ്യനിർവ്വഹണത്തിനുംവേണ്ടി നമുക്കു് ഭൗതികോപാധികളും അതുപോലെതന്നെ ആത്മീയസഹായവും ആവശ്യമാണു്. ഇതുകൊണ്ടാണു് പ്രാദേശികവും ദേശീയവുമായ എല്ലാ ആത്മീയ സഭകളിലേയും ബഹായികൾക്കു് സംഭാവന ചെയ്യാവുന്ന പ്രത്യേകനിധി ഏർപ്പെടുത്തിയിരിക്കുന്നതു്.

സംഭാവനകൾ സ്വമേധയാ നൽകേണ്ടതാണു്. നമുക്കിഷ്ടമില്ലെങ്കിൽ സംഭാവന നൽകാൻ ആർക്കും നമ്മേ പ്രേരിപ്പിക്കാവുന്നതല്ല. എന്നാൽ നിധിയിലേക്കുള്ള സംഭാവന നമ്മുടെ ആത്മീയമായ ഒരു കടപ്പാടും നമ്മുടെ വിശ്വാസത്തെ ഉരച്ചുനോക്കലും ആയിരിക്കും. മനുഷ്യവർഗ്ഗത്തിന്റേതായ ഈ പ്രശ്നത്തിന്റെ പ്രാധാന്യം മനസ്സിലാക്കുന്ന ഏതൊരു ബഹായിക്കും ഇങ്ങിനെയുള്ള സ്ഥാപനങ്ങളുയർത്താനും ദുരിതം അനുഭവിക്കുന്ന ലോകത്തിന്റെ ശ്രദ്ധയിൽ അതു കൊണ്ടുവരുവാനും സഹായിക്കുന്ന എന്ന അവകാശത്തിൽനിന്നു് സ്വയം ബഹിഷ്കൃതനാകാവുന്നതല്ല.

ബഹായി നിധിയിലേക്കു് നാം നല്കുന്ന സംഭാവനയുടെ അളവു് അതു നല്കാൻ പ്രേരിപ്പിച്ച ആത്മവീര്യത്തോളം പ്രാധാന്യമുള്ളതല്ല. അമേരിക്കയിൽ ബഹായികൾ ഒരു ആരാധനാമന്ദിരം പണിയാൻ ഉദ്ദേശിച്ച

പ്പോരം അബ്ദുറംബഹ ലോകമെമ്പാടുമുള്ള വിശ്വാസിക ളോടു് അതിലേക്കു് സംഭാവനകരം നൽകാനാവശ്യ പ്പെട്ടു. വളരെ പാവപ്പെട്ടവളെങ്കിലും ആരാധനാമന്ദിര ത്തിനുവേണ്ടി എന്തെങ്കിലും സംഭാവന നൽകാൻ ആ ത്മാർത്ഥമായി ആഗ്രഹിച്ച ഒരു ഇംഗ്ലീഷ്കാരിയുണ്ടായി രുന്നു. വില്ക്കാവുന്നതായി അവരംക്കു് ലോകത്തിലാകെ യുണ്ടായിരുന്ന സ്വത്തു് സുന്ദരവും സ്വർണ്ണനിറമുള്ളതുമാ യ അവളുടെ നീണ്ട തലമുടി മാത്രമായിരുന്നു അതു് വ ലിയൊരു ത്യാഗമായിരുന്നെങ്കിലും, ആ നീണ്ട തലമുടി അവരം മുറിച്ചുവിൽക്കുകയും കിട്ടിയതുക നിധിയിലേ ക്കു് സംഭാവന നൽകുകയും ചെയ്തു. അങ്ങിനെ അവരം ക്കും മഹോന്നതമായ ഒരു ദേവാലയത്തിൻെറ നിർമ്മാണ സംരംഭത്തിൽ പങ്കെടുക്കാൻ കഴിഞ്ഞു

നമ്മുടെ പ്രിയങ്കരനായ സംരക്ഷകൻ പറഞ്ഞിരി ക്കുന്നു:

"തന്നിലുള്ളതെല്ലാം അനുസ്യൂതമായി സ്വയം പുറ ത്തേക്കു കൊടുത്തുകൊണ്ടിരിക്കുകയും അദൃശ്യമായ ഒരുറവിടത്തിൽ നിന്നും അവിരാമമായി വീണ്ടും നിറക്കപ്പെടുകയും ചെയ്യുന്ന ഒരു ജലധാരയോ അരു വിയോ പോലെ നാം ആയിരിക്കേണ്ടതാണു്. ദാ രിദ്ര്യം വന്നണയുമെന്നു് ഭയപ്പെടാതെ എല്ലാവിധ മായ ഐശ്വര്യത്തിൻെറയും നന്മകളുടെയും ഉറവിട ത്തിൽ വിശ്വാസം ഊന്നിക്കൊണ്ടു് നമ്മുടെ സഹ ജീവികളുടെ നന്മക്കുവേണ്ടി അവിരാമമായി കൊടു ത്തുകൊണ്ടിരിക്കുക എന്നതാണു് ധർമ്മനിരതമായ ജീവിതത്തിൻെറ രഹസ്യം."

ഓരോ ആത്മീയസഭയും അതിൻേറതായ നിധി സ്ഥാപിക്കേണ്ടതാണ്. സമൂഹത്തിലെ അംഗങ്ങ൦ അവരുടെ കഴിവനുസരിച്ച് സ്വമേധയാ അതിലേക്ക് സംഭാവന ചെയ്യേണ്ടതാണ്. ദൈവം നമുക്ക തന്നിട്ടുള്ളതിൽ ഒരംശം കൊടുക്കുന്നതിൽക്കൂടെ, നാം നമ്മുടെ കരുണാമയനായ ദൈവത്തിന് നന്ദി പറയുകയായിരിക്കും ചെയ്യുന്നതു്.

അബ്ദുൾബഹ പറഞ്ഞിരിക്കുന്നതോർമ്മിക്കുക:

‘‘അല്ലയോ ദൈവത്തിൻെറ സുഹൃത്തുക്കളെ, ഈ സംഭാവനകളുടെ സ്ഥാനത്തു് നിങ്ങളുടെ വ്യാപാരവും, കൃഷിയും വ്യവസായവുമെല്ലാം അനേകമടങ്ങ് അനുഗ്രഹിക്കപ്പെടും എന്ന് ദൃഢമായി വിശ്വസിച്ചാലും. ഒരു സൽപ്രവൃത്തി ചെയ്യുന്നവനാരോ അവന് ഈശ്വരൻ പതിന്മടങ്ങ് തിരിച്ചുകൊടുക്കും ചൈതന്യപൂർണ്ണനായ ജഗദീശ്വരൻ ഉദാരമതിയായ ആത്മാവിനെ സഹായിക്കുകയും സ്ഥിരീകരിക്കുകയും ചെയ്യുമെന്നതിൽ യാതൊരു സംശയവുമില്ല.’’

## ശുചിത്വം

അഖ്ദസ് എന്ന ഗ്രന്ഥത്തിൽ ബഹാഉള്ള പറയുന്നു:

"മനുഷ്യരുടെ ഇടയിൽ ശുചിത്വത്തിൻെറ കാതലായിരിക്കുക........നിങ്ങളുടെ പെരുമാററങ്ങൾ സംസ്ക്കരിച്ചവയാണെന്നു് സ്ഥിരീകരിക്കുക. നിൻെറ വസ്ത്രങ്ങളുടെമേൽ മാലിന്യത്തിൻെറ ലാഞ്ഛനപോലും ഇല്ലാതിരിക്കട്ടെ. നിർമ്മല ജലത്തിൽ നീ നിമഗ്നനാകുക. ഒരിക്കൽ ഉപയോഗിച്ച വെള്ളം വീണ്ടും ഉപയോഗിക്കരുതു്............നിശ്ചയമായും സ്വർഗ്ഗത്തിൻെറ പ്രത്യക്ഷീഭാവങ്ങൾ നിന്നിൽക്കൂടെ ഭൂമിയിൽ കാണാൻ നാം അഭിലഷിക്കുന്നു. അങ്ങിനെ നിന്നിൽനിന്നുള്ള പ്രസരം അനുഭാവപൂർവ്വം ഗണിക്കപ്പെടുന്നവരുടെ ഹൃദയങ്ങളെ സന്തോഷിപ്പിക്കട്ടെ."

ബഹാഉള്ളയുടെ ഈ കല്പന ശുചിത്വത്തിൻെറ പ്രാധാന്യം മനസ്സിലാക്കാൻ നമ്മേ സഹായിക്കുന്നു. നമ്മുടെ ജീവിതകാലമത്രയും നാം ആരോഗ്യവന്മാരും സന്തോഷവാന്മാരുമായി കഴിയാൻ ദൈവം ആഗ്രഹിക്കുന്നു. നാം ശുചിത്വം പാലിക്കുന്നില്ലെങ്കിൽ അതു് നമ്മുടെ ആരോഗ്യത്തെ സാരമായി ബാധിക്കുന്നു. ആരോഗ്യമില്ലാത്ത അവസ്ഥയിൽ സാധാരണയുണ്ടാകുന്നത്ര സന്തുഷ്ടി നമുക്കു് ലഭിക്കുന്നില്ല.

ലോകത്തിലുള്ള രോഗങ്ങളധികവും ശുചിത്വമില്ലായ്മയിൽ നിന്നുണ്ടാകുന്നവയാണെന്നു് ശാസ്ത്രം തെളിയിച്ചു കഴിഞ്ഞു. അഴുക്കുപുരണ്ട കൈകൊണ്ടു് ആഹാരം ക

ഴിക്കുകവഴി നാം ആരോഗ്യത്തെ അപകടപ്പെടുത്തുകയാവും ചെയ്യുന്നതു്. കാരണം, പല രോഗങ്ങളും നമ്മുടെ ശരീരത്തിൽ പ്രവേശിക്കാൻ ഇതു് സഹായിക്കുന്നു. അഴുക്കുപുരണ്ട കൈകൾകൊണ്ടു് നാം കണ്ണുകൾ തിരുമ്മിയാൽ നമുക്കു് നേത്രരോഗമുണ്ടാകുന്നു. ഇന്നു് ലോകത്തിലെ പല ഗ്രാമങ്ങളിലും ജനങ്ങൾ വസ്ത്രങ്ങളും പാത്രങ്ങളും കഴുകുന്നതു് അശുദ്ധജലം കൊണ്ടാണു്. കുടിക്കാനുപയോഗിക്കുന്ന വെള്ളം ശുദ്ധമല്ലാത്തതിനാൽ ചിലപ്പോൾ അവർക്കു് പലതരത്തിലുള്ള അസുഖങ്ങൾ വന്നുഭവിച്ചേക്കാം.

ബഹായികളായ നമ്മെ സംബന്ധിച്ചിടത്തോളം നമ്മുടെ വസ്ത്രങ്ങളും ഭവനങ്ങളും നമ്മേതന്നെയും ശുചിയായി സൂക്ഷിക്കുകയെന്ന കാര്യം വളരെ പ്രാധാന്യമർഹിക്കുന്ന ഒന്നാണു്. കാരണം, ഇതു് ബഹാഉള്ളയുടെ ഒരു കല്പനയാണു്.

അബ്ദുൾബഹ പറഞ്ഞിരിക്കുന്നു:

> ''ബാഹ്യമായ ശുചിത്വം, അതു് ശാരീരികമായ ഒരു വസ്തുതയാണെങ്കിലും, ആത്മീയതയുടെമേൽ മഹത്തായ സ്വാധീനമാണുള്ളതു്......ശുദ്ധവും കളങ്കരഹിതവുമായ ഒരു ശരീരം മനുഷ്യാത്മാവിൻെറമേൽ സ്വാധീനം ചെലുത്തുന്ന ഒന്നാണു്.''

## പ്രാർത്ഥന

''ഒരു സുഹൃത്തിനു് മറ്റൊരു സുഹൃത്തിനോടു് സ്നേഹം ഉണ്ടെങ്കിൽ അതു പറഞ്ഞറിയിക്കാൻ അയാളാഗ്രഹിക്കുന്നു. തൻെറ സ്നേഹിതനു് താൻ അദ്ദേഹ

ത്തെ സ്നേഹിക്കുന്നു എന്നതറിയാമെങ്കിൽതന്നെയും അപ്രകാരം പറഞ്ഞറിയിക്കാൻ അയാളാഗ്രഹിക്കും......എല്ലാവരുടെയും ഹൃദയാഭിലാഷം ദൈവത്തിനറിയാം. എന്നിരുന്നാലും, പ്രാർത്ഥിക്കാനുള്ള ആവേശം നൈസർഗ്ഗികവും അതു് മനുഷ്യനു് ദൈവത്തോടുള്ള സ്നേഹത്തിൽനിന്നും കുതിച്ചുയരുന്നതുമാണു്........''

പ്രാർത്ഥന ദൈവവുമായുള്ള സംഭാഷണമാണെന്നാണു് അബ്ദുൾബഹ പറയുന്നതു്. മറ്റൊരിടത്തു് അദ്ദേഹം പറയുന്നു :

''നാം സ്വർഗ്ഗീയഭാഷയിൽ സംസാരിക്കണം. അതായതു് ആത്മാവിന്റെ ഭാഷയിൽ. എന്തുകൊണ്ടെന്നാൽ ആത്മാവിന്റേയും ഹൃദയത്തിന്റേതുമായ ഒരു ഭാഷതന്നെയുണ്ടു്. കേവലം കരച്ചിൽകൊണ്ടും ശബ്ദങ്ങൾകൊണ്ടും ആശയവിനിമയം ചെയ്യുന്ന മൃഗങ്ങളുടെ ഭാഷയും നമ്മുടെ സ്വന്തം ഭാഷയും തമ്മിൽ എത്ര കണ്ടു് അന്തരമുണ്ടോ അത്രത്തോളം തന്നെ നമ്മുടെ ഭാഷയും ഈ ഭാഷയും തമ്മിൽ അന്തരമുണ്ടു്. ''ആത്മാവിന്റെ ഭാഷയാണു് ദൈവവുമായി സംസാരിക്കുന്നതു്. പ്രാർത്ഥനയിൽ, ബാഹ്യമായ എല്ലാററിൽനിന്നും വിമുക്തരായി നാം ഈശ്വരാരാധനയിൽ മുഴുകുന്നതു്, നമ്മുടെ ഹൃദയത്തിൽ ദൈവത്തിന്റെ നാദം കേൾക്കുന്നതിനു തുല്യമാണു്. വാക്കുകൾ കൂടാതെ നാം സംസാരിക്കുന്നു. നാം ആശയവിനിമയം ചെയ്യുന്നു. നാം ദൈവത്തോടു് സംസാരിക്കുകയും മറുപടികേൾക്കുകയും ചെയ്യുന്നു......ശരിക്കും ആത്മീയമായ ഒരവസ്ഥയെ പ്രാപിക്കുമ്പോൾ

നമുക്കെല്ലാവർക്കും ദൈവത്തിൻെറ നാമം കേൾക്കാൻ കഴിയും.''

പ്രാർത്ഥന ആത്മാവിൻെറ ഭക്ഷണമാകുന്നു. പ്രാർത്ഥന കൂടാതെ ആത്മീയമായ ശക്തിയോ ആരോഗ്യമോ കൈവരിക്കാൻ നമുക്ക് കഴിയുകയില്ല അതിനാൽ നമ്മുടെ മതധർമ്മത്തിൽ പ്രാർത്ഥന അനിവാര്യമാണ്. ബഹാഉള്ള 'അഖ്ദസ്''എന്ന അദ്ദേഹത്തിൻെറ ഏററവും വിശുദ്ധമായ ഗ്രന്ഥത്തിൽ എഴുതുന്നു:

> ''ദൈവവചനങ്ങൾ എല്ലാ പ്രഭാതങ്ങളിലും പ്രദോഷങ്ങളിലും ജപിക്കുക (ഉരുവിടുക). ഇതിനെ അവഗണിക്കുന്നവൻ ദൈവത്തിൻെറ ഉടമ്പടിയേയും, പ്രമാണരേഖയേയും അവഗണിക്കുന്നു. ഇതിൽനിന്ന് പിന്തിരിഞ്ഞവൻ ദൈവത്തിൽനിന്നും പിന്തിരിഞ്ഞവരുടെ കൂട്ടത്തിൽ പെടുന്നു. അല്ലയോ എൻെറ ജനങ്ങളെ! ദൈവഭയമുള്ളവരായിരിക്കുക. അമിതമായ പാരായണമോ (വിശുദ്ധവചനത്തിൻെറ) രാവും പകലുമുള്ള പ്രവർത്തികളോ നിന്നെ അഹങ്കാരിയാക്കാതിരിക്കട്ടെ. സർവ്വവ്യാപിയായ ഈശ്വരൻെറ എല്ലാ വെളിപാടുകളെയും അശ്രദ്ധയോടെ വായിക്കുന്നതിനേക്കാൾ മികച്ചതാണ്. ഹൃദയാഹ്ലാദത്തോടെ ഒരുവരിമാത്രം ഉരുവിടുകയെന്നത്. മുഷിച്ചിലും ക്ഷീണവും തോന്നാതിരിക്കത്തക്ക അളവിൽമാത്രം ദൈവീകസൂക്തങ്ങളുരുവിടുക. ക്ഷീണവും മാന്ദ്യവുംകൊണ്ട് ആത്മാവിനെ ഭാരപ്പെടുത്താതെ നവോന്മേഷം ലഭിച്ച് വെളിപാടിൻെറ ചിറകുകളിന്മേൽ ഉയർന്ന് തെളിവുകളുടെ ഉദയസ്ഥാനത്തേക്ക് എത്തിച്ചേരട്ടെ. ധാരണാശക്തിയുള്ളവരു

ടെ കൂട്ടത്തിൽ നീയും ഒരുവനാണെങ്കിൽ ഇതു നി ന്നെ ദൈവസാമീപ്യത്തിലെത്തിക്കും.''

ബഹായി പ്രാർത്ഥനകൾ നിർബ്ബന്ധിതമാണെങ്കിലും, ഒരു ചടങ്ങോ ആചാരമുറയോ ആയിട്ടല്ല കൈകാര്യം ചെയ്യേണ്ടതെന്നാണ് ബഹാഉള്ളയുടെ ഈ വിശുദ്ധവചനങ്ങളിൽനിന്ന് നാം മനസ്സിലാക്കുന്നത്. അർത്ഥമറിയാതെ കുറെ വാക്കുകൾ ഉരുവിടുന്നതുകൊണ്ട് സൽക്കർമ്മമാണ് തങ്ങൾ ചെയ്യുന്നതെന്ന് വിശ്വസിക്കുന്ന അനേകം ആളുകളെ നിങ്ങൾക്ക് കാണാം. ഒററ ദിവസംകൊണ്ട് ഒരു വിശുദ്ധഗ്രന്ഥം മുഴുവൻ ഉരുവിട്ടു തീർക്കുകയാണെങ്കിൽ ദൈവത്തിൻെറ മുമ്പിൽ തങ്ങൾ ആനുകൂല്യങ്ങൾക്കും ഏതെങ്കിലും തരത്തിലുള്ള സമ്മാനത്തിനും അർഹരായിത്തീരുമെന്നാണ് ചിലർ വിശ്വസിക്കുന്നത്.

ഒരൊററ വാക്കിൻെറപോലും അർത്ഥം മനസ്സിലാക്കാതെ ആയിരക്കണക്കിന് ജനങ്ങൾ സംസ്കൃതം, ലത്തീൻ, അറബി എന്നീ ഭാഷകളിലെ വിശുദ്ധഗ്രന്ഥങ്ങൾ മണിക്കൂറുകളോളം വായിക്കാറുണ്ട്. തങ്ങളുടെ പിതാക്കന്മാർ ചെയ്തിരുന്നതിനെ അന്ധമായി അനുകരിച്ചുകൊണ്ട് ഇപ്രകാരം വിശുദ്ധവചനങ്ങൾ ഉരുവിട്ടാൽ അവർക്കു മോചനം ലഭിക്കുമെന്ന് അവർ കരുതി. ബഹായിധർമ്മത്തിൽ ചുണ്ടുമാത്രം ചലിപ്പിച്ചുകൊണ്ടുള്ള ആരാധന അനുവദനീയമല്ല. ബഹാഉള്ള പറയുന്നു: ''അനന്തശക്തിമാനായ ഈശ്വരൻെറ വെളിപാടുകളെല്ലാം അശ്രദ്ധയോടെ വായിക്കുന്നതിനേക്കാൾ ഉത്തമമാണ് ഹൃദയോല്ലാസത്തോടെ ഒരു വരിമാത്രം നീ ഉരുവിടുന്നത്.''
''ക്ഷീണവും മാന്ദ്യവുംകൊണ്ട് ആത്മാവിനെ ഭാരപ്പെടു

ത്താതെ നവോന്മേഷം ലഭിച്ച് വെളിപാടിന്റെ ചിറകു കളിന്മേൽ ഉയർന്നു് തെളിവുകളുടെ ഉദയസ്ഥാനത്തേയ്ക്കു് എത്തിച്ചേരണം.'' എന്നാണു് അദ്ദേഹം നമ്മെ ഉൽബോധിപ്പിക്കുന്നതു്.

ബാബ്, ബഹാഉള്ള, അബ്ദുൾബഹ എന്നിവരാൽ വെളിവാക്കപ്പെട്ടിട്ടുള്ള നൂറുകണക്കിനു് അതിമനോഹരങ്ങളായ പ്രാർത്ഥനകൾ ഉണ്ടു്. പ്രാർത്ഥിക്കാൻ ആഗ്രഹിക്കുമ്പോഴെല്ലാം ഇവ പാരായണം ചെയ്യുവാൻ ബഹായികൾ പ്രോത്സാഹിതരാണു്. ബഹായി യോഗങ്ങൾ സാധാരണ ആരംഭിക്കുന്നതും അവസാനിക്കുന്നതും പ്രാർത്ഥനകളോടെയാണ്. ഒരാൾ വിശുദ്ധഗ്രന്ഥങ്ങളിൽനിന്നു് വായിക്കുകയോ ഉരുവിടുകയോ ചെയ്യുമ്പോൾ യോഗത്തിൽ സംബന്ധിക്കുന്ന മറ്റുള്ളവർ നിശ്ശബ്ദം അതു് ശ്രവിക്കുകയും ആ വചനങ്ങളിന്മേൽ ധ്യാനനിരതരാകുകയും ചെയ്യുന്നു. ഈ പ്രാർത്ഥനകൾ വളരെ പ്രചോദനകാരികളാകയാൽ ബഹായി പ്രാർത്ഥനകൾ ആലപിക്കുമ്പോൾ ഏതൊരാൾക്കും ഹൃദയാഹ്ലാദവും ആത്മീയോന്നതിയും അനുഭവപ്പെടുന്നു. ഈ പ്രാർത്ഥനകൾ ഉരുവിടാനായി നാം കടപ്പെട്ടവരല്ല. പക്ഷെ ഇഷ്ടമുള്ളപ്പോൾ എല്ലാവർക്കും അവ ഉരുവിടാം. എന്നാൽ ബഹായികൾക്കു് നിർബ്ബന്ധിതമായ പ്രാർത്ഥനകളും ഉണ്ടു്. അങ്ങിനെയുള്ള മൂന്നു് പ്രാർത്ഥനകൾ ബഹാഉള്ള വെളിപ്പെടുത്തിയിട്ടുണ്ടു്. ഈ മൂന്നു് പ്രാർത്ഥനകളിലേതെങ്കിലുമൊന്നു് തെരഞ്ഞെടുക്കുവാൻ നമുക്കു് സ്വാതന്ത്ര്യമുണ്ടു്. എന്നാൽ ഏതെങ്കിലുമൊന്നു് ദിവസേന നാം ഉപയോഗിക്കണം. ഈ പ്രാർത്ഥനകളിൽ, ഇരുപത്തിനാലുമണിക്കൂറിനുള്ളിൽ എപ്പോഴെങ്കിലും ഒരു പ്രാവശ്യം ഉരുവിടേണ്ടതായ ഒരു പ്രാർത്ഥനയുണ്ടു്. ഇതു് ധാർമ്മികബദ്ധമായ ദീർഘ

പ്രാർത്ഥന എന്നാണറിയപ്പെടുന്നതു്. കൂടാതെ രാവിലെയും ഉച്ചയ്ക്കും വൈകുന്നേരവുമായി ദിവസത്തിൽ മൂന്നുപ്രാവശ്യം ജപിക്കേണ്ടതായ ഒരു ഹ്രസ്വപ്രാർത്ഥനയുണ്ടു്. മൂന്നാമതായി എല്ലാ ദിവസവും മദ്ധ്യാഹ്നത്തിൽ ഒരു പ്രാവശ്യം ജപിക്കേണ്ട വളരെ ചുരുങ്ങിയ ഒരു പ്രാർത്ഥനയുമുണ്ടു്.

ബഹായി പ്രാർത്ഥനാ പുസ്തകങ്ങളിൽ ഈ പ്രാർത്ഥനകളെല്ലാം അച്ചടിച്ചിട്ടുള്ളതായി നിങ്ങൾക്കു് കാണാൻ കഴിയും. ചെറിയ നിർബ്ബന്ധിത പ്രാർത്ഥന ഈ പുസ്തകത്തിൻെറ ഒന്നാമദ്ധ്യായത്തിൽ, നമ്മുടെ ജീവിതത്തിൻെറ ഉദ്ദേശം എന്ന വിഷയം പ്രതിപാദിക്കുന്നിടത്തു കാണാം (പേജ് 13). എല്ലാ മദ്ധ്യാഹ്നങ്ങളിലും ഈ പ്രാർത്ഥന ജപിക്കാനാണു് നിങ്ങൾക്കു താല്പര്യമെങ്കിൽ ആയതു് ഹൃദിസ്ഥമാക്കുന്നതു് നന്നായിരിക്കും. എന്നാൽ ഏതു പ്രാർത്ഥന സ്വീകരിക്കുകയാണെങ്കിലും, ഏതു് ഭാവത്തിൽ നിങ്ങൾ പ്രാർത്ഥിക്കുന്നു എന്നുള്ളതാണു് മുഖ്യം എന്ന വസ്തുത നിങ്ങൾ ഓർത്തിരിക്കേണ്ടതാണു്.

അബ്ദുൾബഹ പറയുന്നു:

> ''ഏററവും ഉന്നതമായ പ്രാർത്ഥനയിൽ മനുഷ്യൻ ദൈവസ്നേഹത്തിനുവേണ്ടി മാത്രം പ്രാർത്ഥിക്കുന്നു. പ്രത്യുത ദൈവത്തേയോ നരകത്തേയോ ഭയപ്പെടുന്നതുകൊണ്ടോ, ഔദാര്യത്തേയോ, സ്വർഗ്ഗത്തേയോ പ്രതീക്ഷിക്കുന്നതുകൊണ്ടോ അല്ല. അനുരാഗിയായ കാമുകനും തൻെറ കാമിനിയുടെ പേർ പറയാതിരിക്കാൻ സാദ്ധ്യമല്ല. ദൈവത്തെ ഒരുവൻ സ്നേഹിക്കുമ്പോൾ ദൈവനാമം ഉച്ചരിക്കാതിരിക്കുകയെന്നുള്ള

ണ്ടു് ഇതിനേക്കാഠം എത്രയോ ദുർഘടമാണു്......
ദൈവാരാധനയിൽ കൂടെയല്ലാതെ ആത്മീയ മനു
ഷ്യൻ ആനന്ദാനുഭൂതി കണ്ടെത്തുന്നില്ല ''

## ഉപവാസം

ബഹായി കലണ്ടറിൽ വർഷത്തിലെ പതിനെട്ടും പത്തൊമ്പതും മാസങ്ങഠംക്കിടയിൽ നാലും ചിലപ്പോഠം അഞ്ചും ദിവസങ്ങഠം കാണാം. ഇവയെ 'ഹായുടെ ദിവസങ്ങഠം' എന്നോ 'സൗരാന്തരദിനങ്ങഠം' എന്നോ അറിയപ്പെടുന്നു. ഈ ദിവസങ്ങളിൽ ബഹായികഠം ബന്ധുക്കളെയും സ്നേഹിതരെയും സല്ക്കരിക്കുകയും അവരുടെ കൂട്ടത്തിലെ പാവങ്ങഠംക്കു് അന്നദാനം നൽകുകയും ചെയ്യുന്നു ഔന്നത്യത്തിൻെറ (അലാ) മാസം എന്നറിയപ്പെടുന്ന പത്തൊമ്പതാം മാസത്തിൻെറ ആരംഭത്തോടുകൂടി ഉപവാസകാലവും ആരംഭിക്കുന്നു.

ഉപവാസത്തിൻേറതായ ഈ പത്തൊമ്പതു ദിവസങ്ങളിൽ സൂര്യോദയം മുതൽ സൂര്യാസ്തമയംവരെ നാം യാതൊരു ഭക്ഷണപാനീയങ്ങളും കഴിക്കുന്നതല്ല. ദൈവത്തോടു് പ്രാർത്ഥിക്കുന്നതിനും ദൈവകൃപകഠം അനുഗ്രഹങ്ങഠംക്കുമായി നന്ദി പറയുന്നതിനുംവേണ്ടി നാം ഉദയത്തിനുതന്നെ എഴുന്നേല്ക്കുന്നു. സൂര്യൻ ഉദിക്കുന്നതിനുമുമ്പായിതന്നെ ഭക്ഷണം കഴിക്കുന്നു. പിന്നീടു് സൂര്യാസ്തമയം വരെ യാതൊന്നും കഴിക്കുന്നതല്ല. സൂര്യൻ അസ്തമിച്ചു കഴിഞ്ഞാൽ പ്രാർത്ഥനയോടെ നാം ഉപവാസം അവസാനിപ്പിക്കുന്നു.

ഉപവാസത്തിൻേറതായ ഈ പത്തൊമ്പതു ദിവസങ്ങളിൽ മററു് സമയങ്ങളിലേതിനേക്കാഠം കൂടുതലായി

നാം ദൈവത്തോട്ട് അടുക്കുന്നു. ഉപവാസം അനുഷ്ഠിക്കുക വഴി നമുക്ക് ദൈവത്തോടുള്ള സ്നേഹവും അദ്ദേഹത്തിന്റെ കല്പനകൾ നടപ്പിൽവരുത്താനുള്ള നമ്മുടെ സന്നദ്ധതയും പ്രതീകാത്മകമായി നാം കാണിച്ചുകൊടുക്കുകയാണ് ചെയ്യുന്നതു്.

ഉപവാസത്തെക്കുറിച്ച് അബ്ദുൾബഹ ഇങ്ങിനെയാണ് പറയുന്നതു്:

> ''ഉപവാസം ഒരു ചിഹ്നമാണ്. ഇന്ദ്രിയാസക്തിയിൽനിന്നുള്ള സംയമനമാണ് ഉപവാസം സൂചിപ്പിക്കുന്നതു്. ശാരീരികമായ ഉപവാസം ആ സംയമനത്തിന്റെ ഒരു ചിഹ്നമാണ്. എങ്ങിനെയെന്നാൽ, ഒരാൾ ശാരിരികമായ അത്യാശകളിൽനിന്ന് നിവൃത്തനായിരിക്കുന്നതുപോലെ, അദ്ദേഹത്തിന് സ്വയമുണ്ടാകുന്ന വിഷയാസക്തിയിലും മററ് ഇന്ദ്രിയാസക്തിയിലുംനിന്നും നിവൃത്തനാകേണമെന്നുള്ള അനുസ്മരണയാണതു്. എന്നാൽ ആഹാരത്തിൽനിന്നുമാത്രമുള്ള സംയമനം ആത്മാവിനെ ബാധിക്കുകയില്ല. അതൊരു അടയാളവും അനുസ്മരണവും മാത്രമാണ്. മററുവിധത്തിലതിന് പ്രധാന്യമില്ല. ഈ ലക്ഷ്യത്തോടുകൂടിയുള്ള ഉപവാസത്തിന് ആഹാരം പൂർണ്ണമായും ഉപേക്ഷിക്കണമെന്നർത്ഥമില്ല. അമിതമായോ കുറച്ചോ ഭക്ഷിക്കാതിരിക്കുകയെന്നതാണ് ആഹാരത്തെ സംബന്ധിക്കുന്ന സുവർണ്ണനിയമം. ക്രമീകരണം അനിവാര്യമാണ്. ആഹാരം പരിപൂർണ്ണമായും വർജ്ജിക്കുന്ന ഒരു വിഭാഗം ജനങ്ങൾ ഇന്ത്യയിലുണ്ട് ക്രമേണ ആഹാരം കുറച്ചുകുറച്ചുകൊണ്ടുവന്ന് ഒടുവിൽ ഒന്നും കഴി

ക്കാതെ അവർ ജീവിക്കുന്നു. എന്നാൽ ഇതവരുടെ ബുദ്ധിശക്തിയെ പരിഢിപ്പിക്കും. ഭക്ഷണത്തിന്റെ അഭാവത്താൽ ദുർബ്ബലനായ ഒരു മനുഷ്യന് മനസ്സുകൊണ്ടോ ശരീരംകൊണ്ടോ ഈശ്വരസേവനം നടത്താൻ സാദ്ധ്യമല്ല. അവനു് വ്യക്തമായ കാഴ്ചപ്പാടും കിട്ടുകയില്ല.''

സൂര്യോദയത്തിനുമുമ്പായിത്തന്നെ നാം പ്രാർത്ഥനകൾക്കും ധ്യാനത്തിനുമായി സ്വയം സജ്ജരാകുന്നു. ഈ സന്ദർഭത്തിനുതകുന്ന പല സുന്ദരങ്ങളായ പ്രാർത്ഥനകളും ബഹാഉള്ള വെളിവാക്കിയിട്ടുണ്ടു് സൂര്യോദയത്തിനല്പം മുമ്പു് നാം പ്രാതൽ അവസാനിപ്പിക്കുന്നു. ഉദയംമുതൽ അസ്തമയംവരെ നാം ഭക്ഷണപാനീയങ്ങൾ കഴിക്കുന്നില്ല. ഉപവാസകാലമത്രയും ബഹാഉള്ളയോടുള്ള സ്നേഹം നമുക്കു് കൂടുതലായി അനുഭവപ്പെടുകയും അദ്ദേഹത്തിന്റെ സ്നേഹസമ്പാദനത്തിനുവേണ്ടിയാണു് നാം ഉപവാസം അനുഷ്ഠിക്കുന്നതെന്നു് സ്മരിക്കുകയുംചെയ്യുന്നു. സൂര്യാസ്തമയത്തിനുശേഷം നാം ഉപവാസം അവസാനിപ്പിക്കുന്നു. ഉപവാസം അവസാനിപ്പിക്കുന്നതിനു് മുമ്പോ പിമ്പോ നാം നമസ്കരിക്കുന്നു. ഉപവാസസമയം ഉപയോഗിക്കാനായി ധാരാളംപ്രാർത്ഥനകൾ ബഹാഉള്ള പ്രത്യേകമായി വെളിപ്പെടുത്തിയിട്ടുണ്ടെങ്കിലും, ബഹായി വിശുദ്ധഗ്രന്ഥങ്ങളിൽ ഉൾപ്പെടുത്തിയിട്ടുള്ള ഏതു പ്രാർത്ഥനയും ജപിക്കാൻ നമുക്കു് സ്വാതന്ത്ര്യമുണ്ടു്. ഉപവാസകാലത്തു് ചൊല്ലുവാനായി നിശ്ചയിച്ചിട്ടുള്ള പ്രാർത്ഥനകളിലൊന്നു്വായനക്കാരുടെ സൗകര്യാർത്ഥം ചുവടെ ചേർക്കുന്നു:

''പ്രഭോ! എന്റെ ദൈവമേ!
അങ്ങേയ്ക്കു സ്തുതി !

യാതൊന്നാൽ ഇരുൾ വെളിച്ചമായിതീർന്നുവോ, യാതൊന്നിലൂടെ സനാതനദേവാലയം പണിയപ്പെടുകയും തിരുവെഴുത്തു പ്രകാശിതമാവുകയും വിശുദ്ധപട്ടിക അനാവൃതമാവുകയും ചെയ്തുവോ ആ ശക്തിയോർത്തു ഞാൻ പ്രാർത്ഥിക്കുന്നു. അവിടുത്തെ അതുല്യമഹത്വത്തിൻെറ ആകാശങ്ങളിലേക്കു് ഞങ്ങൾക്കു് ആരോഹണം ചെയ്യാനും, അങ്ങയുടെ ഐക്യത്തിൻെറ നികേതനത്തിലേക്കു് പ്രവേശിക്കാൻ സംശയാലുക്കളെ തടസ്സപ്പെടുത്തിയ സന്ദേഹമാലിന്യങ്ങളിൽനിന്നു് അങ്ങിനെ ഞങ്ങളെ കഴുകിയെടുക്കാനും വേണ്ടതെല്ലാം ഞങ്ങളിലേക്കു് പ്രേക്ഷണം ചെയ്യണമേ!

അങ്ങയുടെ വാത്സല്യത്തിൻെറ ചരടിൽ പററിച്ചേരുകയും, അവിടുത്തെ കാരുണ്യത്തിൻെറയും ഔദാര്യത്തിൻെറയും സീമയിൽ ഒട്ടിപ്പിടിക്കുകയുംചെയ്ത ഒരുവനാണു് ഞാൻ. എനിക്കായും എൻെറ പ്രിയപ്പെട്ടവർക്കായും അങ്ങയുടെ വിധി നടത്തേണമേ! ഈ ലോകത്തിലെയും വരാനിരിക്കുന്ന ലോകത്തിലെയും നന്മയെ പകർന്നുതരേണമേ! അങ്ങയുടെ സൃഷ്ടികളിൽവച്ചു് ഔന്നത്യം വഹിക്കുന്നവർക്കായി വിധിക്കപ്പെട്ട നിഗൂഢസമ്മാനം ഞങ്ങൾക്കു് നൽകേണമെ! എൻെറ പ്രഭോ! അങ്ങു് സ്വന്തം സേവകർക്കായി പറഞ്ഞ ഉപവാസത്തിൻെറ ദിനങ്ങളാണിവ. തികച്ചും അങ്ങേയ്ക്കായി, അങ്ങിൽനിന്നു് അന്യമായ എന്തിൽനിന്നും നിസ്സംഗനായി ആരുപവസിക്കുന്നുവോ, അവൻ ധന്യനാണു്. എൻെറ ദൈവമെ! അങ്ങയെ അനുസരിക്കാനും അങ്ങയുടെ ഉപദേശങ്ങൾ അനുവർത്തിക്കാനും അവ

നെയും എന്നെയും അനുഗ്രഹിക്കേണമേ! സത്യമായും, സ്വയം നിർണ്ണയിക്കുന്നതു് നടത്താൻ പ്രാപ്തനാണവിടുന്നു്.

"അങ്ങൊഴികെ സർവ്വജ്ഞനും, സർവ്വവിജ്ഞനുമായി മറ്റു ദൈവവുമില്ല. അണ്ഡകടാഹങ്ങളുടെ നാഥനായവനു് അഖിലസ്തുതിയും!"

—ബഹാഉള്ള

ബഹായിവർഷത്തിന്റെ അവസാനദിവസംവരെ ഉപവാസം തുടർന്നുപോരുന്നതാണു്. മാർച്ച് 21നു് പുതുവർഷപ്പുലരിയോടുകൂടി ഉപവാസത്തിനു് തിരശ്ശീല വീഴുന്നു. നവറൂസ് ഉത്സവമായി ബഹായികരം ഈ ദിവസം കൊണ്ടാടുന്നു.

## തൊഴിൽ ആരാധനയാകുന്നു

എല്ലാവരും പ്രവൃത്തിയെടുക്കണമെന്നുള്ളതു് ബഹാഉള്ളയുടെ നിയമങ്ങളിലുള്ളതാണു്. യാചിക്കുന്നതും അലസരായി ജീവിക്കുന്നതും പാപമാകയാൽ ബഹായിധർമ്മത്തിൽ അവരോധിച്ചിരിക്കുന്നു. ഈ ധർമ്മത്തിൽ എല്ലാവർക്കും തൊഴിൽ നിർബ്ബന്ധിതമാണു്. ബഹായികളെ സംബന്ധിച്ചിടത്തോളം മനുഷ്യസേവനത്തെ ലക്ഷ്യമാക്കി ചെയ്യുന്ന ഏതു് പ്രവൃത്തിയും ആരാധനയാണു്. ബഹാഉള്ള പറയുന്നു:

"കല, കച്ചവടം തുടങ്ങിയ ഏതെങ്കിലും ഒരു തൊഴിലിൽ ഏർപ്പെടുവാൻ നിങ്ങളെല്ലാവരും ബാദ്ധ്യസ്ഥരാക്കപ്പെട്ടിരിക്കുന്നു. നാം നിന്റെ ഈ തൊഴിലിനെ സത്യമായ ദൈവത്തിന്റെ ആരാധനയോടു്

തുല്യമാക്കിയിരിക്കുന്നു. അല്ലയോ ജനങ്ങളെ, ദൈവത്തിന്റെ കരുണയേയും അവന്റെ ദയാവായ്പിനേയുംകുറിച്ച് പര്യാലോചിക്കുകയും പ്രഭാതങ്ങളിലും പ്രദോഷങ്ങളിലും അവനു് നന്ദി പറയുകയും ചെയ്യുക.''

അബ്ദുൾബഹ വീണ്ടും വിശദീകരിക്കുന്നു:

''ബഹായിധർമ്മത്തിൽ കലയും ശാസ്ത്രവും മറ്റെല്ലാ തൊഴിലുകളും ദൈവാരാധനയായി കണക്കാക്കപ്പെടുന്നു. തന്റെ കഴിവിന്റെ പരമാവധി ഉപയോഗിച്ച് ഒരു തുണ്ടു കടലാസു് നിർമ്മിക്കുന്നതും അതിന്റെ പൂർത്തീകരണത്തിനായി അവന്റെ മുഴുവൻ ശക്തിയും അതിൽ കേന്ദ്രീകരിക്കുന്നതും ദൈവസ്തുതി ആണു്. ചുരുക്കത്തിൽ, മനുഷ്യൻ അവന്റെ നിറഞ്ഞ ഹൃദയത്തോടെ ഏറ്റെടുക്കുന്ന എല്ലാ സംരംഭങ്ങളും, യത്നങ്ങളും, അവ ഏററവും ഉന്നതമായ ഉദ്ദേശത്തോടും മനുഷ്യരാശിയുടെ സേവനത്തെ ലക്ഷ്യമാക്കിയുമാണു് ചെയ്യുന്നതെങ്കിൽ അതു് ആരാധനയാണു്. മനുഷ്യരാശിയെ സേവിക്കുകയും ജനങ്ങളുടെ ആവശ്യങ്ങൾ നിവർത്തിക്കുകയും ചെയ്യുക എന്നതാണു് യഥാർത്ഥമായ ആരാധന സേവനം പ്രാർത്ഥനയാകുന്നു......''

തൊഴിൽ ആരാധനയാകുന്നു! സേവനം പ്രാർത്ഥനയാകുന്നു! ഇതു് അത്ഭുതകരമായ ഒരു നിയമവുമാണു്.

നമുക്കു് ദൈവത്തെ ആരാധിക്കേണ്ടി വരുമ്പോൾ സന്തോഷത്തോടും ആത്മാർത്ഥതയോടുംകൂടെ അദ്ദേഹത്തെ ആരാധിക്കണം. തന്റെയും മററുള്ളവരുടേയും ഗുണ

ത്തിനുവേണ്ടി നിലമുഴുന്ന കൃഷിക്കാരൻ ദൈവത്തെ ആരാധിക്കുന്നതായാണു് ബഹായികൾ വിശ്വസിക്കുന്നതു്. മറെറാരുവൻെറ ഗൃഹത്തിനായി കതകുപണിയുന്ന ആശാരിയും, വസ്ത്രങ്ങൾ നെയ്യുകയും മററുള്ളവരുടെ ആസ്വാദനത്തിനായി അതിനു് മനോഹാരിത കൂട്ടാൻ പരമാവധി ശ്രമിക്കുകയും ചെയ്യുന്ന തയ്യൽക്കാരനും ദൈവത്തെ വാഴ്ത്തുകയാണു് ചെയ്യുന്നതു്.

ബഹാഉള്ളയുടെ അനുഗ്രഹത്താൽ എല്ലാ വയലുകളും ഓരോ ദേവാലയവും, എല്ലാ പണിപ്പുരകളും ഓരോ ആരാധനാമന്ദിരങ്ങളുമാണെന്നു് നാം കണ്ടുകഴിഞ്ഞു. അതിനാൽ, ഒരു ബഹായിക്കു്, അവൻെറ പ്രവൃത്തി എത്ര പ്രയാസമേറിയതായിരുന്നാലും, അതിൽക്കൂടെ അവനു് ദൈവത്തെ ആരാധിക്കുവാൻ കഴിയുന്നതിനാൽ അതു് ആനന്ദകരമായ ഒരു തൊഴിലായിത്തീരുന്നു. ഒരു ബഹായി അവൻ പ്രാർത്ഥിക്കുമ്പോൾ കാണിക്കുന്ന അതേ ആത്മാർത്ഥതയോടും ആഹ്ലാദത്തോടും കൂടെത്തന്നെ അവൻെറ പ്രവൃത്തിയും ചെയ്യുന്നു.

ഒരു ഗുഹയിലോ വനാന്തർഭാഗത്തോ ജീവിക്കുന്ന ഒരു പരിത്യാഗി എല്ലാവിധമായ ആത്മദണ്ഡനത്തിനും തയ്യാറാണു്. എന്തുകൊണ്ടെന്നാൽ, അങ്ങിനെ ചെയ്യുന്നതിൽക്കൂടെ താൻ ദൈവത്തെ ആരാധിക്കുന്നതായി അയാൾക്കു് തോന്നുന്നു. സന്യാസത്തിൻെറയും ആത്മപരിത്യാഗത്തിൻെറയും കാലം കഴിഞ്ഞിരിക്കുന്നുവെന്നാണു് ബഹാഉള്ള പറഞ്ഞിട്ടുള്ളതു്. അതിനുപകരമായി അദ്ദേഹം ഉപയോഗപ്രദമായ എല്ലാ തൊഴിലുകളും ദൈവാരാധനക്കു് തുല്യമായി ഉയർത്തിയിരിക്കുന്നു തൊഴി

ലിനെ പ്രാർത്ഥനയായി കണക്കാക്കുകയും അർപ്പണ ബോധത്തോടെ ചെയ്തുതീർക്കുകയും ചെയ്താൽ ഇനിമേൽ പ്രവൃത്തി നമുക്ക് ശ്രമകരമായിരിക്കുകയില്ല.

ലോകത്തോട് വിരക്തിയും ഏകാന്തജീവിതവും നമ്മുടെ ധർമ്മത്തിൽ മേന്മയുള്ളതായി കരുതുന്നില്ല. ബഹായികളുടെയിടയിൽ സന്യാസികളോ, തപസ്വികളോ ഇല്ലാത്തതു് ഇക്കാരണത്താലാണു്. ബഹാഉള്ള പറയുന്നു:

"അല്ലയോ ഭൂനിവാസികളെ! ഏകാന്തജീവിതവും കഠിനനിഷ്ഠകളും ദൈവത്തിൻെറ അംഗീകാരം അർഹിക്കുന്നില്ല. സന്തോഷത്തിൻെറയും സൗരഭ്യത്തിൻെറയും കാരണോപാധികളെക്കുറിച്ചു് വിവരവും വിവേകവും ഉള്ളവർ ശ്രദ്ധാലുക്കളായിരിക്കും. അന്ധവിശ്വാസത്തിൽനിന്നും, കേവലഭാവനയിൽ നിന്നും ഉടലെടുത്ത പ്രവർത്തികൾ ജ്ഞാനികളായ ജനങ്ങൾക്കു് യോജിച്ചതല്ല. കഴിഞ്ഞകാലങ്ങളിൽ ചിലർ രാത്രി സമയങ്ങളിൽ പർവ്വതഗുഹകളിൽ താമസിക്കുകയും മററുചിലർ നിശയുടെ നിശ്ശബ്ദതയിൽ ശവകുടീരങ്ങൾ സന്ദർശിക്കുകയും പതിവായിരുന്നു. പറയൂ: ഈ പീഡിപ്പിക്കപ്പെട്ടവൻെറ ഉപദേശം ശ്രദ്ധിച്ചാലും. നീ മുറുകെ പിടിച്ചിരിക്കുന്നതെന്തോ, അതു് വിട്ടുകളഞ്ഞിട്ടു് വിശ്വസ്തനും പരമകാരുണ്യനുമായ ദൈവത്തിൻെറ കല്പന സ്വീകരിച്ചാലും. നിങ്ങൾക്കുവേണ്ടി സൃഷ്ടിക്കപ്പെട്ടവയെ നിങ്ങൾതന്നെ ഉപേക്ഷിക്കാതിരിക്കുക."

ദൈവത്തെ നമുക്കു് നമ്മുടെ വയലുകളിലും തൊഴിൽ ശാലകളിലും ആരാധിക്കാം. നിരന്തരവും നിഷ്

ക്കളങ്കവുമായ പ്രവർത്തികളിലൂടെ നമുക്കവനെ സ്തുതിക്കാം. മനുഷ്യവർഗ്ഗത്തിനുവേണ്ടി ചെയ്യുന്ന സേവനങ്ങൾ വഴിയായി നമുക്ക് സ്രഷ്ടാവിന്ന് ആത്മാർത്ഥമായ പ്രാർത്ഥനകൾ അർപ്പിക്കാം. ഈ യുഗത്തിലേക്കുള്ള ദൈവ നിയമത്തെ നമുക്കെന്നെന്നും സ്മരിക്കാം.

"അലസതയിലും വിമുഖതയിലും നിൻെറ സമയം പാഴാക്കാതിരിക്കുക. നിനക്കും നിൻെറ സഹജീവികൾക്കും പ്രയോജനപ്രദമായ പ്രവർത്തികളിൽ ഏർപ്പെടുക. ചക്രവാളത്തിൽ ഉദിച്ചുയർന്ന ജ്ഞാനത്തിൻെറയും ദിവ്യപ്രഖ്യാപനത്തിൻെറയുമായ സൂര്യൻ അപ്രകാരമാണ് കാര്യങ്ങൾ തൻെറ കുറിപ്പടിയിൽ വിധിക്കപ്പെട്ടിരിക്കുന്നത്. അലസരായി ഇരുന്നു ഭിക്ഷയാചിക്കുന്നവനാണ് ദൈവത്തിൻെറ മുന്നിൽ ഏററവും നിന്ദ്യൻ. സർവ്വദാതാവും, സർവ്വനിയന്താവും, എല്ലാത്തിനും കാരണഭൂതനുമായ ഈശ്വരനിൽ അഭയം പ്രാപിക്കുക. സ്വയം തൊഴിലിലോ വ്യാപാരത്തിലോ ഏർപ്പെടുന്ന എല്ലാവരും.........ദൈവത്തിൻെറ കാഴ്ചപ്പാടിൽ ആരാധന തന്നെയാണ്. സത്യമായും ഇതവൻെറ മഹത്തും ബ്രഹത്തുമായ അനുഗ്രഹത്തിൽനിന്നുമാത്രം ലഭ്യമാകുന്നതാണ്."

## ദൈവധർമ്മത്തെ പ്രചരിപ്പിക്കൽ

ധർമ്മത്തെക്കുറിച്ച് പഠിക്കുകയും, അതിലെ പ്രബോധനങ്ങൾ ജീവിതത്തിൽ അനുഷ്ഠിക്കുകയും, ബഹായി സന്ദേശം പ്രചരിപ്പിക്കുകയുമാണ് ഒരു ബഹായിയുടെ കർത്തവ്യം. ബഹാഉള്ള പറയുന്നു: "അവനവൻെറ കഴി

വനുസരിച്ച് ദൈവധർമ്മം പ്രചരിപ്പിക്കുകയെന്നതു് ഓരോ മനുഷ്യാത്മാവിന്റെയും ചുമതലയാണെന്നു് ദൈവം കല്പിച്ചിരിക്കുന്നു.''

നമ്മെ സംബന്ധിച്ചിടത്തോളം ദൈവധർമ്മം പ്രചരിപ്പിക്കുകയെന്നതു് എന്തുകൊണ്ടു് അനിവാര്യമായിരിക്കുന്നു?

ഒരാറം കഠിനമായ ഒരു രോഗംമൂലം കഷ്ടപ്പെട്ടുകയും അപ്പോറം അയാളുടെ എല്ലാ വേദനയേയും കഷ്ടപ്പാടിനേയും അകററി രോഗശാന്തി വരുത്തുന്ന ഒരു ഔഷധം ലഭിക്കുകയും ചെയ്താൽ ആ ഔഷധത്തെ ഒരു വലിയ നിധി പോലെ അയാറം കാത്തുസൂക്ഷിക്കുമെന്നതു് തീർച്ചയാണു്. തന്റെ ഒരു സ്നേഹിതനേയും ഇതേ രോഗംതന്നെ ബാധിച്ചാൽ എന്തു നിലപാടായിരിക്കും അയാറം സ്വീകരിക്കുക? കൈവശമിരിക്കുന്ന മരുന്നു് സ്വാർത്ഥതാപൂർവ്വം സൂക്ഷിച്ചിട്ടു് സ്നേഹിതന്റെ കഷ്ടപ്പാടിനു നേരെ കണ്ണടക്കുമോ? തീർച്ചയായും ഇല്ല. സന്തോഷപൂർവ്വം അയാറം ആ മരുന്നു് സ്നേഹിതനു് നൽകുകയും, തന്റെ അനുഭവത്തിന്റെ വെളിച്ചത്തിൽ, ഇതുകൊണ്ടു് അയാളുടെ രോഗത്തിനു് പൊടുന്നനവെ ആശ്വാസം ലഭിക്കുമെന്നു് ഉറപ്പു നൽകുകയും ചെയ്യും.

ബഹാഉള്ള 'സർവ്വജ്ഞനായ വൈദ്യ'നാകുന്നു. നമ്മുടെ എല്ലാവിധ അസുഖങ്ങറംക്കും പരിഹാരമേകുന്ന ഒരു സിദ്ധൗഷധം അദ്ദേഹം കൊണ്ടുവന്നിട്ടുണ്ടു്. വെറുപ്പു്, അന്ധവിശ്വാസം, നിരാശ, അനൈക്യം എന്നീ രോഗങ്ങറം ലോകജനതയെ നശിപ്പിച്ചുകൊണ്ടിരിക്കുന്നു. ഈ രോഗങ്ങളിൽനിന്നു് സ്വയം വിമുക്തനായിക്കഴിഞ്ഞ

ഒരു യഥാർത്ഥ ബഹായിക്കു്, ഇതിനുള്ള പ്രതിവിധി അറിയാമായിരിക്കേ, മററുള്ളവരുടെ യാതനകളെക്കുറിച്ചു് എങ്ങിനെ നിസ്സംഗനായിരിക്കാൻ കഴിയും? ദൈവീക പ്രബോധനങ്ങളിലൂടെ തനിക്കു ലഭിച്ചതെന്തോ അതു്, ചുററുപാടുമുള്ള രോഗബാധിതരായ തൻെറ സഹോദരങ്ങൾക്കുകൂടി പകർന്നുകൊടുക്കുവാൻ തീർച്ചയായും അയാൾ ശ്രമിക്കുന്നതാണു്.

ദൈവസന്ദേശം പ്രചരിപ്പിക്കുന്നതും പഠിപ്പിക്കുന്നതും ഒരു തൊഴിലായി സ്വീകരിച്ചിട്ടുള്ള ഒരു പ്രത്യേക വിഭാഗം ജനങ്ങൾ ബഹായിധർമ്മത്തിൽ ഇല്ല. അതിനാൽ, ജനങ്ങളെ ധർമ്മത്തിൻെറ പാതയിലേയ്ക്കു് നയിക്കുക എന്ന ഉത്തരവാദിത്വം ഓരോ വ്യക്തിയുടേയും ചുമലിൽ നിക്ഷിപ്തമാണു്.

ദൈവസന്ദേശം മററുള്ളവർക്കു് നല്കുന്നതിൻെറ ഉദ്ദേശം എന്താണു്? നാം ഒരു സൈന്യത്തെ സമാഹരിക്കുകയല്ല സന്ദേശം നൽകുന്നതിലൂടെ യാതൊരുവിധ ഭൗതികനേട്ടങ്ങളും നാം പ്രതീക്ഷിക്കുന്നില്ല. സഹജീവികളോടുള്ള നമ്മുടെ സ്നേഹവും, ഈ യുഗത്തിൽ ദൈവം മനുഷ്യസമൂഹത്തിൻെറമേൽ ചൊരിഞ്ഞിട്ടുള്ള ഔദാര്യത്തിൽനിന്നു് അവർ നിരാകരിക്കപ്പെട്ടുകൂടെന്നുള്ള നമ്മുടെ ആഗ്രഹവും ദൈവീകധർമ്മത്തെക്കുറിച്ചു പഠിപ്പിക്കുവാൻ നമ്മെ ഉത്തേജിതരാക്കുന്നു. മററുള്ളവരുടെമേൽ നമ്മുടെ ആശയങ്ങൾ അടിച്ചേല്പിക്കുവാൻ നാം ഒരിക്കലും ശ്രമിക്കുന്നില്ല. അവരുമായി നാം തർക്കിക്കുന്നില്ല. നാം നല്കുന്നതു് അവർ നിരസിച്ചാൽതന്നെയും, അവരോടുള്ള സ്നേഹത്തിനു് ഭംഗം വരുന്നില്ല. അവർ പറയുന്നതു് തെററും നാം പറയുന്നതു് ശരിയുമാണെന്നു് ഒരിക്കലും

നാം പറയുന്നില്ല. ബഹാഉള്ള വെളിപ്പെടുത്തിയ ദൈവ സന്ദേശം നാം ജനങ്ങൾക്ക് മനസ്സിലാക്കികൊടുക്കുന്നു. അതംഗീകരിക്കണോ എന്നതു് അവരുടെ ഇഷ്ടം. നമുക്ക് മറ്റുള്ളവരോടുള്ള സ്നേഹം അവർ ബഹായികളായിത്തീരുന്നതിനെ ആശ്രയിച്ചല്ല ഇരിക്കുന്നതു്. ബഹാഉള്ള നമ്മോടു് ഇപ്രകാരമാണു് കല്പിക്കുന്നതു്:

"അല്ലയോ ബഹായുടെ ജനങ്ങളെ! നിങ്ങൾ സ്നേഹത്തിൻെറ ഉറവിടവും ദൈവാനുഗ്രഹത്തിൻെറ ഇരിപ്പിടവുമാണു്. ആരെയെങ്കിലും ദുഷിച്ചുപറഞ്ഞോ, ശപിച്ചോ നിങ്ങളുടെ നാവുകളെ അശുദ്ധമാക്കാതിരിക്കുക. അർഹിക്കാത്തതു് ആഗ്രഹിക്കാതിരിക്കുക. ഏതൊരു സത്യത്തിനായി നിങ്ങൾ നിലകൊള്ളുന്നുവൊ അതു വെളിപ്പെടുത്തുക. അതു മററുള്ളവർ സ്വീകരിച്ചാൽ നിൻെറ ലക്ഷ്യം സാക്ഷാത്ക്കരിക്കപ്പെടുന്നു. അതു നിരാകരിക്കുന്നവനുമായി ബന്ധിക്കുന്നതും വാദപ്രതിവാദത്തിൽ ഏർപ്പെടുന്നതും വൃഥാവിലാണു്. അവനെ അവൻെറ വഴിക്കുവിടുകയും രക്ഷകനും സ്വയംഭൂവുമായ ദൈവത്തിൻെറ സന്നിധിയിലേയ്ക്കു് കുതിക്കുകയും വേണം. ഏതു പ്രതികൂല സാഹചര്യങ്ങളിലും നീ ദു:ഖിതനാകരുതു്. ദൈവാനുഗ്രഹമാകുന്ന വൃക്ഷത്തിൻെറ തണലിൽ അവനെ പോഷിപ്പിക്കുകയും, ദൈവം നിനക്കായി ഇച്ഛിച്ചിരിക്കുന്നതെന്തോ അതുപോലെ പ്രവർത്തിക്കുമെന്നു് പ്രതീക്ഷിക്കപ്പെടുകയും ചെയ്യുന്നു. നിങ്ങളെല്ലാവരും ഒരേ വൃക്ഷത്തിലെ ഇലകളും ഒരു സമുദ്രത്തിലെ ജലബിന്ദുക്കളും ആകുന്നു."

മററുള്ളവരെ പഠിപ്പിക്കുന്നതിനുമുമ്പായി നാം സ്വയം പഠിക്കണമെന്നാണ് ബഹാഉള്ള ആഗ്രഹിക്കുന്നത്. ബഹാഉള്ളയുടെ പ്രബോധനങ്ങൾ അനുസരിക്കണമെന്ന് മററുള്ളവരെ ഉപദേശിക്കുന്നതിനു മുമ്പായി അദ്ദേഹത്തിൻെറ പ്രബോധനങ്ങൾ മനസ്സിലാക്കുവാനും നമ്മുടെതന്നെ ജീവിതത്തിൽ അത് അനുഭവവേദ്യമാക്കുവാനും പരമാവധി പരിശ്രമിക്കണമെന്നാണ് ഇതുകൊണ്ടർത്ഥമാക്കുന്നത്.

ബഹാഉള്ളയുടെ വാക്കുകളിൽ:

"ബഹായുടെ ജനങ്ങൾ വിവേകപൂർവ്വം ദൈവത്തെ സേവിക്കുകയും, അവരുടെ ജീവിതത്തിൽകൂടെ മററുള്ളവരെ പഠിപ്പിക്കുകയും, അവരുടെ പ്രവൃത്തികളിൽ ദൈവത്തിൻെറ പ്രകാശത്തെ പ്രത്യക്ഷീകരിക്കുകയും വേണം. പ്രവൃത്തികളുടെ ഫലം, യഥാർത്ഥത്തിൽ, വാക്കുകളുടേതിനേക്കാൾ ശക്തിയേറിയവയാണ്........ഒരു ഗുരുനാഥൻെറ വാക്കുകളുടെ വിലയും ശക്തിയും അയാളുടെ ഉദ്ദേശ ശുദ്ധിയേയും നിസ്സംഗതയേയും ആശ്രയിച്ചിരിക്കുന്നു. ചിലർ വാക്കുകൾകൊണ്ട് തൃപ്തിപ്പെടുന്നു. വാക്കുകളിൽ അടങ്ങിയിരിക്കുന്ന യാഥാർത്ഥ്യം പ്രവർത്തികളിൽ കൂടി പരീക്ഷിക്കപ്പെടുകയും ആയത് ജീവിതത്തെ ആശ്രയിച്ചിരിക്കുകയും ചെയ്യുന്നു. പ്രവർത്തികൾ മനുഷ്യൻെറ നിലയെ വെളിവാക്കുന്നു. ദൈവേച്ഛയുടെ നാവിൽനിന്നും പുറപ്പെട്ടിട്ടുള്ളതെന്തോ അതിനനുസരണമായും, ലിഖിതങ്ങളിൽ രേഖപ്പെടുത്തിയ പ്രകാരവും വേണം വാക്കുകൾ അങ്കുരിക്കേണ്ടത്."

മററുള്ളവരുടെ ആത്മീയപുരോഗതിയുടേയും അനുഗ്രഹത്തിൻെറയും ഉറവിടമായി മാറുകയെന്നതു് നമുക്ക കിട്ടാവുന്ന മഹത്തായ ഒരു ആനുകൂല്യമാണു്. ഒരുപക്ഷേ, ആത്മീയ ലോകത്തിൽ ജനങ്ങൾക്ക് അവരുടെ ജീവിതത്തിൻെറ ഉദ്ദേശം മനസ്സിലാക്കുവാനും, ഒരു വിശ്വധർമ്മത്തിൽ അവരെ ഒന്നു കൂട്ടിയിണക്കുവാനും സഹായിക്കുക എന്നതിനേക്കാൾ കൂടുതൽ വിലപ്പെട്ടതായി ഒന്നുംതന്നെ നമുക്ക് കാണുകയില്ല. ഓരോ ബഹായിയും ഒരു വർഷത്തിൽ ഒരു വ്യക്തിയെ എങ്കിലും ബഹാഉള്ളയുടെ ധർമ്മത്തിലേക്ക് ആകർഷിക്കാൻ ശ്രമിക്കേണ്ടതാണെന്നാണു് അബ്ദുൾബഹ പറഞ്ഞിട്ടുള്ളതു്. ബഹാഉള്ളയുടെ ധർമ്മം പ്രചരിപ്പിക്കുകയെന്നതു് നമ്മുടെ വിദ്യാഭ്യാസത്തെ ആശ്രയിച്ചല്ല ഇരിക്കുന്നതു്. വായിക്കാനും എഴുതുവാനും കഴിവില്ലെങ്കിൽപോലും ഒരുവനു് അവൻെറ പ്രവർത്തികളിലും നടപടികളിലും കൂടെ താൻ മനുഷ്യവർഗ്ഗത്തിൻെറ യഥാർത്ഥ സേവകനാണെന്നു് തെളിയിക്കാൻ കഴിയുമെന്നാണു് അബ്ദുൾബഹ പറയുന്നതു്. ഒരു യഥാർത്ഥ ബഹായിയായി നാം ജീവിതം നയിക്കുകയാണെങ്കിൽ നാം മററുള്ളവരിൽനിന്നു് വ്യത്യസ്തരാണെന്നു് ജനങ്ങൾക്ക് സ്വയം ബോദ്ധ്യമാകുന്നതാണു് കാരണം, ഈ യുഗത്തിലേക്കുള്ള ദൈവീക പ്രബോധനങ്ങളുടെ അടിസ്ഥാനത്തിലാണു് നാം ജീവിക്കുന്നതു് ദൈവധർമ്മം പ്രചരിപ്പിക്കേണ്ടതിൻെറ പ്രാധാന്യവും അതുവഴി നമുക്ക ലഭിക്കുന്ന അനുഗ്രഹവും താഴെ ഉദ്ധരിക്കുന്ന അബ്ദുൾബഹയുടെ കുറിപ്പടിയിലൂടെ വ്യക്തമായി മനസ്സിലാക്കാവുന്നതാണു്.

"സന്ദേശവാഹകരെ വലയം ചെയ്തിരിക്കുന്ന അദൃശ്യമായ ദിവ്യ പിന്തുണ ഇന്നു് വ്യക്തമാവുകയും അ

റിയപ്പെട്ടകയും ചെയ്തിരിക്കുന്നു. സന്ദേശം പരത്തുക എന്ന ദൗത്യം നിർവ്വഹിക്കാതിരുന്നാൽ പ്രസ്തുത സഹായം ഒട്ടുംതന്നെ ലഭിക്കുന്നതല്ല. എന്തുകൊണ്ടെന്നാൽ, ദൈവസന്ദേശം പ്രചരിപ്പിക്കുന്നതിൽ ബദ്ധശ്രദ്ധരായിരുന്നാലെ ദൈവാനുഗ്രഹം അവർക്ക് ലഭിക്കുകയുള്ളു. എല്ലാ പരിതസ്ഥിതികളിലും സന്ദേശം പകരേണ്ടതാണ്. എന്നാൽ വിവേകപൂർവ്വം വേണമെന്നുമാത്രം.......... സ്നേഹിതർ മനുഷ്യാത്മാക്കളെ പഠിപ്പിക്കുന്നതിൽ വ്യാപൃതരാകുകയും ആത്മീയമായ ആനന്ദവും സൗരഭ്യവും നേടുന്നതിൽ മനുഷ്യവർഗ്ഗത്തെ സഹായിക്കാനുള്ള ഉപകരണങ്ങളാവുകയും വേണം. ഉദാഹരണത്തിന് സ്നേഹിതരോരോരുത്തരും (വിശ്വാസികരം) ഓരോ അവഗണിക്കപ്പെട്ട ആത്മാവിനോടും സ്നേഹബന്ധം പുലർത്തുകയും ശരിയായ പെരുമാററത്തോടും ആത്മാർത്ഥതയോടുംകൂടെ അയാളോട് സഹവസിക്കുകയും, അതേസമയം നിഷ്കളങ്കഹൃദയത്തോടുകൂടി ആത്മീയഗുണങ്ങളും സ്വഭാവവൈശിഷ്ട്യങ്ങളും കുറേശ്ശെയായി പകർന്നുകൊടുക്കുകയും ചെയ്താൽ, തീർച്ചയായും അവനിൽ വ്യതിയാനംകണ്ടുതുടങ്ങുകയും, അവൻെറ അജ്ഞത ജ്ഞാനമായി മാറുകയും ചെയ്യും.''

## ലഹരിപാനീയങ്ങൾ നിരോധിച്ചിരിക്കുന്നു

മനസ്സും ആത്മാവും മനുഷ്യനെ എപ്രകാരം മൃഗത്തിൽനിന്നും വേർതിരിക്കുന്നുവെന്ന് നാം കണ്ടുകഴിഞ്ഞു. മനുഷ്യവർഗ്ഗത്തെ അനുഗ്രഹിച്ചിരിക്കുന്ന ഈ അമൂല്യമായ ദാനങ്ങളിൽ നാം ബദ്ധശ്രദ്ധാലുക്കളായിരിക്കണമെന്നാണ് ദൈവം ആഗ്രഹിക്കുന്നത്. നമ്മുടെ മനസ്സിനേയും

ആത്മാവിനേയും കഴിയുന്നത്ര ആരോഗ്യപൂർണ്ണമായി സൂക്ഷിക്കാൻ നാം കിണഞ്ഞു പരിശ്രമിക്കേണ്ടതാണ്.

ലഹരിപാനീയങ്ങൾ മനുഷ്യമനസ്സിനെ വിഷലിപ്തമാക്കിത്തീർക്കുകയും മദ്യപാനിയായ ഒരുവൻ, മനുഷ്യൻ എന്ന നില മറന്നു് മൃഗങ്ങളുടെ നിലവാരത്തിലേയ്ക്കു് അധഃപതിക്കുകയും ചെയ്യുന്നു. അതിനാൽ ബഹാഉള്ള എല്ലാത്തരത്തിലുള്ള ലഹരിപാനീയങ്ങളും ഉപയോഗിക്കുന്നതിൽനിന്നു് നമ്മെ വിലക്കിയിരിക്കുന്നു.

ഈ ധർമ്മത്തിൽ വിശ്വാസം അർപ്പിക്കുന്നതിനു മുമ്പു് ലഹരിപാനീയങ്ങൾ ഉപയോഗിച്ചിരുന്ന പല ബഹായികളും ഉണ്ടു്. എന്നാൽ ബഹാഉള്ളയെ ദൈവാവതാരമായി അംഗീകരിച്ചതിനുശേഷം, ശാരീരികവും സാമ്പത്തികവും ആത്മീയവുമായ നഷ്ടം വരുത്തിവെക്കുന്ന വിനാശകരമായ ഈ സ്വഭാവത്തിൽനിന്നു് വിട്ടകന്നു് അവർ അദ്ദേഹത്തോടുള്ള സ്നേഹവും വിശ്വസ്തതയും തെളിയിച്ചിട്ടുണ്ടു്. ബഹാഉള്ള തൻെറ പ്രബോധനങ്ങളിലൂടെ നമുക്കേകിയ ജീവജലം ആണു് ഇപ്പോഴവർ പാനം ചെയ്യുന്നതു്. ഉന്മേഷഭരിതരാകുന്നതിനോ ദൈനംദിന പ്രശ്നങ്ങൾ മറക്കുന്നതിനോ അവർക്കു് ലഹരിപാനീയങ്ങളെ ആശ്രയിക്കേണ്ട ആവശ്യമില്ല.

ഗോത്രപരമായ ഉത്സവങ്ങളിലും ചടങ്ങുകളിലും ലഹരിപാനീയങ്ങൾ വിളമ്പുക എന്നതു് പതിവാക്കിയിരുന്ന ചില ഗോത്രവർഗ്ഗങ്ങൾ ലോകത്തിലെ പല ഭാഗത്തുമുണ്ടു്. ഇപ്പോഴവർ ബഹായികളായിരിക്കുന്നു ഇന്നും ഇവർ ഈവക ചടങ്ങുകൾ ആചരിക്കാറുണ്ടു് എന്നാൽ ലഹരിപാനീയങ്ങൾക്കുപകരം ലഹരിയില്ലാത്ത സ്വാദു

ള്ള മധുരപാനീയങ്ങളാണ് സല്ക്കാരത്തിനു് ഉപയോഗി ക്കുന്നതു്.

ലഹരിപാനീയങ്ങൾ മാത്രമല്ല ശരീരത്തിനേയും മ നസ്സിനേയും വിഷലിപ്തമാക്കുന്ന കറുപ്പുപോലുള്ള എല്ലാ ലഹരിപദാർത്ഥങ്ങളും ബഹായിധർമ്മത്തിൽ നിരോ ധിച്ചിരിക്കുന്നു.

## പുണ്യദിവസങ്ങളുടെ ആചരണം

ബഹായികൾ പ്രവൃത്തിയെടുക്കാൻ പാടില്ലാത്തതാ യ ഒൻപതു് പുണ്യദിവസങ്ങൾ ഒരു വർഷത്തിൽ ഉണ്ടു്. ധർമ്മചരിത്രത്തിന്റെ ഏടുകളിൽ സ്ഥാനംപിടിച്ചിട്ടുള്ള സുപ്രധാനങ്ങളായ ചില സംഭവങ്ങൾ ഈ ദിവസങ്ങ ളിൽ നടന്നിട്ടുള്ളതിനാൽ ഇവ സാധാരണദിവസങ്ങളിൽ നിന്നു് വ്യത്യസ്തമായി കണക്കാക്കപ്പെടുന്നു. ഇവയിൽ ഏഴെണ്ണം ഉത്സവദിനങ്ങളും മററു രണ്ടെണ്ണം ബാബിന്റെ രക്തസാക്ഷിത്വദിനം, ബഹാഉള്ളയുടെ സ്വർഗ്ഗാരോഹണ ദിനം ഇവയുടെ ആചരണവും ആണു്.

ഉത്സവദിനങ്ങളിൽ ആദ്യത്തേതു് നവറൂസ് ഉത്സവ മാണു്. ഇതു് ഉപവാസകാലത്തിന്റെ അന്ത്യവും പുതു വർഷത്തിന്റെ ആരംഭവും കുറിക്കുന്നു. ഇതു് മാർച്ച് ഇരു പത്തിഒന്നാം തീയതിയാണു്.

അടുത്ത മൂന്നു ഉത്സവദിനങ്ങൾ റിദ്വാൻ ഉത്സവത്തി നിടയ്ക്കുള്ളതാണു്. ഇതു് ബാഗ്ദാദിൽവച്ചു നടത്തിയ ബഹാഉള്ളയുടെ പ്രഖ്യാപനത്തിന്റെ വാർഷികമാണു്. ''റിദ്വാൻ ദിനങ്ങൾ'' എന്നു് പറയപ്പെടുന്ന ഈ പന്ത്രണ്ടു ദിവസങ്ങളിൽ ബഹാഉള്ള ''റിദ്വാൻ'' എന്നു പേരുള്ള

മനോഹരമായ ഉദ്യാനത്തിൽ താമസിക്കുകയും, കോൺസ്റ്റാൻറിനോപ്പിളിലേയ്ക്കു് പുറപ്പെടുന്നതിനുമുമ്പു് തന്നെ ഒരു നോക്കു കാണുവാൻവന്ന സ്നേഹിതന്മാരെയും അനുയായികളെയും സ്വീകരിക്കുകയുംചെയ്തു. ബഹാഉള്ള ബാഗ്ദാദിൽനിന്നു് നാടുകടത്തപ്പെട്ടു. അദ്ദേഹത്തിൻെറ അനുയായികളും, അദ്ദേഹത്തെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തിരുന്ന നൂറുകണക്കിനു് മററു ജനങ്ങളും ഈ വേർപാടിൽ അത്യധികം ദുഃഖിച്ചു. എന്നാൽ മുൻകാലത്തെ എല്ലാ ദൈവാവതാരങ്ങളും മുൻകൂട്ടി പ്രവചിച്ചിട്ടുള്ള വാഗ്ദത്തപുരുഷൻ താനാണെന്നും അനുഗ്രഹീതനായ ബാബിൻെറ അമൂല്യമായ ജീവിതം തനിക്കുവേണ്ടിയാണു് ത്യജിച്ചതെന്നും ഈയവസരത്തിൽ ബഹാഉള്ള പ്രഖ്യാപിക്കുകയും, അദ്ദേഹത്തെ സ്നേഹിച്ചിരുന്നവരുടെ ഹൃദയങ്ങളെ മഥിച്ചിരുന്ന കയ്പ്പേറിയ ദു:ഖം നിത്യമായ സന്തോഷമായി രൂപാന്തരപ്പെടുത്തുകയും ചെയ്തു. മഹത്തായ ആ പന്ത്രണ്ടു ദിവസങ്ങളുടെ ഓർമ്മയ്ക്കായിട്ടാണ് മഹോത്സവം നാം എല്ലാവർഷവും ആഘോഷിക്കുന്നു അവയിൻ ഒന്നും, ഒമ്പതും പന്ത്രണ്ടും പുണ്യദിവസങ്ങളാണു്. ആ ദിവസങ്ങളിൽ നാം പ്രവൃത്തി എടുക്കാറില്ല.

ഇനിയുള്ളതു് ബാബിൻെറ ദൗത്യപ്രഖ്യാപനത്തിൻെറ വാർഷികാഘോഷമാണു്. ഷിറാസിൽവച്ചു് അന്നാണു് ബാബ് തൻെറ ദൗത്യം മുല്ലാഹുസൈനോടു് ആദ്യമായി പ്രഖ്യാപിച്ചതു്.

ബാബിൻെറയും ബഹാഉള്ളയുടെയും ജന്മദിനങ്ങളാണു് ആറാമത്തെയും ഏഴാമത്തെയും ഉത്സവദിവസങ്ങൾ.

ഇവയാണു് പുണ്യദിനങ്ങൾ:

1. നവ്റൂസ് ഉത്സവം (പുതുവർഷം) — മാർച്ച് 21
2. റിദ്വാൻ 1-ാംദിവസം—
   ബഹാഉള്ളയുടെ പ്രഖ്യാപനം(1863) — ഏപ്രിൽ21
   ഉച്ചക്കു് 3 മണി
3. റിദ്വാൻ 9-ാം ദിവസം — ഏപ്രിൽ29
4. റിദ്വാൻ 12-ാം ദിവസം — മെയ് 2
5. ബാബിൻെറ പ്രഖ്യാപനം (1844)
   മെയ്22നു് സൂര്യാസ്തമയംകഴിഞ്ഞു്
   രണ്ടു മണിക്കൂറും പതിനൊന്നു
   മിനിററും ആയപ്പോൾ — മെയ് 23
6. ബഹാഉള്ളയുടെ സ്വർഗ്ഗാരോഹണം
   (1892) രാവിലെ 3 മണി — മെയ് 29
7. ബാബിൻെറ രക്തസാക്ഷിത്വം
   (1850) ഉച്ചക്കു് 12 മണി — ജൂലൈ 9
8. ബാബിൻെറ ജന്മദിനം(1819) — ഒക്ടോബർ20
9. ബഹാഉള്ളയുടെ ജന്മദിനം(1817) — നവമ്പർ 12

ബഹായികൾക്കു് സൂര്യാസ്തമയത്തോടെ ഒരു ദിവസം അവസാനിക്കുകയും അടുത്ത ദിവസം ആരംഭിക്കുകയും ചെയ്യുന്നു. അതിനാൽ ഈ ഓരോ പുണ്യദിനവും തലേദിവസം സൂര്യാസ്തമയം മുതൽ ആരംഭിക്കുന്നു ഉദാഹരണമായി, ബാബിൻെറ പ്രഖ്യാപനം മെയ് 22നു് സൂര്യൻ അസ്തമിച്ചു് രണ്ടു മണിക്കൂറും പതിനൊന്നു് മിനിററും കഴിയുമ്പോഴാണു് ആഘോഷിക്കേണ്ടതു്. ബഹാഉള്ളയുടെ സ്വർഗ്ഗാരോഹണദിനം മെയ് 28നു്

സൂര്യാസ്തമയത്തോടെ ആരംഭിച്ച് മെയ് 29 സൂര്യാസ്തമയത്തോടെ അവസാനിക്കുന്നു. ഇങ്ങിനെതന്നെയാണ് മററുള്ളവയും.

ധർമ്മത്തിൻെറ പുരോഗമനത്തിനും മനുഷ്യരാശിയുടെ സേവനത്തിനും ഉതകുന്ന എന്തെങ്കിലും നടപടികൾ സ്വീകരിച്ച് ഈ ദിവസങ്ങൾ വർഷത്തിലെ മററു ദിവസങ്ങളിൽനിന്ന് വ്യത്യസ്ഥമാക്കിത്തീർക്കാൻ നാം ശ്രമിക്കണമെന്നാണ് അബ്ദുൾബഹ ഉൽബോധിപ്പിക്കുന്നത്. ഓരോ ബഹായി സമുദായവും അതാതിൻെറ പ്രത്യേക ആവശ്യങ്ങളുടേയും കഴിവിൻെറയും അടിസ്ഥാനത്തിൽ ബഹായി സെൻറർ സ്ഥാപിക്കുക, സ്കൂളോ ആശുപത്രിയോ ആരംഭിക്കുക (തുടങ്ങുക) മുതലായവ ഏറെറടുക്കാവുന്നതാണ്. വ്യക്തികളെന്ന നിലക്ക് നമുക്ക വ്യക്തിജീവിതത്തിൽ ഉത്തമ ബഹായികളാകാനും നല്ല ഒരു സമുദായാംഗമാകാനും സഹായകമായ തീരുമാനങ്ങളെടുക്കാനും ഈയവസരം വിനിയോഗിക്കാം. ഉത്സവ ദിവസം നല്ല ഭക്ഷണം കഴിക്കുകയും സന്തുഷ്ടമായ ദിനചര്യ സ്വീകരിക്കുകയും ചെയ്യുക എന്നതു് ആഘോഷത്തിൻെറ ഒരു ഭാഗമാണെങ്കിൽത്തന്നെയും ഇതുമാത്രംകൊണ്ടു് ലക്ഷ്യം പൂർത്തിയാകുന്നില്ല എന്നാണ് അബ്ദുൾബഹ പറയുന്നതു്.

ബാബിൻെറ രക്തസാക്ഷിത്വ ദിനത്തിലോ ബഹാഉള്ളയുടെ സ്വർഗ്ഗാരോഹണദിനത്തിലോ നാം കുത്തിയിരുന്ന് കരയാറില്ല. ദു:ഖം അനുഭവപ്പെടുകയെന്നതു് സ്വാഭാവികമാണെങ്കിലും ഏതൊരു ധർമ്മത്തിനുവേണ്ടിയാണോ അവർ ജീവിക്കുകയും മരിക്കുകയും ചെയ്തതു്, ആ ധർമ്മത്തിനുവേണ്ടിയുള്ള സേവനത്തിൽ

നമ്മെത്തന്നെ അർപ്പിക്കുകയാണ് ഈ ദൈവാവതാരങ്ങളോട് കൂറുകാണിക്കുവാനുള്ള ഏകമാർഗ്ഗമെന്ന് നമുക്കറിയാം എന്നതാണ് ഇതിൻെറ കാരണം.

പുണ്യദിനങ്ങളിൽ ബഹായികൾ ഒന്നിച്ചുകൂടുന്നതു് പരസ്പരം കണ്ടുമുട്ടാനും വിശേഷാൽ പ്രാർത്ഥനകൾ നടത്തുവാനുമാണ്. ഈ സമ്മേളനങ്ങൾ വളരെ പ്രാധാന്യമുള്ളവയാണ്. കാരണം, ഇതിൽക്കൂടി സമൂഹത്തിലെ അംഗങ്ങൾക്കിടയിൽ ഐക്യം പുലരുകയും ബഹായികളുടെ ഈ ഐക്യം ദൈവീകാനുഗ്രഹങ്ങൾക്ക് കാരണമായിത്തീരുകയും ചെയ്യുന്നു.

അബ്ദുൾബഹ പറയുന്നു:

"ദൈവത്തിൻെറ സ്നേഹിതന്മാരുടേയും കരുണാമയൻെറ ദാസികളുടെയും ഇടയിൽ ഐക്യവും സൌഹാർദ്ദവും ദൈനംദിനം വളർന്നുവരണമെന്നാണ് ദൈവേച്ഛയാൽ തീരുമാനിക്കപ്പെട്ടിരിക്കുന്നതു്. ഈ യാഥാർത്ഥ്യം മനസ്സിലാക്കാതെ യാതൊരു കാരണവശാലും കാര്യങ്ങൾ മുന്നോട്ടു നീങ്ങുകയില്ല. എല്ലാവരിലും ഐക്യവും സൌഹാർദ്ദവും പുലരുന്നതിനുള്ള ഏററവും നല്ല മാർഗ്ഗം ആത്മീയ സമ്മേളനങ്ങളാണ്. ഈ വസ്തുത വളരെ പ്രാധാന്യമർഹിക്കുന്നതും ദൈവീകമായ സ്ഥിരീകരണത്തെ ആകർഷിക്കുന്നതിനുള്ള ഒരു കാന്തംപോലെയും ആണ്."

## വിവാഹം

ബഹായി ധർമ്മത്തിൽ സന്യാസാശ്രമജീവിതം ഇല്ലെന്നു് നാം കണ്ടുകഴിഞ്ഞു. ബഹായി ധർമ്മത്തിൽ

വിവാഹം ഒരു പ്രധാനസ്ഥാപനമാകുന്നു. ഏററവും വിശുദ്ധ ഗ്രന്ഥമായ "അഖ്ദസിൽ" ബഹാഉള്ള പറയുന്നു: "അല്ലയോ ജനങ്ങളെ! എൻെറ മഹത്വത്തെ വാഴ്ത്തുന്ന ഒരുവനു് ജന്മമേകുന്നതിനായി നിങ്ങൾ വിവാഹബന്ധത്തിൽ ഏർപ്പെടുക"

അബ്ദുൾബഹ പറയുന്നു:

"സ്ത്രീയും പുരുഷനും ശാരീരികമായും ആത്മീയമായും ഐക്യപ്പെടുക എന്നതാണു് ബഹായികളുടെ വിവാഹംകൊണ്ടർത്ഥമാക്കുന്നതു്. അങ്ങിനെ അവർ ദൈവീകലോകങ്ങളിലെല്ലാം ശാശ്വതമായ ഐക്യത്തിൽ വർത്തിക്കുകയും രണ്ടുപേരുടേയും ആത്മീയജീവിതത്തിൽ അഭിവൃദ്ധി കൈവരിക്കുകയും ചെയ്യട്ടെ. ഇതാണു് ബഹായി വിവാഹബന്ധത്തിൻെറ രഹസ്യം."

ബഹായിവിവാഹം എങ്ങിനെ നടത്തപ്പെടുന്നു? ഒരു ബഹായി വിവാഹത്തിനു് താഴെപ്പറയുന്ന നിബന്ധനകൾ അനുസരിക്കേണ്ടതാണു്. (1) പുരുഷനും സ്ത്രീയും വിവാഹത്തിനു് പരസ്പരം സമ്മതിച്ചിരിക്കണം. അവരെ നിർബ്ബന്ധിച്ച് വിവാഹിതരാക്കാൻ പാടുള്ളതല്ല. (2) വരൻെറയും വധുവിൻെറയും മാതാപിതാക്കൾ, അവർ ജീവിച്ചിരിപ്പുണ്ടെങ്കിൽ, വിവാഹത്തിനു് അവരുടെ അനുമതി നൽകിയിരിക്കണം.

ബഹാഉള്ള പറയുന്നു:

"ജനങ്ങളുടെ ഇടയിൽ ഐക്യവും സൗഹൃദവും സ്നേഹവും ഉണ്ടാക്കിത്തീർക്കാൻ നാം ഇച്ഛിക്കുന്നതിനാലാണു് മാതാപിതാക്കളുടെ സമ്മതംകൂടി വേണമെന്നു് വ്യവസ്ഥ ചെയ്തിരിക്കുന്നതു്. ഇതുവഴി ശത്രുതയും വിദ്വേഷവും ഒഴിവാക്കാവുന്നതാണു്."

അനിവാര്യമായ അനുവാദങ്ങൾ ലഭിച്ചുകഴിഞ്ഞാൽ ഈ വിവരവും വിവാഹത്തീയതിയും ബന്ധപ്പെട്ടവർ ആത്മീയസഭയെ അറിയിക്കുന്നു. ഈ ദിവസം വിവാഹത്തിനു് സാക്ഷ്യം വഹിക്കുവാൻ സഭ ഒരു പ്രതിനിധിയെ അയയ്ക്കുന്നു. നിശ്ചിതസമയത്തു് ഏതാനും പേരുടെ സാന്നിദ്ധ്യത്തിൽ അവർ, ബഹാഉള്ള തൻെറ പരിശുദ്ധമായ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുള്ള ഈ വാക്യം ആവർത്തിച്ചു ഉച്ചരിക്കുന്നു:

"ഞങ്ങൾ എല്ലാവരും, സത്യമായും, ദൈവേച്ഛക്കു് കീഴ്‌വഴങ്ങുന്നു."

വധുവും ഇതുതന്നെ പറയുന്നു:

"ഞങ്ങൾ എല്ലാവരും, സത്യമായും ദൈവേച്ഛക്കു് കീഴ്‌വഴങ്ങുന്നു."

അതോടുകൂടി അവർ ഭാര്യഭർത്താക്കന്മാരായിത്തീരുകയും, വിവാഹത്തീയതി ആത്മീയസഭ രേഖപ്പെടുത്തുകയും ചെയ്യുന്നു.

ആത്‌മീയസഭ ഇല്ലെങ്കിൽതന്നെയും വധൂവരന്മാർക്കുതന്നെ ഏതാനും ചില സാക്ഷികളുടെ സാന്നിദ്ധ്യത്തിൽ മേൽവിവരിച്ച രീതിയിൽ വിവാഹം നടത്താവുന്നതാണു്. അബ്ദുൾബഹ പറയുന്നു.

"ബഹായി വിവാഹനിശ്ചയം രണ്ടുകൂട്ടരുടെയും പരിപൂർണ്ണസമ്മതത്തോടെയുള്ള ഒരു യഥാർത്ഥ ഉടമ്പടിയാണു്. ഇരുകൂട്ടരും പരമാവധി ശ്രദ്ധാലുക്കളും സ്വഭാവങ്ങളെക്കുറിച്ചു് പരസ്പരം ബോദ്ധ്യമുള്ളവരുമായിരിക്കണം. അവർതമ്മിലുള്ള ഉറപ്പായ ഉടമ്പടി എന്നെന്നും നിലനില്ക്കുന്നതായിരിക്കണം.

അവരുടെ ലക്ഷ്യം അനശ്വരമായ മന:പൊരുത്തവും, ഐക്യവും, സൗഹൃദവും ചൈതന്യപൂർണ്ണമായ ഒരു ജീവിതവും ആയിരിക്കണം.''

വിവാഹമെന്നതു് ഭൗതികമായും ആത്മീയമായും ഉള്ള ഒരു അനുഷ്ഠാനമാണെന്നാണ് ഈ പ്രബോധനത്തിൽനിന്നു് വ്യക്തമാകുന്നതു്. വിവാഹത്തിലൂടെ ആൺകുട്ടികളേയും പെൺകുട്ടികളേയും വില്പന നടത്തുകയല്ല നാം ചെയ്യുന്നതു്. നാം അവരെ ശാരീരികമായും മാനസികമായും സംയോജിപ്പിക്കുന്നു. വധു, വരന്റെ വീട്ടുകാർക്കും മറിച്ചു് വരൻ, വധുവിന്റെ വീട്ടുകാർക്കും ഒരു തുകയോ മറ്റെന്തെങ്കിലും പ്രതിഫലമോ കൊടുക്കുന്ന ഏർപ്പാടു് ചിലരുടെയിടയിൽ നിലവിലുണ്ടു്. ബഹായി വിവാഹത്തിൽ അത്തരം ഏർപ്പാടുകളൊന്നുമില്ല.

വിവാഹാവേളയിൽ ചൊല്ലുന്നതിനായി ഏതാനും മനോഹരമായ പ്രാർത്ഥനകൾ ബഹാഉള്ളയും അബ്ദുൾബഹയും വെളിപ്പെടുത്തിയിട്ടുണ്ടു്. ഇവ നിർബ്ബന്ധിതമല്ലെങ്കിലും, ആവശ്യമുള്ളപക്ഷം ഈ പ്രാർത്ഥനകളും ഉപയോഗിക്കാവുന്നതാണു്.

മറ്റെല്ലാ വിശേഷ അവസരങ്ങളിലെയുംപോലെ, വിവാഹത്തോടനുബന്ധിച്ചു് സൽക്കാരങ്ങൾ നടത്തുന്നതിനും, തങ്ങളുടെ സംസ്ക്കാരത്തിന്റെ ഭാഗമെന്ന നിലയ്ക്കു് മററു ആചാരങ്ങൾ അനുഷ്ഠിക്കുന്നതിനും എല്ലാ ഗോത്രങ്ങളിലും ദേശങ്ങളിലുംപെട്ട ജനങ്ങൾക്കു് അവകാശമുണ്ടായിരിക്കും. എന്നാൽ ഈ വക ആചാരങ്ങൾ മനുഷ്യന്റെ സൽസ്വഭാവത്തേയും, മാന്യതയേയും കുറിച്ചുള്ള

ദൈവീക പ്രബോധനങ്ങൾക്ക് വിഘാതമാകരുതെന്നു മാത്രം. വൈവിധ്യത്തിൽ ഏകത്വമുള്ള മനുഷ്യവർഗ്ഗത്തിൻെറ നവീന സംസ്ക്കാരത്തെ പുഷ്ടിപ്പെടുത്തുന്ന മനോഹരങ്ങളായ സമൂഹ ഗാനങ്ങളും, സമൂഹ നൃത്തങ്ങളുമുണ്ട്. ജനങ്ങളുടെ ഈ സംസ്ക്കാര പൈതൃകത്തെ ബഹായികൾ പ്രോത്സാഹിപ്പിക്കുന്നു. അതിനാൽ വിവാഹത്തെ സംബന്ധിക്കുന്നതോ, മററ് ആഘോഷങ്ങളെ സംബന്ധിക്കുന്നതോ ആയ ഇത്തരം സാംസ്ക്കാരിക പൈതൃകത്തെ ജനങ്ങളിൽ ആനന്ദം പകരുന്നതിനായി അവതരിപ്പിക്കാവുന്നതാണ്.

ഒരു ബഹായിക്ക് ബഹായി അല്ലാത്ത ഒരാളെ വിവാഹം ചെയ്യാമോ എന്ന് ആരെങ്കിലും ചോദിച്ചേക്കാം. ഒരു ബഹായി, യുവാവായാലും, യുവതിയായാലും, മററ് മതധർമ്മത്തിൽപെട്ടവരുമായി വിവാഹബന്ധത്തിൽ ഏർപ്പെടുന്നതിൽ ഒരു തടസ്സവുമില്ല. വാസ്തവത്തിൽ നമുക്കുള്ള ബഹാഉള്ളയുടെ കല്പനകളിലൊന്ന് ഇതാണ്:

"എല്ലാ മതധർമ്മങ്ങളിലുംപെട്ട ജനങ്ങളുമായി സന്തോഷത്തോടും സൗരഭ്യത്തോടും സഹവർത്തിക്കുന്നതിലേക്കും ഗിരിപ്രഭാഷകൻ പ്രഖ്യാപനംചെയ്തവ പ്രത്യക്ഷീകരിക്കുന്നതിലേയ്ക്കും എല്ലാ കാര്യങ്ങളിലും നീതിപുലർത്തുന്നതിലേയ്ക്കും ഇതു സഹായകമാണ്. സഹവാസം എല്ലായ്പ്പോഴും ഐക്യത്തിനും പൊരുത്തത്തിനും വഴിതെളിക്കുകയും, ഐക്യവും പൊരുത്തവും ലോകത്തിൻെറ ക്രമീകരണത്തിനും രാജ്യങ്ങളുടെ നിലനില്പിനും കാരണമായിത്തീരുന്നതുകൊണ്ടും ആത്മാർത്ഥതയുടേയും വിശ്വസ്തത

യുടേയും അനുയായികൾ ലോകത്തിലുള്ള എല്ലാ ജനങ്ങളുമായും സന്തോഷത്തോടും സൗരഭ്യത്തോടും ജീവിക്കണം. കാരുണ്യത്തിന്റേയും ദയയുടേയും പാശംപിടിക്കുന്നവരും, വെറുപ്പിലും വിദ്വേഷത്തിലും നിന്നു് വിട്ടകന്നവരും അനുഗ്രഹിക്കപ്പെട്ടവരാകുന്നു.''

ബഹായി അല്ലാത്ത ഒരു വ്യക്തിയുമായി വിവാഹബന്ധത്തിൽ ഏർപ്പെടുന്ന ഒരു ബഹായി, താനൊരു ബഹായി ആണെന്ന കാര്യം തന്റെ ജീവിതപങ്കാളിക്കു് വ്യക്തമാക്കിക്കൊടുക്കുകയും ബഹായി നിയമങ്ങൾ അനുഷ്ഠിക്കുന്നതിലേക്കു് തന്റെ ഇണയുടെ സമ്മതം വാങ്ങുകയും വേണം. ലളിതവും എന്നാൽ കുലീനവുമായ ബഹായി ചടങ്ങിൽ തന്റെ ബഹായി അല്ലാത്ത പങ്കാളി പങ്കെടുക്കണമെന്നാണു് ഒരു ബഹായി പ്രതീക്ഷിക്കുന്നതു്. അതേസമയം താൻ തന്റെ പങ്കാളിയുടെ മതാചാരം അനുസരിച്ചുള്ള ഒരു വിവാഹചടങ്ങിൽ പങ്കെടുക്കാൻ തയ്യാറായിരിക്കും.

ബഹായി വിവാഹവിധം മനുഷ്യരാശിയുടെ ഏകത്വം എന്ന ആശയത്തിന്റെ മറെറാരു പ്രതീകമാണു്. ബഹായി ധർമ്മം ഒരു പ്രത്യേകതരം ആരാധനാമുറയോ വിഭാഗമോ അല്ല എന്നാണു് ഇതു് കാണിക്കുന്നതു്. ഇതു് മനുഷ്യസമൂഹത്തിനു് ഒട്ടാകെ ഉള്ളതാണു്.

## ഗവണ്മെന്റിനോടുള്ള കൂറു്

സമൂഹത്തിനു് ദോഷകരമായിത്തീരാവുന്ന എല്ലാ പ്രവർത്തനത്തിലും ഏർപ്പെടുന്നതിൽനിന്നു് ബഹാഉള്ള

നമ്മെ വിലക്കിയിരിക്കുന്നു. വിശ്വസ്തതയ്ക്കു നിരക്കാത്തതും വിധ്വംസകപരവുമായ സകലതിൽനിന്നും നാം വിട്ടുനില്ക്കേണ്ടതുണ്ട്. ഏകദേശം നൂറുവർഷങ്ങൾക്കുമുമ്പ് ബഹാഉള്ള ഈ തത്വം അദ്ദേഹത്തിൻെറ ലിഖിതങ്ങളിലൊന്നിൽക്കൂടി ആവിഷ്കരിക്കുകയുണ്ടായി:

"ഈ സമൂഹം അധിവസിക്കുന്നതായ ഏതു രാജ്യത്തും ഉള്ള ഗവണ്മെൻറിനോട് അവർ വിശ്വസ്തതയോടും ഉത്തരവാദിത്വത്തോടും സത്യസന്ധതയോടുംകൂടെ പെരുമാറേണ്ടതാണ്."

തൻെറ ഗവണ്മെൻറിനോട് വിശ്വസ്തതയോടെ പെരുമാറാൻ കഴിയാത്ത ബഹായിക്ക് അവൻെറ മതധർമ്മത്തോടും വിശ്വസ്തത പാലിക്കുക സാദ്ധ്യമല്ല.

അബ്ദുൽബഹ പറഞ്ഞിരിക്കുന്നു:

"ഗവണ്മെൻറിനോടുള്ള കൂറ്, ബഹായി വീക്ഷണത്തിൽ അനിവാര്യമായ ഒരു ആത്മീയ—സാമൂഹ്യതത്വമാണ്." "രാജ്യത്തുള്ള ഗവണ്മെൻറിനെ നാം അനുസരിക്കുകയും അതിൻെറ അഭ്യുദയകാംക്ഷികളായിരിക്കുകയുംവേണം." "മെച്ചപ്പെട്ട ഒരു സാമൂഹ്യ വ്യവസ്ഥയും സാമ്പത്തിക സ്ഥിതിയും സംജാതമാകുന്നതിലേക്ക് ഗവണ്മെൻറിൻെറ തത്വങ്ങളോടും നിയമങ്ങളോടും വിശ്വസ്തത പുലർത്തണം എന്നതാണ് ബഹായി സമീപനത്തിൻെറ കാതൽ."

ഗവണ്മെൻറിനോട് കൂറുള്ളവരായിരിക്കുക എന്നതു് നമ്മുടെ സ്വഭാവരൂപീകരണത്തിൻെറ ഒരു ഭാഗമാണ്.

രാജ്യദ്രോഹപരമായ ഏതൊരു പ്രവർത്തിയും പാപമാകുന്നു.

ബഹാഉള്ള പറയുന്നു:

"നിന്റെ എല്ലാ പ്രവർത്തികളിലും വിശ്വസ്തതയും സത്യവും തെളിഞ്ഞു കാണുമാറാകട്ടെ." അല്ലയോ ജനങ്ങളെ! നിങ്ങളുടെ നാവുകളെ സത്യവചനങ്ങൾ കൊണ്ട് അലംകൃതമാക്കുക, നിങ്ങളുടെ ആത്മാവുകളെ വിശ്വസ്തതയാകുന്ന ആഭരണം അണിയിക്കുക. അല്ലയോ ജനങ്ങളെ! ആരോടും വഞ്ചനാപരമായി ഇടപെടാതിരിക്കാൻ ജാഗ്രതയായിരിക്കുക. ദൈവത്തിന്റെ സൃഷ്ടികൾക്കിടയിൽ സൂക്ഷിപ്പുകാരും, അദ്ദേഹത്തിന്റെ ജനങ്ങൾക്കിടയിൽ ഔദാര്യത്തിന്റെ ചിഹ്നവും ആയിരിക്കുക.'

ഓരോ ബഹായിയും പാലിക്കേണ്ട മറ്റൊരു പ്രധാന സംഗതികൂടി ഈയവസരത്തിൽ ഓർക്കുന്നതു് ഉചിതമായിരിക്കും.

നമ്മുടെ ധർമ്മത്തിനു് രാഷ്ട്രീയപ്രവർത്തനങ്ങളുമായി യാതൊരു ബന്ധവുമില്ല. ബഹായികൾ കക്ഷിരാഷ്ട്രീയത്തിൽ പങ്കുകൊള്ളാൻ പാടുള്ളതല്ല. കക്ഷിരാഷ്ട്രീയത്തിൽ വിശ്വസിക്കുന്നവരോട് നാം എതിരാണെന്നോ ഏതെങ്കിലും പ്രത്യേക രാഷ്ട്രീയകക്ഷിയോട് നമുക്ക് വിരോധമുണ്ടെന്നോ അല്ല ഇതിന്റെ അർത്ഥം. ദിവ്യമായ ഒരു ലോകവ്യവസ്ഥിതി പടുത്തുയർത്തുന്നതിലേയ്ക്കു് നമ്മുടെ ശക്തിയും കഴിവും വിനിയോഗിക്കാനുള്ള ഒരു മാർഗ്ഗം ദൈവം നമുക്ക് തുറന്നുതന്നിരിക്കുന്നതായി നാം വിശ്വസിക്കുന്നു. ദൈവദത്തമായ ഒരു പദ്ധതിയാണു്

നമുക്കുള്ളതു്. യാതൊരുവിധ പോരായ്മകളും കൂടാതെ, നിലവിലുള്ള എല്ലാ രാഷ്ട്രീയകക്ഷികളുടെയും പരിപാടികളിലെ എല്ലാ നല്ലവശങ്ങളും അതിൽക്കൂടുതലും പ്രസ്തുത പദ്ധതിയിൽ അടങ്ങിയിരിക്കുന്നു.

നമുക്കു് പിന്തുടരാനായി ഒരു നേർവഴി ദൈവം നിർദ്ദേശിച്ചിരിക്കുന്നു. ഈ മാർഗ്ഗത്തിനു് ഇടത്തോട്ടോ വലത്തോട്ടോ അല്ലെങ്കിൽ കിഴക്കോട്ടോ പടിഞ്ഞാറോട്ടോ ചായ്‌വുള്ളതല്ല. ഇതു് വിവിധ രാഷ്ട്രങ്ങളിലും, വിഭാഗങ്ങളിലും, വർഗ്ഗങ്ങളിലുമായി ലോകത്തിൻെറ നാനാഭാഗത്തും കാണപ്പെടുന്ന മനുഷ്യരാശിയുടെ ഐക്യത്തിൻെറ പാതയാണു്. അതിലുപരി ബഹാഉള്ള സ്ഥാപിച്ചിരിക്കുന്ന ലോകവ്യവസ്ഥിതി ഉൽപത്തിയിൽ ദൈവീകമാണു്; അതു് സ്വഭാവത്തിലും വ്യാപ്തിയിലും അളവിലും, മനുഷ്യനിർമ്മിതവും വൈരുദ്ധ്യപൂർണ്ണവുമായ ആദർശങ്ങളിൽനിന്നു് അനിവാര്യമായും വിഭിന്നമാണു്.

രാഷ്ട്രീയപ്രസ്ഥാനങ്ങളിൽ ബഹായികൾ പങ്കെടുക്കാതിരിക്കുവാൻ മറെറാരു കാരണവും കൂടിയുണ്ടു്. സംരക്ഷകനായ ഷോഘി എഫൻഡി അദ്ദേഹത്തിൻെറ കത്തുകളിലൊന്നിൽ അതു് ഇപ്രകാരം വിശദീകരിച്ചിരിക്കുന്നു:

"......ബഹായികളായ നാം ലോകത്തിലെവിടെയും ഒന്നാണു്. ദിവ്യമായ ഒരു ലോകവ്യവസ്ഥിതി പടുത്തുയർത്തുന്നതിനായി നാം ശ്രമിച്ചുകൊണ്ടിരിക്കുന്നു. പരസ്പരം ഘടകവിരുദ്ധമായ രാഷ്ട്രീയപാർട്ടികളിൽ ഓരോ ബഹായിയും അംഗങ്ങളായിരുന്നാൽ നമുക്കിതെങ്ങനെ നിർവ്വഹിക്കാൻ കഴിയും?

പിന്നെ എവിടെയാണ് നമ്മുടെ ഐക്യം? രാഷ്ട്രീയംമൂലം നമ്മുടെയിടയിൽ ഭിന്നിപ്പ് ഉണ്ടാകുന്നു. ഇതു് നമ്മുടെ ലക്ഷ്യത്തിനു് വിരുദ്ധമാണ്. ആസ്ട്രിയായിലെ ഒരു ബഹായിക്കു് ഇഷ്ടമുള്ള ഒരു രാഷ്ട്രീയകക്ഷിയിൽ, അവരുടെ ഉദ്ദേശങ്ങൾ എത്രതന്നെ നല്ലതായിരുന്നാലും, ചേരുവാനുള്ള സ്വാതന്ത്ര്യം അനുവദിക്കുകയാണെങ്കിൽ തീർച്ചയായും ജപ്പാനിലോ, അമേരിക്കയിലോ, ഇന്ത്യയിലോ ഉള്ള മറെറാരു ബഹായിക്കും ഇതുതന്നെ ചെയ്യുവാനുള്ള അവകാശമുണ്ടായിരിക്കും. അയാൾ ഉൾക്കൊള്ളുന്ന രാഷ്ട്രീയകക്ഷിയുടെ ആദർശത്തിനു് വിരുദ്ധമായിരിക്കാം. ഈ നിലയിൽ ധർമ്മത്തിൽ ഐക്യം എങ്ങിനെ ഉണ്ടാകും? രാഷ്ട്രീയാടിസ്ഥാനത്തിൽ ഈ രണ്ടു ആത്മീയ സഹോദരന്മാരും പരസ്പരം എതിരായി പ്രവർത്തിക്കേണ്ടിവരും. (യൂറോപ്പിലെ കൃസ്ത്യാനികൾ അനവധി ഭാതൃഹത്യാപരമായ യുദ്ധങ്ങൾ ചെയ്തിട്ടുള്ളതുപോലെ) ബഹാഉള്ളയുടെ ലോകവ്യവസ്ഥിതി സ്ഥാപിതമായിത്തിരുന്നതിനായി പ്രവർത്തിക്കുക എന്നതാണ് ഒരു ബഹായിക്കു് തൻെറ രാജ്യത്തേയും ലോകത്തേയും സേവിക്കുന്നതിനുള്ള ഏററവും ഉത്തമമായ മാർഗ്ഗം. അതു് ക്രമേണ എല്ലാ മനുഷ്യരേയും ഒന്നാക്കുകയും രാഷ്ട്രീയഭിന്നതകളും മതവിദ്വേഷവും ഇല്ലാതാക്കുകയും ചെയ്യുന്നതാണ്.''

## എങ്ങിനെ ഒരാൾ ബഹായിയായിത്തീരുന്നു?

''ഞാൻ എങ്ങിനെ ഒരു ബഹായി ആകും?'' എന്ന ചോദ്യം പലപ്പോഴും നാം കേൾക്കാറുണ്ടു്. ബഹായി

ധർമ്മം എന്നാൽ അംഗങ്ങളെ ക്ഷണിച്ചുവരുത്തുന്ന ഒരു സംഘമാണെന്നാണ് ചില ആളുകൾ വിചാരിക്കുന്നത്. ഈ ധാരണ ശരിയല്ല. ബഹായികൾ ജനങ്ങളുടെ പേരുകൾ മാററി മതധർമ്മത്തിൻെറ സ്വാധീനവലയത്തിൽ അവർക്കൊരു പുതിയ മൂല്യം കൊടുക്കുകയാണ് ചെയ്യുന്നതെന്നാണ് മററു ചിലർ വിചാരിക്കുന്നത്. ഇതും ശരിയല്ല.

ഈശ്വരൻെറ ഏകത്വത്തിലും മതധർമ്മങ്ങളുടെയും മനുഷ്യവംശത്തിൻെറയും ഏകത്വത്തിലും ഉറച്ച വിശ്വാസം ഉണ്ടാകുക എന്നതും മതധർമ്മം പുരോഗമനാത്മകവും അവിരാമവും ആണെന്നും, അനൈക്യത്തിനുപരിയായി ഐക്യത്തിനുവേണ്ടിയാണ് അതു നിലകൊള്ളുന്നതെന്നും ബോദ്ധ്യമാവുകയുമാണ് ഒരു ബഹായി ആയിത്തീരുക എന്നതുകൊണ്ടർത്ഥമാക്കേണ്ടതു് കൂടാതെ എല്ലാ മതധർമ്മങ്ങളും ഉല്പത്തിയിൽ ദൈവീകമാണെന്നും തുല്യമാണെന്നും ഒരു ബഹായി ദൃഢമായി വിശ്വസിക്കുന്നു. എന്നിരുന്നാലും, ബഹാഉള്ള (ദൈവതേജസ്സ്) ഈ യുഗത്തിലെ ദൈവാവതാരമാണെന്നാണ് ബഹായികൾ വിശ്വസിക്കുന്നത്. ബഹാഉള്ള കഴിഞ്ഞ കാലങ്ങളിലെ എല്ലാ ദൈവാവതാരങ്ങളേയുംപോലെതന്നെ, ആനന്ദത്തിൻേറയും ഐക്യത്തിൻേറതുമായ ഒരു നവയുഗം നമുക്ക് തുറന്നുതരുന്നതിനായി വന്നിരിക്കുന്നു. ബഹായി ആയിത്തീരുന്നതോടുകൂടി ബഹാഉള്ളയുടെ സ്നേഹം ഒരുവൻെറ ഹൃദയത്തിൽ പ്രതിഫലിക്കുന്നു. ഈ ഉറച്ച വിശ്വാസം ഉണ്ടാകുമ്പോൾ നാം ബഹായികളായി മാറുന്നു ഒരാളെ ബഹായി ധർമ്മത്തിലേക്കാനയിക്കുന്നതിന് മററു ചടങ്ങുകളോ, മാമോദീസായോ പേരുമാററമോ ആവശ്യമായി വരുന്നില്ല. മറെറാരുവിധത്തിൽ പറ

ഞ്ഞാൽ, ഉറച്ചവിശ്വാസം കൂടാതെയുള്ള പരിവർത്തനത്തിൽ നാം വിശ്വസിക്കുന്നില്ല. ഉറച്ചവിശ്വാസത്തിനു് ചടങ്ങുകൾ ആവശ്യമില്ല.

അബ്ദുൾബഹ പറയുന്നു:

"ബഹാഉള്ളയുടെ പ്രബോധനങ്ങൾക്കനുസൃതമായി ജീവിതം നയിക്കുന്ന ഒരു മനുഷ്യൻ ബഹായിതന്നെയാണു്........"

മനുഷ്യരെ സേവിക്കുക, ലോകത്തിൽ ഐക്യവും സന്തുഷ്ടിയും കൈവരുത്തുക എന്നിവയാണു് ബഹായികളുടെ ലക്ഷ്യങ്ങൾ. ബഹായികൾ മനുഷ്യഹൃദയത്തിനു് പരിവർത്തനം വരുത്താനായി പരിശ്രമിക്കുന്നു. ദൈവവചനങ്ങളുടെ ശക്തികൊണ്ടല്ലാതെ ഹൃദയപരിവർത്തനം സാദ്ധ്യമല്ല.

"ഒരു ബഹായി എന്നാൽ എന്തു്?" എന്നു് അബ്ദുൾബഹയോടു ഒരിക്കൽ ചോദിക്കുകയുണ്ടായി. "അഖിലലോകത്തേയും സ്നേഹിക്കുക, മനുഷ്യവംശത്തെ സ്നേഹിക്കുകയും സേവിക്കുകയും, വിശ്വശാന്തിക്കും സാഹോദര്യത്തിനുംവേണ്ടി പ്രവർത്തിക്കുകയുംചെയ്യുക എന്നതാണു് ഒരു ബഹായി ആവുക എന്നതിൻെറ ലളിതമായ അർത്ഥം." എന്നു് അദ്ദേഹം മറുപടി നൽകി.

ഒരു കണ്ണാടി ശുദ്ധമായിരിക്കുമ്പോൾ അതു പ്രകാശത്തെ പ്രതിഫലിപ്പിക്കുന്നു. ശുദ്ധമല്ലെങ്കിൽ പ്രതിഫലനം ഉണ്ടാകുന്നില്ല. ബഹായികൾ അവരുടെ മതധർമ്മം മററുള്ളവരെ പഠിപ്പിക്കുകയാണെങ്കിൽ അതു് തെററായ മുൻവിധിയുടെയും വിദ്വേഷത്തിൻെറയും ശത്രുതയുടെയും പൊടിപടലങ്ങൾ ഹൃദയമാകുന്ന കണ്ണാടിയിൽനിന്നും തുടച്ചുനീക്കുന്നതിനുള്ള ഒരു പരിശ്രമമായിരിക്കും. ശുദ്ധഹൃദയരായ മനുഷ്യർ സത്യസൂര്യനുമായി ബന്ധപ്പെട്ട

പ്പോരം വലുതായ അളവിൽ അവർ പ്രകാശം സ്വീകരി ക്കുകയും മററുള്ളവരുടെമേൽ അതിനെ പ്രകാശിപ്പിക്കുക യും ചെയ്യുന്നു.

ഇന്നത്തെ ബഹായികളിൽ വളരെപ്പേരും ഈ പുതി യ യുഗത്തിലേക്കു് വേണ്ടതായ പുതിയ പ്രബോധനങ്ങ ളുടെ ആവശ്യകത ഹൃദയത്തിലനുഭവിച്ചിരുന്നവരും എ ന്നാൽ ഈ അഭിലാഷങ്ങളെ എങ്ങിനെ അനുഭവവേദ്യ മാക്കാം എന്നു് അറിഞ്ഞുകൂടാത്തവരുമാണു് ഒരു മത ധർമ്മത്തിൽ ഉണ്ടായിരിക്കണം എന്നു് അവരാഗ്രഹിച്ചി രുന്ന എല്ലാ പ്രബോധനങ്ങളും ഉരംക്കൊള്ളുന്ന ഒരു മത ധർമ്മം ലോകത്തിലുണ്ടു് എന്നവരറിഞ്ഞിരുന്നില്ല. ബഹായിധർമ്മത്തെക്കുറിച്ചു് കേട്ടമാത്രയിൽ തന്നെ ദൈവത്തിന്റെ ആഹ്വാനമെന്നോണം അവരതിൽ വി ശ്വസിച്ചു. എന്തുകൊണ്ടെന്നാൽ, ബഹാഉള്ളയെക്കുറിച്ചറി യാതെതന്നെ, അവർ തങ്ങളുടെ ഹൃദയത്തിൽ ബഹാഉള്ള യുടെ നാദം കേട്ടുകഴിഞ്ഞിരുന്നു. കാരണം, അവരുടെ ഹൃദയങ്ങരം നിർമ്മലങ്ങളായ കണ്ണാടികളായിരുന്നു. സത്യസൂര്യന്റെ പ്രകാശരശ്മികരംക്കഭിമുഖമായി നില കൊണ്ടപ്പോരം അതിന്റെ മഹത്വം അവരുടെ വിശുദ്ധ ഹൃദയങ്ങളിൽ പ്രതിബിംബിച്ചു. ഹൃദയക്കണ്ണാടികരം എത്ര നിർമ്മലമായിരുന്നാലും പ്രകാശത്തിനഭിമുഖമായി തിരിച്ചിട്ടില്ലെങ്കിൽ അതു് ഇരുട്ടായി തന്നെയിരിക്കും.

ഈ ഉറച്ച വിശ്വാസവും സത്യത്തെക്കുറിച്ചുള്ള ബോ ധവും ആരിൽ എപ്പോരം ഉണ്ടാകുന്നുവോ അപ്പോരം അ യാരം ഒരു ബഹായി ആയിത്തീരുന്നു. എന്നിരുന്നാലും ബഹാഉള്ളയിൽ താൻ വിശ്വസിക്കുന്നു എന്നുള്ളതിനു് ഒരു ഫോറം ബഹായികരം പൂരിപ്പിക്കേണ്ടതുണ്ടു്. ഇ തിൽപേരും മേൽവിലാസവും എഴുതി ഒപ്പിട്ടു് അതാതു രാജ്യത്തെ ദേശീയ ആത്മീയസഭക്കു് അയച്ചുകൊടുക്കേ ണ്ടതാണു്. ഇങ്ങിനെ ഒരുവൻ ബഹായി ലോകസമുദാ യത്തിൽ അംഗീകാരം തേടുന്നു. പ്രഖ്യാപനപത്രം ഒപ്പിട്ട

കയും അതംഗീകരിക്കപ്പെടുകയും ചെയ്തുകഴിയുമ്പോൾ ഒരാൾ ബഹായി ആയിത്തീരുന്നു. ബഹായി ആകുന്ന തോടുകൂടി അയാൾ മനുഷ്യരുടെ ഒരു സേവകനായി മാറുന്നു. പ്രഖ്യാപനപത്രം ഒപ്പിടുന്നതോടെ, ഈ യുഗത്തി ലെ ദൈവീകമാർഗ്ഗ നിർദ്ദേശത്തിൻെറ ഒരു ഭാഗവും ദൈവദത്തവുമായ ഭരണസംവിധാനത്തിലൂടെ, മനുഷ്യ രാശിയെ സേവിക്കുന്നതിലേക്ക് അയാൾ സ്വയം പ്രതി ജ്ഞചെയ്യുന്നു. ബഹാഉള്ളയിൽ വിശ്വസിക്കുന്നവർ ഒപ്പി ടുന്നതിനുള്ള പ്രഖ്യാപനപത്രങ്ങൾ അതാതു രാജ്യത്തെ ദേശീയ ആത്മീയസഭകൾ വഴിയായി വിതരണം ചെയ്യ പ്പെടുന്നു. ഇവ പൂരിപ്പിച്ച് പ്രാദേശിക ആത്മീയസഭകൾ വഴിയായി ദേശീയ ആത്മീയസഭയ്ക്ക് തിരികെ അയച്ചു കൊടുക്കുന്നു. പ്രാദേശിക ആത്മീയസഭ ഇല്ലാത്തപക്ഷം, ബഹായികളായി സ്വയം പ്രഖ്യാപിക്കുന്നവർ പ്രഖ്യാപ നപത്രങ്ങൾ ദേശീയ ആത്മീയസഭക്ക് നേരിട്ട് അയച്ചു കൊടുക്കുന്നതായിരിക്കും.

ഒരു ബഹായി മനുഷ്യരെ സേവിക്കുകയും അവർക്കു വേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു. മനുഷ്യരാശിയുടെ ഉന്നമനത്തിനായി വെളിപ്പെടുത്തിയിട്ടുള്ള അസംഖ്യം മനോഹരങ്ങളായ പ്രാർത്ഥനകളിലൊന്ന് നമുക്കു വാ യിക്കാം:

> "സ്നേഹസമ്പന്നനായ പ്രഭോ! ഒരേ അടിത്തലപ്പിൽ നിന്നത്രെ മനുഷ്യവർഗ്ഗത്തെ മുഴുവൻ അങ്ങ് പണി തെടുത്തിരിക്കുന്നത്. മനുഷ്യരെല്ലാം ഒരേ കുടുംബ ത്തിലായിരിക്കണമെന്നാണ് അവിടുത്തെ വിധി. അവിടുത്തെ പരിശുദ്ധ സാന്നിദ്ധ്യത്തിൽ അവരെ ല്ലാം അങ്ങയുടെ സേവകർ മാത്രം. അങ്ങയുടെ കൂടാ രത്തിൻകീഴിൽ അവർ സംരക്ഷിക്കപ്പെട്ടിരിക്കുന്നു. അവിടുത്തെ ഔദാര്യത്തിൻെറ മേശക്കുചുററും അവർ സമ്മേളിച്ചിരിക്കുന്നു. അങ്ങയുടെ സഹായത്തിൻെറ കാന്തിയാൽ സർവ്വരും പ്രകാശിതമായിരിക്കുന്നു,

"ദൈവമെ! എല്ലാവരോടും കൃപാലുവാണങ്ങ്. എല്ലാവർക്കും വേണ്ട സഹായം അങ്ങെത്തിച്ചിരിക്കുന്നു എല്ലാവരേയും സംരക്ഷിച്ചിരിക്കുന്നു. എല്ലാവരിലും ജീവൻ പകർന്നിരിക്കുന്നു. ഓരോ വ്യക്തിയേയും വാസനകൾകൊണ്ടും കാര്യശേഷികൾകൊണ്ടും കനിഞ്ഞനുഗ്രഹിച്ചിരിക്കുന്നു. അവിടുത്തെ കാരുണ്യത്തിന്റെ സമുദ്രത്തിൽ സർവ്വരേയും നിമജ്ഞനം ചെയ്കയും ചെയ്തിരിക്കുന്നു.

"കരുണാമയനായ പ്രഭോ! സർവ്വരേയും ഒന്നിപ്പിച്ചാലും. മതങ്ങൾ മുഴുവൻ സമരസപ്പെടട്ടെ! ജനപദങ്ങളെ സമുച്ചയിച്ചാലും! എന്നിട്ടുവേണം മനുഷ്യരെല്ലാം ഒരു കുടുംബമാവാനും ലോകമാകെ ഒരു ഗൃഹമായിത്തീരുവാനും. എല്ലാവരും പരിപൂർണ്ണ സ്വരസംഗമത്തിൽ കഴിയുമാറാകട്ടെ!

"ദൈവമെ! മാനവൈക്യത്തിന്റെ വൈജയന്തിയെ എല്ലാററിനുംമീതെ ഉയർത്തിപ്പിടിക്കേണമേ!
"ദൈവമെ! അന്തരംഗങ്ങളെ അഷ്ടബന്ധത്തിലുറപ്പിക്കേണമേ!
"പ്രിയം പകരുന്ന പിതാവേ! ദൈവമെ! അങ്ങയുടെ സ്നേഹത്തിന്റെ സൗരഭ്യംകൊണ്ട് ഞങ്ങളുടെ ഹൃദയങ്ങളെ ഉല്ലാസഭരിതമാക്കേണമേ! അങ്ങയുടെ മാർഗ്ഗദർശനത്തിന്റെ പ്രകാശത്താൽ ഞങ്ങളുടെ നയനങ്ങളെ ഊർജ്ജസ്വലമാക്കേണമേ! അങ്ങയുടെ വചനത്തിന്റെ രാഗമാധുരിയാൽ ഞങ്ങളുടെ ശ്രോത്രങ്ങളെ സന്തുഷ്ടമാക്കേണമേ! അങ്ങയുടെ സഹായത്തിന്റെ സുശക്തമായ വലയത്തിനുള്ളിൽ ഞങ്ങൾക്കെല്ലാം രക്ഷനൽകുകയും ചെയ്യേണമേ!
"സർവ്വരക്ഷകനാണ് അവിടുന്ന്. എല്ലാം പൊറുക്കുന്നവനും മനുഷ്യവർഗ്ഗത്തിന്റെ പോരായ്മകളെല്ലാം വിഗണിക്കുന്നവനുമാണ്."

—അബ്ദുൾബഹ

